ശ്രീ

# ശ്രീമാൎത്താണ്ഡമാഹാത്മ്യം

## കിളിപ്പാട്ട്

(സടിപ്പണം)



പ്രസാധകൻ

എം. രാജരാജവൎമ്മ തമ്പുരാൻ

എം. ഏ., ബി. എൽ

പ്രകാശകൻ

കളക്കുന്നത്തു ശങ്കരമേനോൻ

ബി. വി. ബുക്ക്ഡിപ്പോ,

തിരുവനന്തപുരം.

൧൧൦൩.

[വില ൧ ക. ൪ ണ.

ശ്രീ.

# മുഖവുര.

---

വീരപുരുഷനായിരുന്ന ശ്രീമാർത്താണ്ഡവൎമ്മമഹാരാജാവിന്റെ മാഹാത്മ്യം തിരുവിതാംകൂർചരിത്രത്തിന്റെ വാടാവിളക്കായി ശോഭിക്കുന്നു. ആ തിരുമനസ്സിലെ പരാക്രമമൊന്നുകൊണ്ടാണു കഷ്ടിച്ചു ചിറയിൻകീഴുവരെയുണ്ടായിരുന്ന അല്പമായ വേണാട്ടുരാജ്യം കൊച്ചിവരെ എത്തി തിരുവിതാംകൂർസംസ്ഥാനമായിത്തീൎന്നതു്. മന്ത്രിവൎയ്യനും സേനാനായകനുമായിരുന്ന രാമയ്യൻദളവയുടെ പരമോദ്ദേശ്യം സ്വസ്വാമിയെ കേരളചക്രവൎത്തിയാക്കണമെന്നായിരുന്നു. ആ അതിമോഹത്തിനു വശപ്പെടാതെ, സുഹൃദ്രക്ഷണജാഗരൂകനായിരുന്ന തിരുമേനി, പെരുമ്പടപ്പുമൂപ്പിലെ നാട്ടു കയ്യേറാതെ പിൻതിരിപ്പിച്ചതിലുണ്ടായ കുണ്ഠിതം രാമയ്യനെ മരണശയ്യയിൽപോലും ബാധിച്ചതായി കേട്ടിട്ടുണ്ടു്. ശത്രുസംഹാരത്തിനുണ്ടായിരുന്ന വീറിനൊ, സുഹൃത്സംരക്ഷണത്തിനുണ്ടായിരുന്ന ഔത്സുക്യത്തിനൊ ആ മഹാരാജാവിനു മാററു കൂടിയിരുന്നതെന്നു തീൎച്ചയാക്കാൻ കുറെ വിഷമമാണു്. ചെററനാൾതൊട്ടുണ്ടായ കഷ്ടതകൾക്കും പിന്നീടു കാണിച്ച പരാക്രമങ്ങൾക്കും ഒന്നുപോലെ പാത്രമായ ആ മഹാനുഭാവൻ, അതിമാനുഷമായ സ്വശക്തിവൈഭവംകൊണ്ടു നേടിയ മഹാമണ്ഡലത്തെ, പിൻവാഴ്ചക്കാരുടെ സ്വേച്ഛാവിഹാരഭൂമിയാക്കാതെ, കുലദൈവമായ ശ്രീപദ്മനാഭന്റെ തൃപ്പാദങ്ങളിൽ അൎപ്പിച്ചു്, അനന്തരവരെ 'പദ്മനാഭദാസ'രാക്കിയതിൽ വെളിവാക്കിയ രാജനീതി ഒന്നു മതി ആ തിരുമനസ്സിലെയ്ക്കുള്ള അനശ്വരമായ യശഃസ്തംഭം; പൊന്നിൻകൊടിമരമൊന്നു വേറെ വേണ്ട.

ഇത്രത്തോളം കേമനായിരുന്ന വീരപുരുഷന്റെ അപദാനങ്ങളെ വർണ്ണിക്കാൻ അന്നുണ്ടായിരുന്ന കവീശ്വരന്മാരാരും പുറപ്പെടാതിരുന്നല്ലോ എന്നു പലപ്പോഴും ഞാൻ അത്ഭുതപ്പെട്ടുകൊണ്ടിരുന്നു. അങ്ങനെയിരിക്കുമ്പോഴാണ് പുരാതനഗ്രന്ഥങ്ങളെ തേടിവന്ന കൂട്ടത്തിൽ തിരുവട്ടാററമ്മവീടു വക ഗ്രന്ഥപ്പെട്ടിയിൽ ഒരു ജീർണ്ണ ഗ്രന്ഥം എനിക്കു കിട്ടിയതു്. അതു പരിശോധിച്ചപ്പോൾ 'മാർത്താണ്ഡമാഹാത്മ്യം' എന്ന കിളിപ്പാട്ടിന്റെ ഭാഗങ്ങൾ മററു പല ഓലകളുടെ കൂട്ടത്തിൽ കലൎന്നുകിടക്കുന്നുണ്ടെന്നു മനസ്സിലായി. ഒരു ക്രമമില്ലാതെ കോർത്തിട്ടിരുന്ന ഏടുകളെ ശ്രമപ്പെട്ടു തരംതിരിച്ചതിൽ, ആ കാവ്യത്തിന്റെ ഒന്നും രണ്ടും കാണ്ഡങ്ങളുടെ മിക്ക ഭാഗങ്ങൾ മാത്രമേ ആ ഗ്രന്ഥത്തിലുള്ളു എന്നു വെളിപ്പെട്ടു. പിന്നെ കഴിയുംവണ്ണം തേടിയതിലും ശിഷ്ടഭാഗംകൂടി കിട്ടാത്തതിലുള്ള സങ്കടം ചില്ലറയല്ല. കിട്ടിയ ഭാഗത്തിൽത്തന്നെ ഇടയ്ക്കിടെ പഴുതുകളുണ്ടു്. മുഴുക്കെ കിട്ടുന്നതുവരെ കാത്തിരിക്കാൻ ഗ്രന്ഥത്തിന്റെ രസികത്വം എന്നെ സമ്മതിക്കാഞ്ഞതിനാൽ, കിട്ടിയതു പരസ്യപ്പെടുത്താനൊരുച്ചതാണു്. അതിനു വായനക്കാർ മാപ്പു തരണം.

മഹാപുരാണങ്ങളെ അനുസരിച്ചു രചിച്ചിട്ടുള്ള പ്രസ്തുത മാഹാത്മ്യം അവതാരകാൎയ്യസിദ്ധിവരെയുള്ള ചരിത്രത്തെ വർണ്ണിക്കുന്നതായിട്ടല്ലാതെ വരാൻ തരമില്ല. അപ്പോൾ ദിഗ്വിജയമെല്ലാം കഴിഞ്ഞു രാജ്യത്തെ തൃപ്പടിദാനം ചെയ്കയും ഭദ്രദീപപ്രതിഷ്ഠ മുതലായ ധർമ്മകാൎയ്യങ്ങളെല്ലാം നിർവ്വഹിക്കയും ചെയ്തുകഴിയുന്നതുവരെയുള്ള കഥ മുഴുക്കെ അടങ്ങിയ ഒരു വൻഗ്രന്ഥമായിരിക്കണം

മാൎത്താണ്ഡമാഹാത്മ്യം. തിരുവവതാരം മുതൽ കൊല്ലം രാജ്യം പിടിച്ചതുവരെയുള്ള കഥ ഇപ്പോൾ കിട്ടിയിടത്തോളമുള്ള ഭാഗത്തിൽ ഹൃദയംഗമമായി വൎണ്ണിച്ചിരിക്കുന്നു. അതിൽ മുമ്പു ധരിച്ചിട്ടില്ലാത്ത പല സംഗതികളും കാണുന്നുണ്ടു്. മഹാരാജാവിന്റെ ബാല്യചരിത്രം ഇത്ര വിസ്തരിച്ചു മറെറാരു ദിക്കിലും കണ്ടിട്ടില്ല. മഹാരാജാവിനെ സൂൎയ്യാവതാരമായി സങ്കല്പിച്ചിരിക്കുന്നതും അതിബാല്യത്തിൽതന്നെ സൎവ്വവിദ്യാപാരംഗതനാക്കിയിരിക്കുന്നതും ചരിത്രദൃഷ്ട്യാ നോക്കുമ്പോൾ അതിശയോക്തികളായി തോന്നിയേയ്ക്കാം. മാൎത്താണ്ഡവൎമ്മമഹാരാജാവിനും അനന്തരവനായ രാമവൎമ്മമഹാരാജാവിനും തമ്മിൽ നാലു വയസ്സിനു മാത്രമേ പ്രായവ്യത്യാസമുള്ളു എന്നു പറഞ്ഞിരിക്കുന്നതു ശരിയാണോ എന്നു സംശയമുണ്ടു്. ൯൫൯-ാമാണ്ടാണു രാമരാജാവിന്റെ ഷഷ്ടിപൂൎത്തിതിരുനാൾ ആഘോഷിച്ചിട്ടുള്ളതെന്നു വരുമ്പോൾ ജനനകാലം ൮൯൯ ആയിരിക്കണം. ഇങ്ങനെ ചില സന്ദേഹങ്ങളുണ്ടെങ്കിലും, സാമാന്യേന ചരിത്രം സൂക്ഷ്മമായി അറിഞ്ഞുതന്നെയാണു കവി എഴുതിയിരിക്കുന്നതെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു.

കവിയാരാണെന്നു് അറിഞ്ഞുകൂടാ. എങ്കിലും ഓരോ സംഭവങ്ങളും വിസ്തരിച്ചു പറഞ്ഞിരിക്കുന്ന രീതികൊണ്ടും, അന്നുണ്ടായിരുന്ന ആളുകളുടേയും സ്ഥലങ്ങളുടേയും പേരുകൾ തുറന്നു പറയാതെ പൊതിഞ്ഞു പറഞ്ഞിരിക്കുന്നതുകൊണ്ടും സമകാലികനോ അഥവാ അടുത്ത കാലത്തുതന്നെ ഉണ്ടായവനോ ആയിരിക്കണം കവിയെന്നൂഹിക്കാൻ വകയുണ്ടു്. ആളേറെ സരസനും വിദ്വാനുമാണെന്നു സംശയമില്ല. പല വിഷയങ്ങളിലും

സൂക്ഷ്മജ്ഞാനം സമ്പാദിച്ചയാളായിരിക്കണം. അനാവശ്യമായ വാഗ്ജാലങ്ങളോ ആൎഭാടങ്ങളോ ഇല്ലാതെ ലളിതസുകമാരമായ ഭാഷയിൽ എഴുതിയിരിക്കുന്ന ഈ ഗ്രന്ഥം ആൎക്കും സുഗ്രഹമാകുന്നു. ഈ സംഗതികളെപ്പററിയെല്ലാം പ്രസ്താവനയിൽ വിസ്തരിച്ചു പ്രതിപാദിച്ചിട്ടുണ്ട്.

ഈ പുസ്തകം മുഴുക്കെ നിഷ്കൎഷിച്ചു വായിച്ചു പകത്തിയശ്ശൂക്രൂടാതെ വിദ്വന്മാനനീയയായ ഒരു പ്രസ്താവന എഴുതിച്ചേൎക്കയും പ്രൂഫ് കറ തിരുത്തുകയും ചെയ്യുന്ന മഹോപാദ്ധ്യായ പണ്ഡിത മഹാദേവശാസ്ത്രികളോട് എനിക്കുള്ള കൃതജ്ഞത അനല്പമാണ്. ഏറിയ പുരാതനഗ്രന്ഥങ്ങളെ ക്രൂലങ്കഷമായി പരിശോധിച്ച്, ഗുരുനാഥനായിരുന്ന മഹാമഹോപാദ്ധ്യായ തരുവൈ ഗണപതിശാസ്ത്രികളുടെ വലങ്കയ്യായിരുന്ന്, 'അനന്തശയന സംസ്കൃതഗ്രന്ഥാവലി'യെ പ്രസിദ്ധീകരിച്ചിട്ടുള്ള പരിചയവും സാമൎത്ഥ്യവും പാഴായിപ്പോകാതെ ഇപ്പോഴും ആ ജോലിയിൽത്തന്നെ നിഷ്ണാതനായിരിക്കുന്ന ഹെഡ് പണ്ഡിതർ ശാസ്ത്രികൾ എന്റെ അപേക്ഷാനുസാരം പ്രസ്താവനകൊണ്ട് ഈ ഗ്രന്ഥത്തിനു പൊലിപ്പും വരുത്തിയലങ്കരിച്ചതു വായനക്കാൎക്കു കൌതുഹലത്തെ ഉളവാക്കുമെന്നു കരുതുന്നു. ഒരു ചെറിയ ടിപ്പണവും അവിടവിടെ ചേൎത്തിട്ടുണ്ട്. അക്കാലത്തെ ചരിത്രത്തെ നിഷ്കൎഷിച്ച് ആരായുന്നവൎക്കും അന്നുള്ള കുടുംബങ്ങളേയും ദേശങ്ങളേയും പററി അടുത്തു പരിചയമുള്ളവൎക്കും നാമാന്തരങ്ങളെക്കൊണ്ട് ഈ കാവ്യത്തിൽ നിൎദ്ദേശിച്ചിരിക്കുന്ന ആളുകളേയും സ്ഥലങ്ങളേയും കൂടുതലായി വിവരിക്കാൻ കഴിയുന്നതാണ്.

ചരിത്രസംബന്ധമായ പാട്ടുകൾ മലയാളത്തിൽ ചുരുക്കമാണെന്നുള്ള അപഖ്യാതിക്കു് ഈ 'മാഹാത്മ്യം' ഏതാണ്ടൊരാശ്വാസം നൽകുന്നുണ്ടു്. കവിതയുടെ ഭംഗി മാഹാത്മ്യത്തെ ഇരട്ടിക്കുന്നു. ഉള്ളതിന്റെ സ്വാദറിയുമ്പോൾ ഈ ഗ്രന്ഥം സംപൂർണ്ണമായി ലഭിക്കുന്നതിനുള്ള പ്രയത്നം വിദ്വാന്മാർ ചെയ്യുമെന്നാണെന്റെ മോഹം. അപൂർണ്ണമെങ്കിലും അപൂർവമായ ഈ നിധിയെ തന്ന തിരുവട്ടാർ അമ്മവീട്ടിൽ മിസ്റ്റർ ടി. വേലായുധൻതമ്പിയോടു ഞാൻ നന്ദി പറഞ്ഞുകൊള്ളട്ടെ.




തിരുവനന്തപുരം, ൧൦൮൩ തുലാം ൨൮. } പ്രസാധകൻ, എം. രാജരാജവർമ്മതമ്പുരാൻ.

(0)

ശ്രീ

# പ്രസ്താവന.

---

## ചരിത്രസംക്ഷേപം.

ശ്രീപരശുരാമൻ കേരളം വീണ്ടെടുത്ത് അതിനെ രക്ഷിക്കുന്നതിനു ചില രാജാക്കന്മാരെ സ്ഥാപിച്ച കൂട്ടത്തിൽ വേണാട്ടിൽ ശ്രീവർദ്ധനപുര(പത്മനാഭപുര)ത്തുവെച്ച് ആദ്യമായി നാടുവാഴിച്ച മഹാരാജാവു 'ഭാനുവിക്രമൻ' ആയിരുന്നുവെന്നും, ഒടുവിലത്തെ ചേരമാൻപെരുമാളുടെ കാലത്തു വേണാട്ടിൽ 'ശ്രീഗോവർദ്ധനൻ മാർത്താണ്ഡൻ' എന്ന മഹാരാജാവ് ആധിപത്യം വഹിച്ചിരുന്നുവെന്നും ചരിത്രങ്ങളിൽ പ്രമാണസഹിതം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇതുകൊണ്ടുതന്നെ വേണാട്ടുമഹാരാജവംശത്തിന്റെ പുരാതനത്വവും ശുദ്ധിയും അതിൽ അവതരിച്ചവരുടെ പരാക്രമങ്ങളും പ്രാമാണികത്വവും ധർമ്മനിഷ്ഠയും മററു വിശിഷ്ടഗുണഗണങ്ങളും വ്യാഖ്യാതപ്രായങ്ങളാകുന്നുണ്ടല്ലൊ. ഈ മഹാനുഭാവന്മാരുടെ പരമ്പരയിൽ സുകൃതരാശികൾ മൂർത്തീകരിച്ചതുപോലെ നടുനായകമായി അവതരിച്ച 'ശ്രീബാലമാർത്താണ്ഡവർമ്മ' മഹാരാജാവിന്റെ പരമപാവനവും, മററു രാജാക്കന്മാർക്ക് അനുകരണീയവുമായ ചരിത്രത്തെ ഈ കിളിപ്പാട്ടനുസരിച്ചു ചുരുങ്ങിയ തോതിൽ പ്രസ്താവിക്കുന്നതാണ് ഇവിടെ പ്രസ്തുതമായ വിഷയം.

ജനനം.

ഈ മഹാനുഭാവൻ കൊല്ലവർഷം ൯൱൪-ാമാണ്ടു ൨൰൪-ാമത്തെ തിരുവയസ്സിൽ രാജ്യഭാരം ഏറെറതായി ചരിത്രങ്ങളിൽ കാണുന്നതിനാൽ ഈ തിരുമേനി ൮൱൮൰-ാമാണ്ടിനിടയ്ക്കു അവതരിച്ചതായി വിചാരിക്കാം. ഇവി

ടത്തെ പ്രകൃതിസിദ്ധമായ ഓജസ്സ്, വീര്യം, അമാനുഷ പ്രവൃത്തികൾ, നാട്ടിൽ ചെയ്തിരിക്കുന്ന നന്മ മുതലായ വിശിഷ്ടഗുണങ്ങളെ സൂക്ഷിച്ചുനോക്കിയാൽ ഇവിടിന്നു സൂര്യന്റെ അംശമാണെന്ന് ഈ കിളിപ്പാട്ടിൽ ആദ്യവും ഇടയ്ക്കിടെ പല സ്ഥലങ്ങളിലും കവി സങ്കല്പിച്ചിരിക്കുന്നതു് ഒട്ടും അസ്ഥാനത്തിലല്ലെന്നു വ്യക്തമാകും.

ഇവിടത്തേക്കു് ഒരു വയസ്സായപ്പോൾ അച്ഛൻ ചരമഗതിയെ പ്രാപിച്ചു. ആ വിഷാദത്താൽ അമ്മതമ്പുരാട്ടിയും അധികം താമസിക്കാതെ ഭർത്താവിനെ അനുഗമിച്ചു. പിന്നീടു് ഇവിടത്തെ യോഗക്ഷേമങ്ങൾ സൂക്ഷിച്ചുവന്നതു ചിററമ്മയും ശ്രീപദ്മനാഭനും മാത്രമായിരുന്നു.

വൈരകാരണം.

ഇവിടത്തെ അമ്മാവൻ കൊല്ലവർഷം ൮൯൬ മുതൽ ൯൦൪ വരെ വേണാടു ഭരിച്ചിരുന്ന ശ്രീരാമവർമ്മ മഹാരാജാവിനു് പപ്പുത്തമ്പി എന്നും രാമൻതമ്പി എന്നും രണ്ടു മക്കൾ ഉണ്ടായിരുന്നു. അവരിൽ പപ്പുത്തമ്പി അച്ഛന പിൽക്കാലം തനിക്കു രാജ്യാവകാശം കിട്ടണമെന്നു് ആഗ്രഹിക്കയാൽ അദ്ദേഹത്തിനു് ഈ കവി കൊടുത്തിരിക്കുന്ന പേർ 'വേണാടേഹൻ' എന്നാണു്. ഒരിക്കൽ ഒരു ജ്യൌതിഷികൻ പപ്പുത്തമ്പിയെ കാണ്മാൻ വന്നു. തമ്പിയുമായി പല ലോകവർത്തമാനങ്ങൾ സംസാരിച്ച കൂട്ടത്തിൽ—

“നിന്നുടെ പൈതൃഷ്വസേയൻ യുവാവാകുംകാലം
മന്നിടമടക്കീടും നിന്നെയും കുലചെയ്യും
സോദരനേയും നിന്റെ ബന്ധുക്കളെല്ലാരെയും
ആദരം വിനാ വധിച്ചീടും നിശ്ചയംതന്നെ.”

(കാണ്ഡം ൧. അദ്ധ്യായം ൩)

എന്നും ഒരു രഹസ്യം ജ്യൌതിഷികൻ പുറപ്പെടുവിച്ചു. ഇതു കേട്ടപ്പോൾ തമ്പിക്കു മുഖം വിളത്തു. പെട്ടെന്നുണ്ടായ ഈ വികാരത്തെ വെളിയിൽ കാണിക്കാതെ ജ്യൌതിഷികനെ വേഗം സമ്മാനിച്ചയച്ചിട്ട് ബാലനായ മഹാരാജാവിനെ അപ്പോൾ തന്നെ അപായപ്പെടുത്തേണമെന്നുറച്ച് അതിനു വേണ്ട ഒരുക്കങ്ങൾ ശ്രദ്ധമായി ശേഖരിച്ചു.

കൊല്ലം ൭൭൫-ാമാണ്ടിനിടയ്ക്കു പത്മനാഭസ്വാമി ക്ഷേത്രകാൎയ്യങ്ങൾ ചുമതലയായി ഏററു നടത്തുന്നതിന് ഏല്പ്പെടുത്തിയിരുന്ന യോഗപ്പോററിമാരുടെ കാൎയ്യസ്ഥന്മാരും, അന്നു വേണാട്ടുരാജാക്കന്മാർ ഇരണിയലിലും പത്മനാഭപുരത്തുമായി താമസിച്ചിരുന്നതിനാൽ അവരുടെ അറിവിന് ഇടകൊടുക്കാതെയും അറിഞ്ഞാൽ തന്നെയും പ്രാബല്യംകൊണ്ട് അവരുടെ ശാസനങ്ങളെ വകവെക്കാതേയും പല അഴിമതികൾ നടത്തുകയും അതിന് ഉടനുടൻ പ്രതീകാരങ്ങൾ ചെയ്യുന്നതിനു ചില വിശേഷകാരണങ്ങളാൽ മഹാരാജാക്കന്മാൎക്കു സാധിക്കാതെവന്നപ്പോൾ ക്രമേണ ദ്രോഹകാരികളായും തീൎന്നിരുന്ന എട്ടുവീട്ടിൽപിള്ളമാർ എന്ന ദുഷ്ടരും മാടമ്പിമാരും പപ്പുത്തമ്പിയുടെ ഈ ദുരുദ്ദേശത്തെ ഫലിപ്പിക്കുന്നതിനു സഹായന്മാരായിത്തീൎന്നു.

ഈ രഹസ്യവൎത്തമാനം നന്ദിയുള്ള ഭൃത്യന്മാർ വഴി അന്നത്തെ മന്ത്രിമാർ അറിഞ്ഞു് ബാലന്റെ ചിററമ്മയ്ക്കു വേഗം അറിവു കൊടുക്കുകയും അവരുടെ നിശ്ചയപ്രകാരം ചിററമ്മ ബാലനെ എടുത്തുംകൊണ്ടു ഇരണിയലിൽനിന്നു വടക്കോട്ടു പത്തു യോജന വഴി

നടന്ന് ഒരു സ്ഥലത്തു താമസം തുടങ്ങുകയും ചെയ്തു. മാസം തോറും ഇവരുടെ ചെലവിനു വേണ്ടുന്ന ധനം നാട്ടിൽ നിന്നു മന്ത്രിമാർ ഗൂഢമായി അയച്ചുകൊടുത്തു. ഇങ്ങനെ ആറു മാസം കഴിഞ്ഞു.

കൊട്ടാരത്തിൽ ബാലനെ കാണാതെ തിരഞ്ഞുനടക്കുന്ന ശത്രുക്കളുടെ ദൂതന്മാർ ഇവരുടെ ഈ അജ്ഞാതവാസം എങ്ങിനെയോ മനസ്സിലാക്കി വിവരം തമ്പിയെ ധരിപ്പിച്ചു. ഉടൻതന്നെ തമ്പി ബാലനെ കൊല്ലുന്നതിന് ആയിരം ഭടന്മാരെ അയച്ചു. അവർ ബാലനെ സൂക്ഷിച്ചിരുന്ന സ്ഥലത്ത് എത്തുന്നതിനു മുൻപുതന്നെ മഹാരാജാവിന്റെ സുഹൃത്തായ ഭ്രാന്തചണ്ഡാംശു വിശ്വസ്തന്മാരായ ചില ഭടന്മാരോടുകൂടി വേഗം ആ വൻകാട്ടിൽ ചെന്ന് ചിററമ്മയുടെ കയ്യിൽനിന്നു ബാലനെ വാങ്ങിക്കൊണ്ട് ഊടുവഴിയിൽക്കൂടി നടകൊണ്ടു. വഴിമദ്ധ്യത്തിൽ പപ്പുതമ്പിയുടെ സുഹൃത്തായ കാട്ടാളേശൻ അദ്ദേഹത്തിനെ തടഞ്ഞു യുദ്ധംചെയ്തു. ഭീമപരാക്രമനായ ഭ്രാന്തചണ്ഡാംശു ഗദാഘാതംകൊണ്ടു കാട്ടാളപ്പടകളെ നിശ്ശേഷം നശിപ്പിച്ചു. കാട്ടാളേശൻ കാന്ദിശീകനായി ഒളിച്ചു. ഭ്രാന്തചണ്ഡാംശു പിന്നെയും അവിടെനിന്നു നടന്ന് ഒരു മലയിൽ ചെന്നു നാലു മാസം താമസിച്ചു.

അതിബാലനായ രാജകുമാരന് ഈ വനവാസം എത്രമാത്രം ഗ്ലാനികരമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. ഈ തത്ത്വം മനസ്സിലാക്കിയിരുന്ന ഭ്രാന്തചണ്ഡാംശു സ്വല്പദിവസം കഴിഞ്ഞപ്പോൾ വീണ്ടും ഇരണിയലിൽ വന്നു പാർത്തു. അവിടെ രാജഭടന്മാരും മന്ത്രിമാരും ബാലന് ശത്രുബാധ വരാത്തവിധം ജാഗരൂകന്മാരായി

കാത്തുനിന്ന എങ്കിലും പ്രബലന്മാരായ ശത്രുക്കൾ പരിശ്രമത്തിൽ ഒട്ടും കുറവു വരുത്തിയില്ല.

ഈവിധം രാജകുമാരന്ന തിരുവയസ്സ നാലു തികഞ്ഞു. ആ സമയം അവിടുത്തെ ജ്യേഷ്ഠസഹോദരി ഒരു ബാലനെ പ്രസവിച്ചു. ഇവിടുന്നാണു് യുദ്ധത്തിൽ ടിപ്പുസുൽത്താന്റെ കാലൊടിച്ച മഹാവീരനെന്നും ധമ്മരാജാവെന്നും നാട്ടിൽ കീൎത്തി നേടി നാല്പത്തു കൊല്ലം രാജ്യം ഭരിച്ച ശ്രീ രാമവൎമ്മമഹാരാജാവു്. ഇവിടത്തേയ്ക്കു് ഈ കവി കൊടുത്തിരിക്കുന്ന പേർ 'ലക്ഷ്മധൎമ്മിഷ്ഠപ്പട്ട' എന്നാണു്.

അനന്തരം നാലു വയസ്സ മാത്രം പ്രായമുള്ള ബാലനെ ശത്രുക്കളുടെ ഇടയിൽ താമസിപ്പിക്കുന്നതു് അപായകരമാകുന്നെന്നു കരുതി മന്ത്രിമാർ ബാലനെ വഹിച്ചുംകൊണ്ടു് ഇരണിയലിൽനിന്നു പൊയ്ക്കൊള്ളുന്നതിന്ന ശക്തന്മാരായ ചില ഭൃത്യന്മാരോടു ചട്ടം കെട്ടി. അവർ ആ ബാലനുമായി അവിടെനിന്നു വടക്കോട്ടു തിരിച്ചു് ഹരിദ്രാചലത്തിന്റെ താഴ്വരയിൽ ചെന്നു സുഖമായി പാൎത്തു. ശത്രുക്കളുടെ അന്വേഷണോദ്യമത്തിന്ന ഭംഗം വരുത്തുന്നതിന്ന നാട്ടിലുള്ള രാജഭടന്മാർ മറ്റൊരു ബാലനെ രാജകുമാരനാണെന്നു വെളിയിൽ പ്രവാദം പരത്തി ആദരിച്ചുപോന്നു.

ശത്രുക്കളാകട്ടെ നേരിട്ടു പോരിന്നു പോയാൽ ഒരു പക്ഷെ തോറ്റുപോയേക്കുമോ എന്നു ശങ്കിച്ചു് ചതിവിൽ കൊല്ലുകമെന്നുറച്ചു് അതിന്നു തരം നോക്കിവന്നു. ഒരു ദിവസം അവർ അധികം പരിജനങ്ങൾ അടുത്തില്ലാത്ത സമയം നോക്കി കൊട്ടാരത്തിനുള്ളിൽ കടന്നു് രാജകുമാരനെന്നു സങ്കല്പിച്ചുപോരുന്ന ബാലനെ നുറുഖണ്ഡമായി വെട്ടിക്കൊന്നിട്ടു് കൃതകൃത്യരായവരോടെ

മടങ്ങി. ഈ വർത്തമാനം നാട്ടിൽ പരന്നു. പ്രജകൾക്ക് അതിററ പരിതാപമുണ്ടായി. തത്ത്വമറിഞ്ഞിരിക്കുന്ന ഭൃത്യന്മാരും രഹസ്യഗോപനത്തിനായിട്ട് അനുതപിക്കുന്ന ഭാവം നടിച്ചു.

ഹരിദ്രാചലത്തിൻെറ താഴ്വരയിൽ സുഖമായി പാൎത്തുവരുന്ന രാജകുമാരന് അഞ്ചാമത്തെ തിരുവയസ്സിൽ വിദ്യാരംഭവും * ഏഴിൽ തിരുമാടമ്പും മന്ത്രിമാർ വിധിപോലെ നടത്തിച്ചു. പിന്നീട രണ്ടു കൊല്ലം കൊണ്ട് —

ഉപനയനവും വിദ്യാഭ്യാസവും.

"കഴിഞ്ഞു പിടിപ്പതിന്നുള്ളൊരഭ്യാസങ്ങളും
ഹസ്ത്യശ്വപ്രഹാരങ്ങൾ ശാർദ്ദൂലപ്രഹാരങ്ങൾ
ശസ്ത്രങ്ങൾ നവദംഡയത്തിങ്കലേ തൊഴിലുകൾ
അഗ്നിശസ്ത്രാഭിജ്ഞാനം ദിവ്യസായകജ്ഞാനം.
ഭഗ്നമെന്നിയെ സൎവ്വവിദ്യയും ഗ്രഹിച്ചിതു
ശത്രുക്കൾ കോടിപ്പേരെ ക്ഷണംകൊണ്ടുവൻനിയിൽ
വിത്രസ്തരാക്കിപ്പതിപ്പിക്കും വിദ്യയും"
(കാണ്ഡം ൧. അദ്ധ്യായം ൭)

പാഠമായി. ഇപ്രകാരം ഒൻപതാമത്തെ തിരുവയസ്സിൽ വിദ്യാഭ്യാസം അവസാനിച്ചു. സ്ഥിരമായി ഒരു സ്ഥലത്തു

* ക്ഷത്രിയൎക്കു ഗൎഭംതുടങ്ങി ൧൧-ാമത്തെ വയസ്സിൽ ഉപനയനം സാധാരണ വിധിച്ചിരിക്കുന്നുവെങ്കിലും,

"ബ്രഹ്മവൎച്ചസകാമസ്യ കാൎയ്യം വിപ്രസ്യ പഞ്ചമെ |
രാജ്ഞോ ബലാൎത്ഥിനഃ ഷഷ്ഠെ വൈശ്യസ്യാൎത്ഥാൎത്ഥിനോഽഷ്ടമേ" ||

എന്ന മനുവചനപ്രകാരം ഗൎഭംമുതൽ കണക്കുകൂട്ടി ആറാമത്തെ വയസ്സിൽ വിധിച്ചിരിക്കുന്നതുതന്നെ കവി ജനനംമുതൽ കണക്കുകൂട്ടി ഏഴാമാണ്ടിൽ എന്നഭിപ്രായപ്പെടുന്നു. ശത്രുസംഹാരത്തിനായിട്ട് രാജകുമാരനു ബലം വൎദ്ധിക്കണം എന്നാണല്ലൊ മന്ത്രിമാരുടെ ഉദ്ദേശം. അതിന് ഈ ഉപനയനവിധി സ്വീകരിച്ചതു വളരെ യോജിക്കുന്നു.

പാക്കനാത്ത ശത്രുക്കൾ അറിവാൻ ഇടവരുമെന്ന നിശ്ചയിച്ച് രാജഭടന്മാർ ആ കുമാരനെ കൂട്ടിക്കൊണ്ട് അവിടെനിന്ന തെക്കോട്ടു നാലു ദിവസത്തെ വഴി നടന്ന മല്ല്യാടവിയിൽ ചെന്ന താമസിച്ചു.

ഒരിക്കൽ യദൃച്ഛയാ തമ്പിയുടെ ഭൃത്യൻ അവിടെ വരികയും ബാലൻ രാജകുമാരനാണെന്ന് അവന്ന മനസ്സിലാകയും ചെയ്തപ്പോൾ അവൻ പരിഭ്രമിച്ചോടിച്ചെന്ന തമ്പിയോട്ട് ഈ വാൎത്തയറിയിച്ചു. അപ്പോഴാണ തമ്പിക്ക സാധുവായ ബാലനെ കൊന്നതിൽ അനുതാപവും ലജ്ജയും ഉള്ളിൽ വലുതായ ഭീതിയും കടന്നുകൂടിയത്. എന്നിട്ട് അദ്ദേഹം സഹായന്മാരെ വരുത്തി ആലോചിച്ച് വേഗം രാജകുമാരനെ കൊല്ലുന്നതിന പതിനായിരം മല്ലന്മാരെ അയച്ചു. രാജകുമാരൻ ഇന്ന കാട്ടിലാണെന്ന് അവൎക്ക നിശ്ചയം ഇല്ലാത്തതിനാൽ വേട്ടയാടുന്ന വ്യാജത്താൽ അവർ ഓരോ കാട്ടിലും പത്തും നൂറും അഞ്ഞൂറും പേരു വീതം കടന്ന രാജകുമാരനെ അന്വേഷിച്ചു.

അക്കാലം ൨൨൭ മല്ലന്മാർ മല്ല്യാടവീമലയിൽ കയറി. അവിടെ സ്വല്പദിവസമായി ഒരു ബാലനോടുകൂടി ചിലർ ഭവനം തീൎത്ത താമസിക്കയാണെന്നൊരറിവ് അവൎക്ക കിട്ടി. ഉടൻതന്നെ അത്യുത്സാഹഭരിതന്മാരായിട്ട് അവർ അവിടെ എല്ലാ പാൎശ്വങ്ങളിലും ജാഗരൂകന്മാരായി തിരഞ്ഞു. അവരിൽ ചിലർ ഒരു പാറയുടെ മുകളിൽ തന്റെ ഭടന്മാരെ വിട്ടുപിരിഞ്ഞ് ഏകനായി നില്ക്കുന്ന രാജകുമാരനെ കണ്ടു. തങ്ങൾ ഉദ്ദേശിക്കുന്ന ബാലൻ ഇവൻതന്നെയോ എന്ന ശങ്കിച്ച് നിശ്ചയപ്പെടുത്തുവാനായി ലഹളയൊന്നും കൂട്ടാതെ അവർ

അവിടത്തെ അരികെ ചെന്നിരുന്നു. കുമാരൻ ആയുധ പാണികളായ മല്ലന്മാരെക്കണ്ടു് ഒന്നാറച്ചു് വേഗം അവിടെനിന്നു മാറി. മല്ലന്മാർ പിന്തുടൎന്നു. ഉചിതജ്ഞനായ കുമാരൻ അവരുടെ കണ്ണിൽപ്പെടാതെ തിങ്ങിനില്ക്കുന്ന വൃക്ഷങ്ങളുടെ അരികിലും മലയുടെ ചരിവിലും നികുഞ്ജങ്ങളുടെ ഉള്ളിലുമായിപ്പതുങ്ങി കൂടി ഒളിച്ചു.

അവർ ആ കാടൊക്കെ വളഞ്ഞു. രാജകുമാരൻ അവിടെനിന്നു നിർഗ്ഗമിക്കുവാൻ ഉപായം കാണാത്തതിനാൽ മുന്നിൽ കണ്ട ഒരു ഗുഹയിൽ കടന്നു. ഈ വിവരം ആ ക്രൂരികളായ മല്ലന്മാർ അറിഞ്ഞില്ല. അവർ വളരെ നേരം ചിതറിപ്പെട്ടു് ആ കാട്ടിലും അടുത്തുള്ള നാട്ടിലും തിരഞ്ഞിട്ടു നിരാശന്മാരായി മടങ്ങി.

അതിഗഹനമായ ആ ഗുഹയിൽ അകപ്പെട്ട രാജകുമാരന്റെ പിന്നീടുള്ള അവസ്ഥ വളരെ ശോചനീയമായിരുന്നു. എങ്കിലും "അരക്ഷിതം തിഷ്ഠതി ദൈവരക്ഷിതം" എന്ന ന്യായപ്രകാരം അവിടെയും രക്ഷപ്പെട്ടു. രാജകുമാരൻ ആ ഗുഹയിൽ കുറെ ദൂരം നടന്നപ്പോൾ അഗാധമായും പല വിഷജന്തുക്കളുടെ ഏകാന്തവസതിയുമായ ഒരു കയത്തിൽ ചാടി. പ്രകൃതിസിദ്ധമായ ധൈര്യത്താൽ അതിലും ചലിക്കാതെ കുറെനേരം നീന്തി ഒരു പാറ തപ്പിപ്പിടിച്ചു് അതിൽ കയറി. ചുററും കൈകളാൽ തലോടിയതിൽ ചെത്തുമ്പൻവഴിപോലെ ഏതോ ഒന്നു തന്റെ മുമ്പിൽ ഉണ്ടെന്നു തോന്നുകയാൽ അതിലൂടെ പതുക്കെപ്പതുക്കെ പത്തുനാഴികനേരം നടന്നു. അവിടെ ഒരു കുററിക്കൽ നില്ക്കുന്നതായി അറിഞ്ഞു് അതിൽ സ്വല്പം വിശ്രമിച്ചു. ആ സമയം ബാഹ്യശത്രുക്കൾ അടുത്തില്ലെങ്കിലും ആന്തരശത്രുക്കളായ വിശപ്പും

ദാഹവും സുകുമാരനായ രാജകുമാരനെ വളരെ ഖേദിപ്പിച്ചു. എങ്കിലും ഗത്യന്തരമില്ലാത്തതിനാൽ സഹിക്കയല്ലാതെ എന്തു നിവൃത്തി?

സ്വല്പനേരം കഴിഞ്ഞപ്പോൾ രാഗമരിതനായ ലോകബന്ധു തിക്കിത്തിരക്കിനില്ക്കുന്ന വൃക്ഷങ്ങളുടെ ശാഖാന്തരങ്ങളിൽക്കൂടി കരങ്ങൾ നീട്ടി രാജകുമാരനെ തലോടി. സൂൎയ്യപ്രകാശത്തിന്റെ സഹായത്താൽ ചുററും സൂക്ഷിച്ചു നോക്കിയതിൽ ശത്രുക്കൾ തന്നെ പിൻതുടരുന്നില്ലെന്നും താൻ താമസിച്ചിരുന്ന കാടു് അതല്ലെന്നും കണ്ടിട്ടു രാജകുമാരൻ ഏകാകിയായി അവിടെ നിന്നു നടന്നു. നേരവഴി പോകുന്ന മനുഷ്യനു് പല തടസ്സങ്ങൾ നേരിടുന്നതുപോലെ വഴിമദ്ധ്യത്തിൽ ഒരു വൻനദി പായുന്നതു കണ്ടു. വേഗം അതിൽ ചാടി നീന്തി മറുകര എത്തി. അവിടെയുള്ള വൻകാട്ടിൽ നല്ല പക്വഫലങ്ങൾ നിൽക്കുന്നവയെ പറിച്ചു് അമൃതു കഴിച്ചിട്ടു് സഹജശത്രുക്കളെ സമാധാനപ്പെടുത്തി. പിന്നെയും അവിടെ നിന്നു തിരിച്ചു കുറെദൂരം നടന്നു് ഒരു ഭഗവതീക്ഷേത്രത്തിൽ ചെന്നു കയറി. വിശപ്പു പിന്നെയും ബാധിക്കയാൽ കുമാരൻ ശാന്തിക്കാരനോടു സ്വല്പം ചോറുവേണമെന്നപേക്ഷിച്ചു. അന്നു് അയാൾ കൊടുത്ത ഉണക്കച്ചോറും മാങ്ങയും ഉപ്പും കുമാരനു് അമൃതോപമമായിരുന്നു. അതു് അമൃതു കഴിച്ചിട്ടു് അവിടെ മുൻകൂട്ടി പ്രകൃതിരമണി വിരിച്ചിരുന്ന സൈകതമെത്തയിൽ കിടന്നു് ഒന്നു മയങ്ങി.

അപ്പോൾ ശ്രീഭഗവതി തന്നെ മടിയിലിരുത്തി ആശ്വസിപ്പിച്ചാശീർവദിച്ചിട്ടു് "കുഞ്ഞേ! ശത്രുക്കളെ ജയിക്കുന്നതിനു് ഇതാ ഒരു ഖഡ്ഗം തരാം. നിന്റെ അനുചരന്മാർ വേഗം ഇവിടെ എത്തും. ഒന്നുകൊണ്ടും

നീ ഭയപ്പെടേണ്ട" എന്നരുളിയതുപോലെ രാജകുമാരൻ ഒരു സ്വപ്നം കണ്ടു. പെട്ടെന്നുണർന്നു ചുററും നോക്കിയതിൽ തനിക്കു നിസ്സപത്നയായ രാജ്യലക്ഷ്മിയെ ഘടിപ്പിക്കുന്നതിനു ശ്രീഭഗവതി അയച്ച ദൂതിപോലെ അരികെ തിളങ്ങുന്ന ഒരു ഖഡ്ഗലത കണ്ടു. ഇതു ശ്രീഭഗവതീ പ്രസാദമാണെന്നുറച്ച് രാജകുമാരൻ അതിനെ ഭക്ത്യാദരപുരസ്സരം കയ്യിൽ ധരിച്ച് സന്തുഷ്ടനായി.

നാലുപാടുമായി തങ്ങളുടെ സ്വാമിയെ അന്വേഷിച്ച് ചുററിനടക്കുന്ന രാജഭടന്മാരിൽ ചിലർ അവിടെ രാജകുമാരനെക്കണ്ടു വളരെ സന്തോഷിച്ചു. പിറേറന്നാൾ പുലരുംമുമ്പെ തന്നെ എല്ലാ ഭൃത്യന്മാരും കുമാരന്റെ അരികെ എത്തി. അവരിൽ വൈശ്യചണ്ഡാംശുവിന്റെ അഭിപ്രായപ്രകാരം നാട്ടിൽനിന്നു സകല രാജപരിച്ഛദങ്ങളേയും വരുത്തി അവിടെനിന്നു കുമാരൻ ഘോഷയാത്രയായ് തിരുവനന്തപുരത്തേയ്ക്കും, മൂന്നു ദിവസം കഴിഞ്ഞ് അവിടെനിന്നു തിരിയെ ഇരണിയലിലേയ്ക്കും എഴുന്നെള്ളി.

ഒരിക്കൽ രാജകുമാരൻ നീരാട്ടിന് എഴുന്നെള്ളുന്ന തരം നോക്കി ആയിരം സംശപ്തകന്മാർ വന്നെതിർത്തു.

ഒന്നാം യുദ്ധം.

ഈ സംഭവം മുൻകൂട്ടി കരുതിയിരുന്നതുകൊണ്ട് അവരുമായുള്ള യുദ്ധത്തിൽ രാജകുമാരനു ജയമുണ്ടായി. എതിർകക്ഷികൾ ഓടി ഒളിച്ചു. പിന്നീട് അവർ സംവിധാനക്കുറവുകൊണ്ട് രണ്ടു സംവത്സരം സ്പഷ്ടമായി അക്രമങ്ങൾ നടത്തുന്നതിന് ഒരുമ്പെട്ടില്ല.

രാജകുമാരൻ ഒരവസരത്തിൽ ശുചീന്ദ്രത്തിലും കന്യാകുമാരിയിലുമായി രണ്ടു മാസം താമസിച്ചിട്ട് തിരി

ഒയ എഴുന്നെള്ളുന്ന സമയം എട്ടുവീടർ, മാടമ്പിമാർ, പപ്പുത്തമ്പി, കാര്യസ്ഥന്മാർ, ചില ഇടപ്രഭുക്കൾ എന്നിവരുടെ വലുതായ ഒരു സൈന്യം അദ്ദേഹത്തിനോടു യുദ്ധത്തിനു നേരിട്ടു.

കല്ലോലങ്ങളുടെ മഹാഘാതങ്ങളെ കൂററൻപാറകൾ എന്നപോലെ വീരന്മാരായ നൃപഭടന്മാർ ആ സൈന്യത്തെ തടുത്തുനിർത്തി യുദ്ധം ചെയ്തു. എതിർകക്ഷിയിൽ മൂന്നിൽ രണ്ടുഭാഗം നശിച്ചു. എങ്കിലും ശത്രുപക്ഷത്തിൽ പടകൾ അധികം ഉണ്ടായിരുന്നതിനാലും, മന്ത്രിമാർക്ക് അറിവു കിട്ടാഞ്ഞതിനാൽ പിൻബലം സമയത്തിൽ വന്നു ചേരാഞ്ഞതിനാലും, നൃപസൈന്യം ആ യുദ്ധത്തിൽനിന്നു ക്രമേണ പിൻവലിച്ചു. എതിർകക്ഷികൾ ഓരോ വീരവാദങ്ങൾ പുറപ്പെടുവിച്ചുംകൊണ്ടു നൃപസൈന്യത്തെ ഓടിച്ചു. ഇതു ദൈവകല്പിതമാണെന്നു നിശ്ചയിച്ചു് രാജാവും മറ്റൊരു വഴിയിൽക്കൂടി അവിടം വിട്ടു നടന്നു.

രണ്ടാം യുദ്ധം.

സ്വല്പദൂരം നടന്നപ്പോൾ വഴിമദ്ധ്യേ ഒരു ചാന്നാൻ ഉഴുതുനില്ക്കുന്നതു കണ്ടിട്ടു് അവനോടു് ‘‘വല്ല വിധത്തിലും പിൻതുടരുന്ന ശത്രുക്കളിൽനിന്നു് എന്നെ രക്ഷിക്കണം” എന്നു കല്പിച്ചു. അവൻ അടുത്തുള്ള ഒരു ശാസ്താവിന്റെ അമ്പലത്തിൽ മൺകൊണ്ടു് അകത്തു പൊള്ളലായി കെട്ടിച്ചമച്ചിരിക്കുന്ന ആനയുടെ ഉള്ളിൽ ഇരുത്തി അദ്ദേഹത്തിനെ രക്ഷിച്ചു. കുമാരനെ പിടികിട്ടാഴികയാൽ ശത്രുക്കൾ സംഭ്രമപ്പെട്ടു നാലുപാടും അന്വേഷിച്ചു. അവരിൽ ചിലർ ഈ ചാന്നാനോടു് ‘‘വഴമൊട്ടയൻ ഏകൻ പോയതു കണ്ടോ” എന്നു ചോദിച്ചു. അതിനുത്തരമായി അവൻ ‘‘അടിയൻ കണ്ടേൻ, തെ

ക്കോട്ട് ഒരു പുമാൻ ഓടുന്നു, വേഗം പോയാൽ അവൻ പിടിപെടും" എന്നു പറഞ്ഞു. ശത്രുക്കൾ എല്ലാപേരും ആ വഴിക്കോടി. സൂര്യൻ അസ്താചലത്തിലണഞ്ഞു. അവരുടെ തല മറഞ്ഞതിൽ പിന്നെ രാജഭക്തനായ ചാന്നാൻ കുമാരനെ കൂട്ടിക്കൊണ്ടു തൻെറ യജമാനനായ 'നാഗരത്തം' എന്ന ചാന്നാൻെറ അടുക്കൽ ചെന്നു് ഈ വൃത്താന്തമെല്ലാം അറിയിച്ചു. അവൻ വളരെ നേരം അനുതപിച്ചിട്ടു് നമ്മുടെ മഹാരാജാവിനു് അന്നത്തെ രാത്രി അമൃത്തിനു വേണ്ടുന്ന വട്ടങ്ങൾ ഒരുക്കിക്കൊടുത്തു. മഹാരാജാവു് അവിടെ തന്നെ താനെ അരിവെച്ചു് അമൃത്തു കഴിച്ചു. പിന്നീടു് ആ രാത്രിയിൽത്തന്നെ നാഗരത്തത്തിൻെറ സഹായത്തോടുകൂടി സ്വവസതിയായ ഇരണിയൽ വേമ്പടിവാതുക്കൽകൊട്ടാരത്തിലേയ്ക്കു് എഴുന്നെള്ളുകയും ചെയ്തു.

ശത്രുക്കളിൽനിന്നു പററിയ ഈ പരിഭവാഗ്നി മഹാരാജാവിൻെറ മനസ്സിനെ ക്ഷോഭം ദഹിപ്പിച്ചു. പിററന്നാൾ ഉഷസ്സിൽ മുഖം കാണിക്കാൻ വന്ന മന്ത്രിമാർ ഈ വർത്തമാനമറിഞ്ഞു വളരെ ഖേദിച്ചു. അന്നുമുതൽ അവർ മഹാരാജാവിനെ വിട്ടുപിരിയാതെതന്നെ കാത്തുനിന്നു. കൂടക്കൂടെ സംഭവിക്കുന്ന ഈ ശത്രുബാധകൾക്കു ശരിയായ ഒരു പ്രതീകാരം ചെയ്യാനായി മഹാരാജാവു് ഒരിക്കൽ മന്ത്രിമാരുമായി ആലോചിച്ചു. അവർ —

"മങ്കരാജ്ഞികയുടെ മന്ത്രിയാം മഹാമത്തു്
ശങ്കകൂടാതെ പുത്രന്മാരോടും മങ്കതന്നെ
ചതിച്ചുകൊന്നു ജനസ്ഥാനവും രാജത്വവും
മതിച്ചു ഗ്രഹിച്ചവൻ കാശിയും ജഗന്നാഥം

ഗംഗാബ്ധിസംഗം പിന്നെ നല്ലോരു ചിദംബരം
ശൃംഗാരരോമജ്ജയിനി പുഷ്പപുരവുമവന്തിയും
ചോളദേശവും പാണ്ഡ്യം കണ്ണാടലാടങ്ങളും
നീളമേറുന്ന വെമ്പാ മഹാരാഷ്ട്രങ്ങൾതാനും
ഇത്യാദി ഹിമാചലസേതുപൎയ്യന്തമുള്ള
മുഖ്യരാജ്യങ്ങൾക്കേകനാഥനായ് വാഴുന്നിതു.
അവന്റെ സേനാനാഥൻ സ്വപ്നസുന്ദരപിതാ
അവനോ കണ്ണാടത്തിൽ ത്രിശിലാവിഹാരത്തിൽ
വസിക്കുന്നവനുടെ മന്ത്രീശൻ മധുരയിൽ
വസിക്കുന്നവനെ നാമിവിടെ വരുത്തീട്ടു
വേണാടേഹാദികളെ വൈരത്തെയൊഴിപ്പിച്ചു
വാണീടാം സുഖത്തോടു അതിനു കൃപാനിധേ!
കല്പന തന്നീടേണം അടിയന്മാരിൽ ചിലർ
കെല്പോടു ചെന്നു കൂട്ടിക്കൊണ്ടിങ്ങു പോരുന്നുണ്ടു്."

(കാണ്ഡം ൧. അദ്ധ്യായം ൯)

എന്നു മഹാരാജാവിനോടറിയിച്ചു. മഹാരാജാവു് അതു് അനുവദിക്കുകയും ഉടൻതന്നെ രാമയ്യൻ ചെന്നു മന്ത്രീന്ദ്രനെ സമ്മാനിച്ചു കൂട്ടിക്കൊണ്ടു വരികയും ചെയ്തു.

മന്ത്രീശൻ പപ്പുതമ്പി മുതൽപേരെ വിളിച്ചുവരുത്തി "എല്ലാംകൊണ്ടും ബന്ധുക്കളായ നിങ്ങൾ തമ്മിൽ യാതൊരു വിധത്തിലും ശല്യം ചെയ്യരുതു്" എന്നു് ഇരു കൂട്ടരേയും ഗുണദോഷിച്ചിട്ടു തിരികെ മധുരയിലേയ്ക്കു പോയി. അതുമുതൽ അവർ രണ്ടു കൊല്ലം സ്വസ്ഥമായി ശല്യങ്ങളൊന്നും ചെയ്യാതെതന്നെ കഴിച്ചു.

മഹാരാജാവു് ഒരവസരത്തിൽ കുമാരസ്വാമികോവിലിലേയ്ക്കു തൊഴാൻ എഴുന്നെള്ളി. തിരിയെ വരു

മ്പോൾ മുൻപോലെ ശത്രുക്കളെല്ലാം ഒന്നിച്ചുകൂടി യുദ്ധത്തിനാരംഭിച്ചു. മഹാരാജപക്ഷത്തിൽ

മൂന്നാം യുദ്ധം.

തൽക്കാലം ഭ്രാതൃചണ്ഡാംശു, ചണ്ഡതീക്ഷ്ണൻ, അഹിക്രോധി എന്നിവരും, ശത്രുപക്ഷത്തിൽ പപ്പുതമ്പി, രാമൻതമ്പി മുതൽപേരും ഉണ്ടായിരുന്നു. യുദ്ധം മഹാഭയങ്കരമായിരുന്നു. ഇരുപാട്ടിലും വളരെ നഷ്ടങ്ങളുണ്ടായി. ഒടുവിൽ മുൻകരുതലുണ്ടായിരുന്ന ശത്രുക്കൾക്കു ജയം കിട്ടി. അതുകൊണ്ട് മഹാരാജാവിന് അവിടെ നിൽക്കാൻ തരമില്ലാതെ ഒളിക്കേണ്ടിവന്നു. തന്ത്രജ്ഞനായ അവിടുന്നു പെട്ടെന്ന് അടുത്തുള്ള ശിവക്ഷേത്രത്തിൽ കടന്നു. ആ സമയം ശാന്തിക്കാരൻ അത്താഴപൂജയും കഴിഞ്ഞു നിവേദ്യച്ചോറോടുകൂടിയ ഉരുളിയും താക്കോലുംകൊണ്ടു മഠത്തിലേയ്ക്കു പുറപ്പെടുകയായിരുന്നു. അദ്ദേഹത്തിനോടു മഹാരാജാവ് "ശത്രുക്കളിൽനിന്ന് എന്നെ രക്ഷിക്കണം" എന്നപേക്ഷിച്ചു. ആ വിപ്രന് തന്റെ പ്രാണങ്ങളെ ബലികൊടുത്തല്ലാതെ മഹാരാജാവിനെ രക്ഷിക്കുവാൻ സാധിക്കയില്ലെന്നറിയാം. എങ്കിലും—

“ഇന്നൊരുനൃപപരിത്രാണനഹേതുവായി
ഞാൻ മരിച്ചതുകൊണ്ടു എനിക്കുണ്ടാകും കീർത്തി.
ഊനംകൂടാതെ നൃപൻ ജീവിച്ചുകൊണ്ടെന്നാകിൽ
വിപ്രരെയശേഷവും ത്രാണനംചെയ്യും ദൃഢം.”

(കാണ്ഡം ൧. അദ്ധ്യായം ൯.)

എന്നുറച്ച് അദ്ദേഹം തന്റെ കയ്യിലുള്ള നിവേദ്യ ഉരുളിയും താക്കോലും മഹാരാജാവിന്റെ തൃക്കയ്യിൽ കൊടുക്കയും അവിടുത്തെ പരിച്ഛദങ്ങളെ താൻ വാങ്ങി ധരിക്കയും ചെയ്തിട്ട് മഹാരാജാവിനെ സുഖമായി പൊയ്ക്കൊ

ള്ളുന്നതിനു പറഞ്ഞു. മഹാരാജാവു വെളിയിലിറങ്ങി യപ്പോൾ ശത്രുക്കൾ അവിടെ എത്തി. അവർ ശാന്തിക്കാരന്റെ വേഷം ധരിച്ചിരുന്ന മഹാരാജാവിനോടു് "അകത്തു് ആരെങ്കിലും ഉണ്ടോ" എന്നു ചോദിച്ചു. മഹാരാജാവു് ഉണ്ടെന്നും ഇല്ലെന്നും പറവാൻ ഒരുങ്ങാതെ, "പുറത്തേക്കിറങ്ങുക പതിവില്ലാ" എന്നു മാത്രം കല്പിച്ചു. അവർ അകത്തു കടന്നു് അന്വേഷിച്ചു. അവിടെ മഹാരാജാവിന്റെ പരിച്ഛദങ്ങൾ അണിഞ്ഞു് ഒരു കോണിൽ നിന്നിരുന്ന ശാന്തിക്കാരനെ കണ്ടുമുട്ടി. വേഗം ഊരിപ്പിടിച്ചിരുന്ന ചന്ദ്രഹാസത്തിന്റെ ധാരയിൽ അവർ ശാന്തിക്കാരനെ ലക്ഷ്യമാക്കിയതും ശരീരം നുറുങ്ങി ഖണ്ഡമായതും ഒരുമിച്ചു കഴിഞ്ഞു. അതുകൊണ്ടു് ശത്രുക്കൾ ഏററവും കൃതകൃത്യഭാവം നടിച്ചു. ധീരാഗ്രേസരനായ മഹാരാജാവു് അവരുമായി പല വെടികളും പറഞ്ഞു് അവിടെനിന്നു രണ്ടു നാഴിക ദൂരം ഒരുമിച്ചു നടന്നു. ഇരണിയലിലേയ്ക്കു തിരിയുന്ന റോഡിൽ വച്ചു് ആ തിരുമേനി അവരോടു മഠത്തിലേയ്ക്കു പോകാൻ വിടയും വാങ്ങി അന്നു രാത്രി തന്നെ ഇരണിയലിൽ എത്തി.

അടുത്ത ദിവസം തങ്ങൾ മഹാരാജാവിനെ കുല ചെയ്തുവെന്നു മാടമ്പിമാർ ജയഭേരി മുഴക്കി. ഈ ശബ്ദം മഹാരാജഭക്തന്മാരായ പൌരന്മാൎക്കും മന്ത്രിമാൎക്കും എത്രമാത്രം വ്യസനജനകമായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. പണ്ടു് മഹാരാജാവിന്റെ അവസരോചിതമായ ഉപായങ്ങളെന്നും അറിഞ്ഞിട്ടുള്ള ചിലർ ഇതിന്റെ തത്വം അറിയുന്നതിനു വളരെ ശ്രമിച്ചു. അപ്പോൾ "വേമ്പടിവാളുക്കൽകൊട്ടാരത്തിൽ മഹാരാജാവു സുഖമായി പാൎക്കുന്നു"വെന്നു് ഒരു ശ്രുതി കേൾക്കയാൽ അവർ എല്ലാപേരും അവിടെ ചെന്നു തിരുമേനിയുടെ മുഖചന്ദ്ര

നെക്കണ്ടു് പൊങ്ങിവരുന്ന ആനന്ദസാഗരത്തിൽ മുങ്ങി. എന്താശ്ചൎയ്യം!! ഈശ്വരേച്ഛ ഇന്നവിധമാണെന്നു് ആൎക്കറിയാം?

അനന്തരം മഹാരാജാവു് എല്ലാ പരിച്ഛദങ്ങളോടും യുദ്ധസന്നാഹങ്ങളോടും കൂടി ഇരണിയലിൽനിന്നു തിരുവനന്തപുരത്തേയ്ക്കു് പള്ളിനിലാവിൽ എഴുന്നെള്ളി. ജയഭേരി, മൃദംഗം മുതലായ വാദ്യഘോഷങ്ങളും അശ്വങ്ങൾ വേഗത്തിൽ ഓടുമ്പോൾ ഉണ്ടായ ചടചടധ്വനിയും പ്രജകളുടെ ജയഘോഷത്തെ വർദ്ധിപ്പിച്ചു. എഴുന്നെള്ളത്തു കാണുവാൻ പ്രാസാദങ്ങളിൽ കാത്തുനില്ക്കുന്ന പുരസുന്ദരിമാർ നവോത്പലമാലകളാൽ തിരുമേനിയെ ആപാദചൂഡം അലങ്കരിച്ചു. ശത്രുക്കൾക്കു ഭീതി മുഴുത്തു. മഹാരാജാവു് മൂന്നാം ദിവസം തിരുവനന്തപുരത്തെത്തി പതിവുപോലെ ശ്രീപത്മനാഭന്റെ പാദകമലങ്ങളെ ആരാധിച്ചു.

ജനസ്ഥാനത്തിലെ കള്ള യാത്ര.

പതിനഞ്ചു ദിവസം കഴിഞ്ഞപ്പോൾ മന്ത്രിമാരുമായി ആലോചിച്ചു് മഹാരാജാവു് ഒരു വിപ്രന്റെ വേഷം ധരിച്ചു് തിരുവനന്തപുരത്തു നിന്നു് ജനസ്ഥാനത്തിലേയ്ക്കു പുറപ്പെട്ടു. മന്ത്രിമാർ രഹസ്യഗോപനത്തിനായിട്ടു് ഒരു വിപ്രനെ മഹാരാജാവാണെന്നാദരിച്ചുപോന്നു. രാജ്യകാൎയ്യങ്ങളൊക്കെ അവർ തന്നെ ആലോചിച്ചു നടത്തി. മഹാരാജാവിനു വഴിമദ്ധ്യത്തിലുണ്ടായ ആപത്തുകൾ ശ്രീപത്മനാഭന്റെ അനുഗ്രഹത്താൽ അഗ്നിയിൽ ശലഭങ്ങൾപോലെ നശിച്ചു. അവിടുന്നു സുഖമായി രണ്ടു മാസംകൊണ്ടു് ജനസ്ഥാനത്തിൽ എത്തി. അവിടെയും മഹാമഖത്തിനെ കാണുന്നതിനുള്ള തക്കം നോക്കി ഒരു വിപ്രന്റെ ഗൃഹത്തിൽ രണ്ടു മാസം താമസിച്ചു.

അ‌ാ അവസരത്തിൽ മഹാമത്തിന്റെ മന്ത്രീന്ദ്രനായ ഒരു രാജബ്രാഹ്മണനെ ഗുല്മവ്യാധി പിടിപെട്ടിരിക്കുന്നുവെന്നും, ഏതു ചികിത്സ നടത്തിയാലും യാതൊരു ഭേദവും കാണുന്നില്ലെന്നും ഒരു വത്തമാനം മഹാരാജാവു കേട്ടു. തന്റെ ഇഷ്ടം സാധിക്കുന്നതിന് ഇതൊരു നല്ല തരമാണെന്നു കരുതി മഹാരാജാവ് എത്രയും പണിപ്പെട്ട് മന്ത്രീന്ദ്രനെ ചെന്നുകണ്ടു് തീത്ഥം കൊടുത്തു. പെട്ടെന്ന് അദ്ദേഹത്തിന്റെ ഗുല്മവ്യാധിയും നിന്നു. ഉടൻ തന്നെ മന്ത്രീശ്വരൻ പണ്ടു് ഒരാദേശികൻ തന്നോടു പറഞ്ഞിരുന്ന കഥയോത്തു മഹാരാജാവ് സൂയ്യാംശമാണെന്നു വിശ്വസിച്ചു. അതുകൊണ്ടു് അദ്ദേഹം ഭക്ത്യാദരബഹുമാനപുരസ്സരം ആ തിരുമേനിയെ കൂട്ടിക്കൊണ്ടു മാളികയിൽ കയറി. അവിടെ സജ്ജമാക്കിയിരുന്ന രത്നസിംഹാസനത്തിൽ ഇരുത്തി സൂയ്യസ്തോത്രങ്ങളാൽ മഹാരാജാവിനെ സ്തുതിക്കയും, ആദേശികവചനത്തെ അവിടത്തെ സന്നിധാനത്തിൽ അറിയിക്കയും, വിനീതനായ് താൻ ചെയ്യേണ്ടുന്ന സഹായം എന്താണെന്നു മഹാരാജാവിനോടു ചോദിക്കകയും ചെയ്തു.

മഹാരാജാവ് പ്രീതിപുരസ്സരം മന്ത്രീന്ദ്രനെ കടാക്ഷിച്ചിട്ട് —

"നിന്നുടെ നാഥനാകും സാവ്ഭൌമനെക്കണ്ടി-
ച്ചെന്നുടെ രാജ്യത്തേയ്ക്കു അയച്ചു ശത്രുകൃത-
പീഡയുമൊഴിപ്പിച്ചു മിത്രരായ് നീയും നിന്റെ
നാഥനും ഇരിക്കേണം"

(കാണ്ഡം ൧. അദ്ധ്യായം ൧൧)

എന്നു കല്പിച്ചു. മന്ത്രീന്ദ്രൻ ആ ആജ്ഞയെ ശിരസാ വഹിച്ചിട്ട് അപ്പോൾത്തന്നെ മഹാമത്തിന്റെ സന്നിധി

യിൽ ചെന്നു നടന്ന സംഭവങ്ങളെല്ലാം ഒന്നൊഴിയാതെ അറിയിച്ചു.

ഇതുകേട്ടു് ആശ്ചൎയ്യഭരിതനായ ചക്രവൎത്തി വേഗം മഹാരാജാവിനെ ഇവിടെ കൂട്ടിക്കൊണ്ടു വരണമെന്നു മന്ത്രീന്ദ്രനോടു് ആജ്ഞാപിച്ചു. അപ്രകാരം

ചക്രവൎത്തിദൎശനം. മഹാരാജാവുമായി മന്ത്രീന്ദ്രൻ കൊട്ടാരത്തിനകത്തു പ്രവേശിക്കുംമുമ്പേതന്നെ ചക്രവൎത്തി മഹാരാജാവിനെ യഥോപചാരം എതിരേററു കൂട്ടിക്കൊണ്ടുപോയി തന്റെ രത്നസിംഹാസനത്തിൽ ഇരുത്തി ഉപചരിച്ചു. അവിടത്തെ നിൎബ്ബന്ധപ്രകാരം താനും മറെറാരു സിംഹാസനത്തിൽ ഇരുന്നു. ക്രമേണ കുശലപ്രശ്നപൂൎവ്വകം അദ്ദേഹം തിരുമനസ്സിലെ രാജ്യകാൎയ്യങ്ങളെക്കുറിച്ചു വളരെ നേരം സംസാരിച്ചുകൊണ്ടിരുന്നു.

ഒടുവിൽ ചക്രവൎത്തി സന്തുഷ്ടനായി മഹാരാജാവിനു പല സമ്മാനങ്ങളും സമ്രാട്ചിഹ്നമായ ഒരു ഉത്തംസവും നൽകയും, "ഇവിടത്തേക്കു വേ

ഉത്തംസം കിട്ടിയതു്. ണ്ടുന്ന കാൎയ്യങ്ങൾ വേണ്ടതുപോലെ ചട്ടംകെട്ടിക്കൊള്ളണം" എന്നു മന്ത്രീന്ദ്രനോടു് ആജ്ഞാപിക്കയും ചെയ്തിട്ടു് അവിടത്തെ അപേക്ഷയനുസരിച്ചു് യാത്ര പറഞ്ഞയച്ചു. ശ്രീപദ്മനാഭദാസന്മാരായ തിരുവിതാംകൂർമഹാരാജാക്കന്മാൎക്കു് എന്താണു് അസാദ്ധ്യം?

പിന്നീടു മന്ത്രീശ്വരൻ മധുരാധിപമന്ത്രിയായ അഴകപ്പൻമുതലിയാൎക്കു ചക്രവൎത്തിയുടെ ഒരു സന്ദേശപത്രവും കൊടുത്തു് സകല മഹാ

അഴകപ്പന്റെ ദൎശനം. രാജപരിച്ഛദങ്ങളോടുകൂടി മഹാരാജാവിനെ യാത്രയാക്കി. അവിടുന്നു തൃശ്ശിനാപ്പള്ളിയിലേയ്ക്കു് എഴുന്നെള്ളി അഴകപ്പൻ മുത

ലിയാരെ കണ്ടു് ആ സന്ദേശപത്രത്തെ അദ്ദേഹത്തിന്റെ കയ്യിൽ കൊടുത്തു. അദ്ദേഹം വായിച്ചുനോക്കി പ്രീതിപൂർവ്വകം മഹാരാജാവിനെ സല്ക്കരിച്ചു് കൂട്ടിക്കൊണ്ടു മധുരയിലേയ്ക്കു തിരിച്ചു. അവിടെയും രാജകുടുംബങ്ങളുടേയും പ്രജകളുടേയും ബഹുമാനത്തിനു പൂർണ്ണപാത്രമായിട്ടു് ആ തിരുമേനി സുഖമായി പാർത്തു.

ഉടവാൾ കിട്ടിയതു്.

ഒരിക്കൽ മഹാരാജാവു മധുരക്ഷേത്രത്തിൽ എഴുന്നെള്ളി സുന്ദരേശ്വരനേയും മീനാക്ഷിയേയും വന്ദിച്ചു നില്ക്കുമ്പോൾ മീനാക്ഷിയുടെ തൃക്കയ്യിൽ ചാർത്തിയിരുന്ന ഒരു വാൾ തുള്ളിത്തുള്ളി അടുത്തു വന്നു് അവിടത്തെ കരകമലത്തെ അലങ്കരിച്ചു. കണ്ടുനിന്നിരുന്ന ജനങ്ങൾ അത്യാശ്ചര്യപ്പെട്ടു.

അരുളപ്പാടു്.

മറ്റൊരുദിവസം മഹാരാജാവു് അംബികയെ സ്തുതിച്ചുകൊണ്ടു നില്ക്കുന്ന സമയം

"നിന്നുടെ രാജ്യത്തിങ്കൽ കമലനാഭപുരി
വന്നിടുമഹം രാജൻ! ആനന്ദവല്ലീനാമം
ശ്രീനീലകണ്ഠനുടെ വാമഭാഗത്തു മമ
സ്ഥാനം നല്ലൊരു ക്ഷേത്രമുണ്ടാക്കിത്തരിക നീ"

(കാണ്ഡം ൧. അദ്ധ്യായം ൧൧)

എന്നരുളപ്പാടുണ്ടായി. മഹാരാജാവു് ആനമ്രശീർഷനായി "അമ്മേ! അവിടത്തെ കൃപയുണ്ടെങ്കിൽ അതു സാധിക്കാം" എന്നറിയിച്ചു. ഈ സംഭവം മറ്റാരും അറിഞ്ഞില്ല.

ചില മഹർഷിമാരും അവിടെ ഒന്നു രണ്ടു മാസം താമസിച്ചു് നമ്മുടെ മഹാരാജാവിനു വേണ്ടുന്ന ഉപദേശങ്ങൾ കൊടുത്തു. ഇതു് അവിടത്തെ തേജസ്സിനെ ഉത്തേജിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്തു.

മററു ചില മാമുനിമാർ തിരുമനസ്സിലെ അവതാരകാര്യങ്ങളെക്കുറിച്ച് ഇപ്രകാരം സ്തുതിപ്പിച്ചു:—

"മാർഗ്ഗങ്ങൾതോറുമന്നദാചയം തീർത്തീടേണം
പൂർത്തിയായ് ദ്വിജന്മാൎക്കു മൃഷ്ടാന്നം കൊടുക്കേണം
യജമാനുകൾക്കു പഞ്ചയജ്ഞങ്ങൾ ദിനംതോറും
പൂജ്യമായ് ചെയ്തീടുവാൻ പുഷ്ടിയെ വരുത്തണം"

(കാണ്ഡം ൧. അദ്ധ്യായം ൧൧)

മഹാരാജാവു വിനീതനായി "നിങ്ങളുടെ അനുഗ്രഹത്താൽ അധികം താമസിക്കാതെ ഇതു നടത്താൻ ശ്രമിക്കുന്നുണ്ട്'' എന്ന് അവരോട് അറിയിച്ചു.

പല വിദ്വാന്മാരും മഹാരാജാവിനെ മുഖംകാണിക്കാൻ വരികയും, അതാതു വിദ്യകളിൽ അവിടത്തേയ്ക്കുള്ള അനിതരസാധാരണമായ പാടവത്തെ പ്രത്യക്ഷത്തിൽ കണ്ട് അതിശയിച്ചുപോകയും ചെയ്തു.

ഇതിനിടയ്ക്ക് സംഗീതം, സാഹിത്യം, ഗണിതം, മന്ത്രവാദം, ത്രികാലജ്ഞാനം മുതലായവയിൽ മഹാരാജാവിനുള്ള വൈദഗ്ദ്ധ്യവിശേഷവും, സ്വതസ്സിദ്ധവും മനോമോഹനവുമായ രൂപലാവണ്യവും, അതിനു മെച്ചം കൂട്ടുന്ന പ്രൌഢവയസ്സും കണ്ടു കണ്ട് ആ രാജകുടുംബത്തിലുൾപ്പെട്ട ഒരു തരുണീരത്നത്തിന്റെ മനസ്സ് മഹാരാജമയമായിത്തീൎന്നു. അതുകൊണ്ട് അവൾ

പരിഗ്രഹം.

സ്വാഭിലാഷത്തെ ദൂതമുഖേന മഹാരാജാവിനെ അറിയിച്ചു. അവിടുന്ന് ഉദ്ദിഷ്ടകാര്യത്തിനു കിട്ടാവുന്ന ആനുകൂല്യത്തെക്കരുതി അവളുടെ അപേക്ഷയെ അംഗീകരിച്ചു. ഏവംപ്രായങ്ങളായ പരമലാഭങ്ങൾ മഹാരാജാവിന്റെ ഭാവിയായ സകലാഭ്യുദയങ്ങൾക്കും മുഖ്യകാരണമായിത്തീൎന്നു.

ഈപ്രകാരം നമ്മുടെ മഹാരാജാവിന്നു് മധുരയിൽ മൂന്നു കൊല്ലത്തെ താമസം ക്ഷണാർദ്ധംപോലെ കഴിഞ്ഞു. അഴകപ്പൻമുതലിയാർ സ്നേഹാതിരേകംകൊണ്ടു മഹാരാജാവിനെ നാട്ടിലേയ്ക്കു് അയയ്ക്കാനുള്ള ഭാവമില്ല. ഒരിക്കൽ മഹാരാജാവു് സ്വരാജ്യത്തിലേയ്ക്കു പോകണമെന്നു നിർബന്ധിക്കയാൽ അദ്ദേഹവും ഒരുമിച്ചു പുറപ്പെടാം എന്നു നിശ്ചയിച്ചു. അദ്ദേഹം അതിനു വേണ്ടി സകല സന്നാഹങ്ങളും കൂട്ടി അവിടെനിന്നു തിരിച്ചു. മഹാരാജമന്ത്രിമാർ വിവരം അറിഞ്ഞു ചിരപ്രവസിതനായ മഹാരാജാവിനെയും അഴകപ്പൻ മുതലിയാരെയും സ്വാഗതം എതിരേററു. അപ്പോഴാണു് മഹാരാജാവു നാട്ടിൽ ഇല്ലായിരുന്നുവെന്നുള്ള വർത്തമാനം പ്രജകൾക്കും ശത്രുക്കൾക്കും മനസ്സിലായതു്. ഉടൻതന്നെ പ്രജകൾ എല്ലാപേരും കന്യാകുമാരിമുതൽ തിരുവനന്തപുരംവരെ നീണ്ടുകിടക്കുന്ന രാജവീഥിയുടെ ഇരുവശത്തുമായി നിരന്നുനിന്നു. അമ്പ! എന്തു ധൈര്യം!! എന്തു സാമർത്ഥ്യം!! എന്നു ശത്രുക്കൾപോലും ആശ്ചര്യപ്പെട്ടു. മഹാരാജാവിന്റെ സ്വർണ്ണപ്പല്ലക്കു ശുചീന്ദ്രത്തു് എത്തിയപ്പോൾ പ്രജകൾക്കു് അവിടത്തെ സന്ദർശനത്തിലുള്ള കൌതുകവും സംഭ്രമവും ചില്ലറയല്ല. വീഥികളിൽ എഴുന്നെള്ളുമ്പോൾ,

"പുരുഹൂതധ്വജസ്യേവ തസ്യോന്നയനപങ്ക്തയഃ |
നവാഭ്യുത്ഥാനദർശിന്യോ നനന്ദുഃ സപ്രജാഃ പ്രജാഃ ||"

എന്നു പറഞ്ഞാൽ വർണ്ണന ചുരുക്കത്തിൽ കഴിഞ്ഞു.

ക്രമേണ അഴകപ്പൻമുതലിയാരുടെ മഹാസൈന്യവും മഹാരാജാവിന്റെ സ്വർണ്ണപ്പല്ലക്കും തിരുവനന്തപുരത്തെത്തി. ആ സമയം അവിടെയുള്ള കോലാഹലം അവർണ്ണനീയമായിരുന്നു. ദ്വാരദേശങ്ങളിൽ രംഭകളും,

മുന്നിൽ ഗുരുക്കളും കവികളും വിദ്യാധരന്മാരും, പുറവും
ജിഷ്ണുക്കളും കിന്നരരഹിതമായ ഗന്ധൎവ്വസൈന്യവും
കണ്ടുനിന്നിരുന്ന പ്രതിഭയുള്ളവൎക്ക് അതുസമയം ഈ
പട്ടണം ഒരു നൂതനമായ നാകലോകമാണെന്നു തോന്നി
പ്പോയി.

മഹേന്ദ്രസമനായ മഹീന്ദ്രൻ ഭാൎയ്യാസമേതനായി
കൊട്ടാരത്തിൽ എഴുന്നെള്ളി. അഴകപ്പന്റെ ചോദനയി
ന്മേൽ എല്ലാ തന്ത്രിമാരും പൌരന്മാ

രാജ്യാഭിഷേകം.

രും മന്ത്രിമാരുമായി ആലോചിച്ച്
മഹാരാജാവിന്റെ രാജ്യാഭിഷേകത്തിനായിട്ടുള്ള ഒരുക്ക
ങ്ങൾ കൂട്ടി. മൂന്നു നാലു ദിവസത്തിനുള്ളിൽ തരണിന
ല്ലൂർ നമ്പൂരിപ്പാട്ടു മുതൽപേർ ശുഭമുഹൂൎത്തത്തിൽ മഹാ
രാജാവിനെ രത്നസിംഹാസനത്തിൽ ഇരുത്തി മുടിവെച്ചു
യഥാവിധി സകലതീൎത്ഥങ്ങൾകൊണ്ട് അഭിഷേകം
ചെയ്തു. ലോകങ്ങളാകെ ഒന്നുപോലെ തെളിഞ്ഞു. ആ വാ
താൎത്ഥമായി പ്രയോഗിച്ച അഗ്നിശസ്ത്രങ്ങളുടെ വദന
ഗഹ്വരങ്ങളിൽനിന്നു പുറപ്പെട്ട മഹാനിനദങ്ങൾ ഈ
ശുഭവാൎത്തയെ സ്വൎഗ്ഗത്തിലറിയിച്ചു.

അനന്തരം മഹാരാജാവ് അലംകൃതമായ ഒരു മഹാ
ഗജത്തിന്റെ മുകളിൽ കെട്ടിച്ചമച്ച സിംഹാസനത്തിൽ
എഴുന്നെള്ളിയിരുന്നു സകല പരിവാരങ്ങളോടും പരിച്ഛ
ദങ്ങളോടും കൂടി പ്രദക്ഷിണമായി നാലു വീഥികളിലും
എഴുന്നെള്ളി തിരിയെ ശ്രീപത്മനാഭന്റെ സന്നിധി
യിൽവന്നിറങ്ങി. അവിടെ ശ്രീപത്മനാഭനെ തൊഴുതും
കൊണ്ടു വീണ്ടും ആ [illegible] ശോഭിച്ചിരുന്ന സിം
ഹാസനത്തിൽ ചെന്നിരുന്നു. അഴകപ്പൻ ആനന്ദതുന്ദി
ലനായിട്ട് അടുത്ത് ഇട്ടിരുന്ന മറെറാരു സുവൎണ്ണപീഠ
ത്തിന്മേലിരുന്നു. മന്ത്രിമാരും പുരപ്രധാനികളും മഹാ

രാജാവിനേയും അഴകപ്പനേയും വാഴ്ത്തി. ജനങ്ങളുടെ സാധുവാദങ്ങൾ എങ്ങുമെ കേൾക്കാറായി. അപ്പോൾ തന്നെ മഹാരാജാവിന്റെ അനുവാദത്തോടുകൂടി അഴകപ്പൻ ആറുമുഖം പിള്ളയെ ദളവായായി നിയമിച്ചു.

ദളവാനിയമനം.

അടുത്ത ദിവസം അഴകപ്പൻ ഗൂഢമായി തമ്പിമാരെ വരുത്തി അവരോട് —

"കേൾക്കെടൊ നിന്റെ ജനകനു ഞാൻ ഇഷ്ടബന്ധു
ഉൾക്കനിവോടു ചൊല്ലുന്നതിനെ കേൾക്കേണം
ഇനിമേലൊരു ശല്യം ചെയ്കയില്ലൊരിക്കലും
എന്നൊരു സത്യം നീയും ചെയ്യേണം മഹീശ്വരൻ
താനുമങ്ങിനെ സത്യം ചെയ്യേണം നിന്നോടൊരു
വൈരങ്ങളൊരിക്കലും ചെയ്കയില്ലെന്നും തന്നെ
നിനക്കു വരും കാഴ്ച ഭൂപനു കേട്ടുകൊള്ളണം
ഭൂപനു വരും കാഴ്ച നിനക്കും തന്നീടണം
അന്യോന്യമിതിൻവണ്ണം സത്യം ചെയ്യേണം"

(കാണ്ഡം ൧. അദ്ധ്യായം ൧൨)

എന്നുപദേശിച്ചു. അതിൻവണ്ണം ശല്യങ്ങൾ പ്രവൃത്തിക്കയില്ലെന്ന് ഇരുകൂട്ടരെക്കൊണ്ടും സത്യം ചെയ്യിച്ചു സ്നേഹിപ്പിച്ചയച്ചു. പിന്നെയും നാലു നാൾ അദ്ദേഹം മഹാരാജാവിനാലും പ്രജകളാലും സത്കൃതനായി തിരുവനന്തപുരത്തു താമസിച്ചിട്ടു മധുരയിലേയ്ക്കു പുറപ്പെട്ടു. പോകുന്ന സമയം പല വിശിഷ്ടദ്രവ്യങ്ങളും, ഉപകാരസ്മാരകമായി തന്റെ ദായാദിയിൽ അമ്മാവന്റെ മകളായ ഒരു രമണിയേയും മഹാരാജാവ് അഴകപ്പനു സമ്മാനിച്ചു. അഴകപ്പനും മഹാരാജാവിന് പല അമൂല്യ

രത്നങ്ങൾ ഉപഹരിച്ചു. ഇപ്രകാരം രണ്ടുപേരും പ്രേമാകലിതന്മാരായി പരസ്പരം സംഭാവനകൾകൊണ്ടും സല്ലാപങ്ങൾകൊണ്ടും സമയം പോകുന്നതറിയാതെ ഒരുവിധം വിട്ടുപിരിഞ്ഞു. എങ്കിലും അഴകപ്പന്റെ മനസ്സ് മഹാരാജാവിനോടൊന്നിച്ചു തിരുവനന്തപുരത്തുതന്നെയായിരുന്നു. ശരീരം മധുരയിലുമെത്തി.

അന്ന് വേണാട്ടിന്റെ പരിധി കന്യാകുമാരിമുതൽ ഇടവാവരെ ൬൦ മൈൽ നീളവും ൨൦ മൈൽ വീതിയും മാത്രമേ ഉണ്ടായിരുന്നുള്ളു. കൊല്ലം, നെടുമങ്ങാട്, ഇളയിടത്തുസ്വരൂപം (കൊട്ടാരക്കര, പത്തനാപുരം, ചെങ്കോട്ട, കളക്കാട്), കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, കായംകുളം, പന്തളം, അമ്പലപ്പുഴ, തെക്കുംകൂർ, വടക്കുംകൂർ, പൂഞ്ഞാർ, ആലങ്ങാട്, ഇടപ്പള്ളി, പറവൂർ എന്നീ സ്ഥലങ്ങൾ ഓരോ ഇടപ്രഭുക്കന്മാരുടെ സ്വാതന്ത്ര്യത്തിൽ ഇരുന്നു. വേണാട്ടിൽത്തന്നെയും ചില ദേശവഴികൾ മാടമ്പിപ്രഭൃതികൾ കൈക്കലാക്കി സ്വതന്ത്രമായി ഭരിച്ചിരുന്നു. മഹാരാജാവിന്റെ ശക്തി വർദ്ധിച്ചുവരുന്നതു കണ്ടിട്ട് മുൻ വിവരിച്ച ഇടപ്രഭുക്കന്മാർക്കു ക്രമത്തിലധികം ശങ്ക മനസ്സിലങ്കുരിച്ചു.

അഴകപ്പൻമുതലിയാർ മധുരയിലേയ്ക്കു പോയതിൽപിന്നെ സ്വല്പകാലം തമ്പിമാർ മഹാരാജാവിനോടു ശല്യങ്ങൾ കാണിച്ചില്ലെന്നല്ലാതെ സ്വാതന്ത്ര്യത്തിന് ഒട്ടും കുറവു വരുത്തിയില്ല. അവർ രാജ്യകാര്യങ്ങളിൽ പോലും പ്രവേശിച്ചു ചില അനീതികൾ നടത്തിവന്നു. ഇതു മഹാരാജാവിനു വളരെ മുഷിവുണ്ടാക്കി. എങ്കിലും സത്യപ്രതിജ്ഞനായ അവിടുന്നും ഒന്നും ചെയ്വാൻ നിവൃത്തിയില്ലാതെ കഴങ്ങി. തങ്ങളുടെ സ്വേച്ഛാവിഹാരം

മഹാരാജാവിനു രസിക്കുന്നില്ലെന്നു ചില കാരണങ്ങളാൽ മനസ്സിലായതിനാൽ തമ്പിമാർക്കു വീണ്ടും വൈരമുദ്ഭിന്നമായി. ഉടൻതന്നെ മഹാരാജാവിനെ കൊല്ലുകയോ അല്ലെങ്കിൽ രാജ്യഭ്രഷ്ടനാക്കുകയോ ചെയ്യണമെന്നു് അവർ നിശ്ചയിച്ചു. എന്നിട്ടു് മുൻ വിവരിച്ച ഇടപ്രഭുക്കന്മാരിൽ ചിലരേയും ഭേദിപ്പിച്ചു് അവർ തങ്ങളുടെ അധീനത്തിലാക്കി ഗൂഢമായി യുദ്ധസന്നാഹങ്ങൾ ശേഖരിച്ചു.

നാലാം യുദ്ധം.

ഒരിക്കൽ മകരമാസത്തിൽ നാഗർകോവിലിൽ ഉത്സവം ആരംഭിച്ചു. പതിവുപോലെ മഹാരാജാവു് ചില സേനകളുമായി അവിടെ എഴുന്നെള്ളി. മററാരും ക്ഷണിച്ചില്ലെങ്കിലും യമകിങ്കരന്മാർ തമ്പിമാരേയും പടകളേയും അതിലേയ്ക്കു ക്ഷണിച്ചു. ഉത്സവം കാണുക എന്ന വ്യാജത്താൽ മാടമ്പിമാരും ഇടപ്രഭുക്കളും അവരുടെ സേനകളും അവിടെ എത്തി. എല്ലാപേരും ഒന്നിച്ചുകൂടി യുദ്ധത്തിനൊരുമ്പെട്ടു. തമ്പി തൻെറ സേനയെ സഹസ്രാരവ്യൂഹം ചമച്ചു നിരത്തി. ഇതു കണ്ടിട്ടു് മഹാരാജാവു് തൻെറ ഭടന്മാരെ പത്മവ്യൂഹത്തിൽ നിരത്തി. മക്ഷികമ്പകൻ, കുക്ഷിതുന്ദകൻ, ശാർദ്ദൂലഘാതകൻ, നതനാസികൻ, പ്രകടൻ, വികടൻ, ഉത്കടൻ എന്നിവർ തമ്പിയുടെ പടയിലും, ദളിദശചണ്ഡാംശുക്കൾ ആറുമുഖംപിള്ള ദളവാ മുതൽപേർ മഹാരാജാവിൻെറ പടയിലും മഹാശൂരന്മാരായിരുന്നു. ഇരുകൂട്ടരും തമ്മിൽ ഘോരമാംവണ്ണം യുദ്ധം നടത്തി. പ്രധാനികൾ മിക്കവാറും മുൻകൂട്ടി തന്നെ തമ്പിക്കു സ്ഥലം പിടിക്കാൻ യമലോകത്തിൽ എത്തി. അതുകൊണ്ടു് തമ്പിക്കും മഹാരാജാവിനും

തമ്മിൽ ചിരപ്രതീക്ഷിതമായ മഹായുദ്ധം നേരിട്ടു. കയ്യിലിരുന്ന ആയുധങ്ങളെല്ലാം ഭഗ്നമായപ്പോൾ രണ്ടുപേരും മുഷ്ടിയുദ്ധം തുടൎന്നു. മഹാരാജാവിന്റെ അശനിപാതതുല്യമായ മുഷ്ടിപ്രഹാരം ഏററു തളൎന്നു വലിയതമ്പി യുദ്ധക്കളത്തിൽനിന്നു പേടിച്ചോടി. മഹാരാജാവു് അവനെ വിരട്ടിക്കൊണ്ടു പിൻതുടൎന്നു. തമ്പി മാളികപ്പുറത്തു കേറി. മഹാരാജാവു് അവിടെയും എത്തി. അവിടെ വെച്ചും തമ്മിൽ മല്ലയുദ്ധം ഉണ്ടായി. തമ്പി മഹാരാജാവിന്റെ തട്ടുകൊണ്ടു് മോഹിച്ചു വീണു. മഹാരാജാവു് ശക്തി എന്ന ആയുധം എടുത്തു് അവന്റെ മാൎവ്വു പിളൎന്നു. ജ്യേഷ്ഠൻ മാളികപ്പുറത്തു കേറിയതും മഹാരാജാവു് അനുഗമിച്ചതും മാളിക കുലുങ്ങി പടലങ്ങൾ തകൎന്നതും മററും നോക്കിനിന്നിരുന്ന കുഞ്ചുതമ്പി സംഭ്രമപ്പെട്ടു് സംഹാരരുദ്രനെപ്പോലെ വാളും ഇളക്കിക്കൊണ്ടു മാളികയിൽ കേറുന്നതിനു് ശ്രമിച്ചു. ഇവന്റെ വരവു കണ്ട എതിൎപടകളിൽ ആരുംതന്നെ ജീവിച്ചില്ല. മാളികയുടെ വാതിൽ ബന്ധിച്ചിരിക്കയായിരുന്നു. കോപാന്ധനായ കുഞ്ചുതമ്പിയുടെ പാദപ്രഹാരം ഏററതും കതകു തകൎന്നതും ഒന്നിച്ചു കഴിഞ്ഞു. അവൻ ഓടി അകത്തു കടന്നു് ജ്യേഷ്ഠൻ മരിച്ചുകിടക്കുന്നതു കണ്ടിട്ടു് കോപവ്യസനങ്ങളാൽ ഒരേ സമയത്തിൽ ആക്രാന്തനായി തലയും വെളിവില്ലാതെ മഹാരാജാവിനെ ലാക്കാക്കി ഒരു വെട്ടു കൊടുത്തു. ദൈവാധീനംകൊണ്ടു് ആ വെട്ടു് മഞ്ചത്തിൽ തട്ടി. പിന്നെയും പിൻമാറി ഊക്കോടെ ആഞ്ഞു ചാടി ഒന്നു വെട്ടി. അടുത്തു നിന്നിരുന്ന ഭ്രാതൃചണ്ഡാംശു അതിനെ ഗദകൊണ്ടു തടുത്തു. ഉടൻ അവൻ മഹാരാജാവിന്റെ അടുക്കലേയ്ക്കു് ഓടി. അഹിക്രോധി അവനെ തടുത്തു നിൎത്തി യുദ്ധംചെയ്തു. അവനും തന്റെ യുദ്ധസാമൎത്ഥ്യങ്ങൾ എല്ലാം കാണിച്ചു. ക്രമത്തിൽ ഇവരുടെ യുദ്ധം മുഷ്ടിയുദ്ധ

ത്തിൽ വന്നു കലാശിച്ചു. അതിൽ അഹിക്രോധി ഗാഢ പ്രഹാരംകൊണ്ടു് അവനെ താഴത്തു വീഴ്ത്തി. മഹാരാജാവു് വലിയതമ്പിക്കുപയോഗിച്ച ആയുധംകൊണ്ടു തന്നെ വിരഹാതുരനായ കുഞ്ചിതമ്പിയേയും ജ്യേഷ്ഠൻ പോയ ദിക്കിലേയ്ക്കയച്ചു. ഇവരുടെ ശരീരങ്ങളിൽനിന്നു ദ്ഗമിച്ച രക്തധാരകൾ മഹാരാജാവിന്റെ ഉള്ളിൽ കത്തിക്കാളുന്ന കോപാഗ്നിയെ ശമിപ്പിച്ചു.

അനന്തരം അടുത്തു നിന്നിരുന്ന രാമയ്യനോടു് അമ്മാവന്റെ മക്കളായ ഇവൎക്കു പ്രേതസംസ്കാരങ്ങൾ യഥാവിധി നടത്തിക്കണമെന്നു കല്പിച്ചു് അതിലേയ്ക്കു ഭ്രാതൃ ചന്ദ്രാംശുവിനെ ചുമതലപ്പെടുത്തി. അടിയന്തിരം ഭംഗിയായി നടന്നു. അടുത്ത ദിവസം എട്ടുവീടരേയും മാടമ്പിമാരേയും അന്തരപ്രഭുക്കളേയും കാരുവീരനേയും മററും കൊല്ലുന്നതിനു് മഹാരാജാവു് ശൂരന്മാരായ ഭടന്മാരെ അയച്ചു. അവർ അങ്ങുമിങ്ങുമായി പതുങ്ങിക്കിടന്നിരുന്ന ശത്രുക്കളെ എല്ലാപേരേയും ഒന്നൊഴിയാതെ കൊന്നു. തമ്പിമാരുടെ അമ്മയും, സഹോദരിയും, മററു ബന്ധുക്കളും രാജഭടന്മാരുടെ തല്ലു കൊള്ളുവാൻ പേടിച്ചു തന്നത്താനെ പ്രാണനുപേക്ഷിച്ചു. ഭടന്മാർ എട്ടുവീടരുടേയും മററും സ്ത്രീകളേയും കുഞ്ഞുങ്ങളേയും മുക്കുവന്മാൎക്കും ബൌദ്ധന്മാൎക്കും രമിക്കുന്നതിനു കൊടുത്തു. മഹാരാജാവു് മാടമ്പിമാരുടെ ഭൂസ്വത്തുക്കളെ —

"അഗ്രസംസ്ഥിതിവൃത്തി ആശ്രയമാനവൃത്തി
വീരപാലനവൃത്തി നിത്യസേവകവൃത്തി
ദീർഘാഗ്ന്യായുധവൃത്തി പ്രത്യേകനരവൃത്തി"

(കാണ്ഡം ൧. അദ്ധ്യായം ൧൪.)

എന്നു കല്പിച്ചിട്ടു് തന്റെ മുഖ്യസേവകന്മാർ ഓരോരുത്തൎക്കും വിഭജിച്ചുകൊടുത്തു. ഇപ്രകാരം ഘോരന്മാരായ ശത്രുക്കളെല്ലാം ശമിച്ചപ്പോൾ രാജ്യലക്ഷ്മി മഹാരാജാവിനെ പ്രീതിപൂർവ്വം കടാക്ഷിച്ചു. തമ്പിമാരെ പേടിച്ചു് ഉദാസീനന്മാരായിരുന്ന പ്രജകളെല്ലാം മഹാരാജാവിനു സ്വാധീനമായി.

പിന്നീടു് അവിടുന്നു തിരുവനന്തപുരത്തെഴുന്നെള്ളി. അവിടെവെച്ചു ഭാഗിനേയനായ ലക്ഷ്മധൎമ്മിഷ്ഠസ്വാമിയെ യുവരാജാവായി അഭിഷേകം ചെയ്തിട്ടു് ആ പ്രഭുവിനെ വിശ്വസ്തന്മാരായ ചില ഭൃത്യന്മാരോടുകൂടി ഇരണിയലിൽ വേമ്പടിവാതുക്കൽ കൊട്ടാരത്തിൽ താമസിപ്പിക്കുകയും, താൻ തിരുവനന്തപുരത്തുതന്നെ സ്ഥിരതാമസം തുടങ്ങുകയും ചെയ്തു. അന്നുമുതൽ രാജ്യത്തിൽ ക്ഷേമപരമ്പര നാൾക്കുനാൾ വർദ്ധിച്ചു.

ഒരിക്കൽ രോമകന്മാരിൽ ചിലർ മുട്ടത്തു വന്നിറങ്ങി അവിടെ അടുത്തുള്ള സ്ഥലങ്ങളെ കൈവശപ്പെടുത്തി. ഇവരുടെ അഗ്നിശസ്ത്രങ്ങൾ കണ്ടു പേടിച്ചു് നാട്ടുകാർ ഓരോ വഴിക്കു നടന്നു. എതിൎക്കാൻ ആരും ഇല്ലാതിരുന്നതിനാൽ അവർ ഓരോ അക്രമങ്ങളും പ്രവൎത്തിച്ചു. പുരാതനക്ഷേത്രങ്ങളിൽനിന്നും സംഭവിക്കാവുന്ന ധനലാഭത്തെക്കരുതി അവർ ചില ദിവ്യക്ഷേത്രങ്ങളെ നാമാവശേഷമാക്കി. സമീപത്തുള്ള മംഗലസസ്യഭൂമി (മണവാളക്കുറിച്ചി)യിൽ ചെന്നു് ശ്രീമഹാദേവന്റെ ബിംബം മാത്രം വിട്ടിട്ടു് മററെല്ലാ ബിംബങ്ങളേയും തകൎത്തു. വൈസാരിണകുലത്തിൽ (മീൻചിറയിൽ) ചെന്നു പ്രധാനബിംബത്തേയും ഉടച്ചു. എന്നുവേണ്ട, ആ ദേശത്തിൽ ചുററും അവർനിമിത്തം പല ഉപദ്രവങ്ങൾ നേരിട്ടു.

ഈ വർത്തമാനം അറിഞ്ഞു് മഹാരാജാവു് വേഗം സൈന്യസമേതനായി അവിടെ എഴുന്നെള്ളി. രോമകന്മാർക്കും ശൂരന്മാരായ മഹാരാജഭടന്മാൎക്കും അവിടെവെച്ചു് ഒരു വലുതായ യുദ്ധം നേരിട്ടു. ആ യുദ്ധത്തിൽ ഡച്ചുഭടന്മാരെ നയിപ്പിച്ചതു് 'ഇരവിമാർത്താണ്ഡപ്പിള്ള' എന്ന മഹാവീരനായിരുന്നുവെന്നു പഴയ ചരിത്രങ്ങളിൽ കാണുന്നു. ഇദ്ദേഹത്തിനു് 'നങ്കോയിക്കൽ വല്യജമാനൻ' എന്നും പേരുണ്ടു്. ആ യുദ്ധത്തിൽ ജയം മഹാരാജാവിനായിരുന്നു. അതുകൊണ്ടു് അവരിൽ ചിലർ തടവുകാരായി പിടിക്കപ്പെട്ടു. അവരുടെ വിചിത്രങ്ങളായ യുദ്ധസാമാനങ്ങൾ പലതും മഹാരാജാവിനു കിട്ടി. അവരിൽ ഒരു യോദ്ധാവു് മഹാരാജാവിനെ ശരണം പ്രാപിച്ചു. ആത്മരക്ഷണതത്പരനും ആശ്രിതകല്പതരുവുമായ മഹാരാജാവു് അവനു് അഭയം നൾകി. ക്രമത്തിൽ അവൻ മഹാഗുണവാനും പാശ്ചാത്യയുദ്ധവിശേഷങ്ങളിൽ മഹാവിദഗ്ദ്ധനുമാണെന്നു മഹാരാജാവിനു ബോധ്യം വന്നതിനാൽ അവനെ തൻ്റെ സകലസേനകൾക്കും അധിപനാക്കി. ഇദ്ദേഹമാണു് 'വലിയ കപ്പിത്താൻ' എന്നു പ്രസിദ്ധി നേടിയ 'ഡിലനായ്' എന്ന മഹാവീരൻ.

ഡിലനയുടെ ശരണാഗതി.

ഇദ്ദേഹം മഹാരാജാവിൻ്റെ കല്പനപ്രകാരം പുലിപിക്കുറുച്ചിയിൽവെച്ചു് ഡച്ചുഭടന്മാരെ പുത്തൻരീതിയിൽ യുദ്ധവിശേഷങ്ങൾ അഭ്യസിപ്പിച്ചു. ജാവകം, മാന്ദ്യം, പാതം, ശയനം, ആഗമനകം മുതലായ അഗ്നിശസ്ത്രപ്രയോഗവിശേഷങ്ങളിലും അവരെ വിദഗ്ദ്ധന്മാരാക്കി. അതുമുതൽ വേണാട്ടുസൈന്യം എന്നു കേട്ടാൽ കേരളം ആകെ ഒന്നു കിടുങ്ങി.

ഇപ്രകാരം പാകാരിതുല്യനായ മഹാരാജാവ് ശത്രുക്കളെ നിശ്ശേഷം നശിപ്പിച്ചു സുഖമായി രാജ്യം വാഴും കാലം ഒരിക്കൽ ദേവേന്ദ്രദൂതനായ ഒരു മുനി തിരുവനന്തപുരത്തു വന്ന് 'കൊല്ലത്തിൽ ചില ദുഷ്ടഭൂപാലന്മാർ ജനങ്ങളെ ഉപദ്രവിക്കുന്നതിനാൽ അവരെ കല ചെയ്യണം' എന്ന് മഹാരാജാവിനോട് അറിയിക്കാനായിട്ട് ഇന്ദ്രൻ തന്നെ അയച്ചു എന്നും മററും ഉണർത്തിച്ചു. 'ആകട്ടെ' എന്ന് മറുപടി പറഞ്ഞു് മഹാരാജാവ് അദ്ദേഹത്തിനെ യഥാവിധി സത്കരിച്ചയച്ചു.

കൊല്ലംയുദ്ധത്തിനുള്ള കാരണങ്ങൾ.

മറെറാരു ദിനം രാജാക്കന്മാരുടെ പുരോഹിതസ്ഥാനം വഹിക്കുന്ന ഒരു വിപ്രൻ മഹാരാജാവിൻെറ സന്നിധിയിൽ വന്ന്—

"ചേടമാൻ മുപ്പത്തിമൂന്നായ് പകുത്തിട്ടു
നാടൊക്കയും നിജമക്കൾക്ക നൽകിനാൻ
എന്നാൽ പരമ്പരമായവർ സന്തതി
ഇന്നുമനുഭവിക്കുന്നിതു തത്ക്രമം.
സംഘണ്ണഘോരാദികളിതുകാലത്തു
ശൃംഖലകൊണ്ടവർ കാൽകരം ബന്ധിച്ചു
കാരാഗൃഹത്തിൽ ചിലരെയാക്കീടിനാർ
പാരം വിഷാദേന ആ ഭൂമിപാലകർ
ചൊല്ലിനാർ എന്നോടു ഭൂപ! ഭവാനോടു
ചൊല്ലുവാനായ്ക്കൊണ്ടിദന്തം മഹാതുരം.
സംഘണ്ണഘോരാദികളെ വധിച്ചു നീ
ശൃംഖലയൊക്കെയും വെട്ടിമുറിച്ചിഹ
കാരാഗൃഹത്തിങ്കൽനിന്നടിയങ്ങളെ
പാലിച്ചുകൊള്ളണം തമ്പുരാനെ വിഭോ!

എന്നുള്ള ചൊന്നതു കേട്ട ഞാൻ ഭൂപതേ!
വന്നറിയിച്ചേൻ ജാതശത്രുപ്രഭോ!"

(കാണ്ഡം ൨ അദ്ധ്യായം ൨)

എന്നറിയിച്ചു. മഹാരാജാവ് കുറേനേരം അനുതപിച്ചിട്ട് 'ആകട്ടെ, അധികം താമസിക്കാതെ നിങ്ങളുടെ സങ്കടങ്ങൾ തീക്കുന്നുണ്ട്' എന്നു ഞാൻ പറഞ്ഞതായി ആ രാജാക്കന്മാരെ ധരിപ്പിക്കണം എന്നു കല്പിച്ചു. ഭൂസുരൻ വളരെ തുഷ്ടനായിട്ടു വിടയും വാങ്ങി സ്വദേശത്തിലേയ്ക്കു മടങ്ങി.

പിന്നെ ഒരിക്കൽ മാവേലിക്കര പാത്തിരുന്ന രാജ്ഞിമാർ അയച്ച ഒരു യുവതി തിരുവനന്തപുരത്തു വന്ന് മഹാരാജാവിനോടു 'കഷ്ടചേഷ്ടനായ സംഘണ്ണഘോരൻ ഗൂഢമായി തന്റെ സഹോദരിയിൽ രമിക്കുന്നു. അതു കൊണ്ട് ആ ദുഷ്ടനെ വേഗം സംഹരിക്കണം' എന്ന് രാജ്ഞിമാരുടെ സന്ദേശവചനത്തെ അറിയിച്ചു. തന്റെ ഭയാദനായ സംഘണ്ണഘോരന്റെ ഈ അക്രമങ്ങൾ തനിക്കും കുലത്തിനും ഹാനികരമാകയാൽ ഇതു കേട്ടവുടൻതന്നെ മഹാരാജാവ് ഒന്നു ഞെട്ടി. കണ്ണുകൾ ചുവന്നു. മീശ തുട്ടുതുടെന്നു വിറച്ചു. കാമന്റെ ശരാസനം പോലെ ഭംഗിചേന്ന പുരികം ഏറ്റവും വളഞ്ഞു ഞെളിഞ്ഞു. മുഖം ആകപ്പാടെ കറുത്തു. രാജ്ഞിമാരുടെ ദൂതിയെ തന്റെ സഹോദരിയുടെ അടുക്കൽ പാർപ്പാനായി കല്പിച്ചിട്ടു നിൽക്കുന്ന നേരത്ത് ഡിലനായ്, രാമയ്യൻ, അഹിക്രോധി, വൈശ്ചണ്ഡാംശു എന്നിവർ മുഖം കാണിക്കാൻ അവിടെ എത്തി. മഹാരാജാവ് അവരുമായി മന്ത്രസഭയിൽ എഴുന്നെള്ളി.

അനന്തരം മന്ത്രിമാരോട് മഹാരാജാവു് സംഘൃണ്ണഘോരന്റെ അഴിമതികളെ ഒന്നൊഴിയാതെ കല്പിച്ചിട്ടു് അവനെ കൊല്ലുവാൻ എന്തുപായമെന്നു ചോദിച്ചു. അവർ ഒന്നാലോചിച്ചിട്ടു് "അതിനു പ്രയാസമില്ല. എന്നാൽ നമുക്കു ചില സംവിധാനങ്ങൾ ശേഖരിക്കേണ്ടതുണ്ടു്. അതായതു് — ഇപ്പോൾ നമ്മുടെ കൈവശം ഇരിപ്പുള്ള ആയുധങ്ങളെ പരിഷ്കരിച്ചു് ബഹുപ്രയോഗസഹങ്ങളാക്കണം; കൂടുതൽ ആയുധങ്ങളും അഗ്നിശസ്ത്രങ്ങളും ശേഖരിക്കണം; നല്ല കരുത്തുള്ള ഭടന്മാരെ തിരഞ്ഞെടുത്തു് ഒരു മഹാസൈന്യം സമ്പാദിക്കണം; യുദ്ധത്തിനു വശമുള്ള കുതിരകളും ആനകളും ചക്രയാനങ്ങളും അന്യദിക്കിൽനിന്നു വരുത്തി സൈന്യത്തിൽ ചേർക്കണം; ഗതാഗതസൌകര്യത്തിനായിട്ടു് വടക്കോട്ടുള്ള തോടു വെട്ടിക്കണം; അവിടവിടെ താമസത്തിനുള്ള കുന്നുകൾ കോരിക്കണം. എന്നാൽ അടിയങ്ങൾതന്നെ പോയി യുദ്ധത്തിൽ അവനെ വധിക്കാം" എന്നറിയിച്ചു. മഹാരാജാവു് അതിന്മണ്ണം ഈ യുദ്ധസന്നാഹങ്ങൾ കൂട്ടുന്നതിനു യുദ്ധവിദഗ്ദ്ധനായ ഡിലനയെ ചുമതലപ്പെടുത്തി. അവൻ വേഗം അതിനുവേണ്ട സാമഗ്രികൾ തയാറാക്കി.

ഈ വർത്തമാനം ചാരമുഖേന അറിഞ്ഞ സംഘൃണ്ണഘോരനും മന്ത്രിമാരോടു മഹാരാജാവിനെ ചതിച്ചു കൊല്ലുന്നതിനു് ആലോചിച്ചു. അവർ — "മഹാരാജാവിനു ബന്ധുവായി മധുരയിൽ സപ്തസുന്ദരൻ (അഴകപ്പൻ) എന്നൊരു വീരൻ ഉള്ളതായി കേട്ടിട്ടുണ്ടു്. ഇവിടെനിന്നും വിശ്വസ്തന്മാരായ ആയിരം ഭടന്മാർ അവിടെ ചെന്നു് അവനെ സേവിച്ചു പ്രീതി സമ്പാദിക്കണം. പിന്നീടു് വലിയ സേവകന്മാരാണെന്നുള്ള മട്ടിൽ അവന്റെ പക്കൽനിന്നു സന്ദേശപത്രം വാങ്ങി മഹാരാജാവിനെ

ചെന്നു സേവിക്കണം. നല്ല തരം നോക്കി അവർ മഹാരാജാവിനെ കൊല്ലണം'' എന്നുപദേശിച്ചു. ഉടൻതന്നെ കൊല്ലംരാജാവ് നല്ല കരുത്തുള്ളവരും വിശ്വസ്തന്മാരും ബുദ്ധിമാന്മാരുമായ ആയിരം ഭടന്മാരെ വരുത്തി വേണ്ടുന്ന ധനവും കൊടുത്തു മധുരയിലേയ്ക്കു് അയച്ചു. അവർ വേഗം അവിടെച്ചെന്നു മുതലിയാരെ സേവിച്ചു തൃപ്തിപ്പെടുത്തി സന്ദേശപത്രവും വാങ്ങി തിരുവനന്തപുരത്തു വന്നു മഹാരാജാവിൻെറ അകമ്പടിക്കാരിൽ മുൻപന്മാരായി നിന്നു.

പ്രകൃത്യാതന്നെ മഹാരാജാവ്—

"എങ്ങും നടക്കും പലവിധവേഷമായ്
സേവകന്മാരുടെ ഗേഹത്തിലുൾപ്പുക്ക
ഭാവമവർക്കുള്ളതൊക്കെയറിഞ്ഞിടും
അന്യദേശത്തിൽനിന്നാരുവന്നീടിലും
ധന്യനോരിക്കലും വിശ്വാസവും നഹി
തന്മനോഭാവമവർക്കവബോധനം
ചെമ്മയിലങ്ങവർഭാവം ഗ്രഹിച്ചിട്ടും
നാട്ടിലും കാട്ടിലുമുള്ളോരവസ്ഥകൾ
കേട്ടുകൊണ്ടൊക്കെ ഗ്രഹിച്ചുകൊള്ളുന്നിതു."

(കാണ്ഡം ൨ അദ്ധ്യായം ൩)

എങ്കിലും ഇവർ മുതലിയാരുടെ ആളുകളാണെന്നുള്ള വിശ്വാസത്തിന്മേൽ മഹാരാജാവ് ഇവരുടെ കാപട്യം അറിവാൻ ഒരുമ്പെട്ടില്ലാ. അതുകൊണ്ടു ഒരിക്കൽ അവരുമായി യുദ്ധം നേരിട്ടു. അതിൽ ഈശ്വരാനുഗ്രഹത്താൽ അവർക്ക് പ്രാണഹാനി വന്നതല്ലാതെ മഹാരാജാവിന് യാതൊരു തരക്കേടും പററിയതില്ലാ.

ഈ മഹാപരിശ്രമത്തിൽപോലും നിരാശനായി ത്തീൎന്ന സംഘൎണ്ണഘോരൻ പിന്നെയും ആറുപ്പട്ടബന്ധ കന്മാരെ വരുത്തി സമ്മാനിച്ചു് ചതിവിൽ മഹാരാജാ വിനെ അകപ്പെടുത്തണമെന്ന ചട്ടംകെട്ടി. അവർ ചില പണ്ടാരങ്ങളുടെ വേഷമായി തിരുവനന്തപുരത്തു വന്നു് മഹാരാജാവു രാത്രിയിൽ പള്ളിയുറങ്ങുന്ന മാളികയ നേഷിച്ചു മനസ്സിലാക്കി. ഉടൻ അവർ വടക്കോട്ടുള്ള ഒരു മലയിൽനിന്നു് അൎദ്ധരാത്രിയിൽ ഓരോ പട്ടങ്ങ ളിൽ ഓരോ ആറം വീതം ആയുധപാണികളായി ക യറിയിരുന്നു് മഹാരാജാവിൻെറ മാളികാഗ്രത്തെ ലക്ഷ്യ മാക്കി പട്ടങ്ങൾ വിട്ടു. അവ അവിടെ വന്നു പതിക്കയും ആളുകൾ വാളുകൊണ്ടു് മാളികാഗ്രം ഖണ്ഡിച്ചു് താഴെ ഇറങ്ങുകയും ചെയ്തു. എന്നാൽ അന്നത്തെ രാത്രിയിൽ അതിനകത്തു പള്ളിക്കുറുപ്പു മാത്രം കിടന്നുറങ്ങുകയായി രുന്നു, മഹാരാജാവു് അവിടെ ഉണ്ടായിരുന്നില്ലാ. പട്ട ബന്ധകന്മാർ വേഗം കുറുപ്പിനെ വെട്ടി. കുറുപ്പും ചില സാഹസങ്ങൾ കാണിച്ചു. എങ്കിലും അവിചാരിതമായ വെട്ടു് തരത്തിൽ പററിയതിനാൽ അയാൾ ചരമഗതി യെ പ്രാപിച്ചു. താഴെ നിന്നിരുന്ന മഹാരാജഭടന്മാർ കുറുപ്പിൻെറ വികൃതസ്വരം കേട്ടു് മുകളിൽ എന്തോ അ പകടം പററീട്ടുണ്ടെന്നു് ഓടിച്ചെന്നു. അപ്പൊഴേക്കും കുറുപ്പിൻെറ കഥ കഴിഞ്ഞിരിക്കുന്നു. വെട്ടുകൊണ്ടു ചത്തു കിടക്കുന്ന പുരുഷൻ മഹാരാജാവാണെന്നു ഭ്രമിച്ചു് അവർ വാവിട്ടു കരഞ്ഞു. സ്വല്പനേരത്തേക്കു് തങ്ങളു ടെ അപ്പഴത്തെ അവസ്ഥ എന്താണെന്നു് അവൎക്കുപോലും അറിയാൻ കഴിയാതെ വന്നു. അടുത്ത ക്ഷണത്തിൽ അവർ കോപത്തിൻെറ സഹായത്താൽ ധൈൎയ്യപ്പെട്ടിട്ടു് പട്ടബന്ധകന്മാർ പത്തുപേരേയും പിടിച്ചുകെട്ടി താ

ഴത്തു കൊണ്ടുവന്നു് അവരോടു് ഓരോ ചോദ്യങ്ങൾ
ചോദിച്ചുതുടങ്ങി. അപ്പോൾ മാർത്താണ്ഡനുദിച്ചു. മഹാ
രാജാവും അവിടെ എഴുന്നെള്ളി. ആതുരന്മാരായ സേവ
കർ അവിടത്തെ മുഖകമലം കണ്ടപ്പോൾത്തന്നെ ആന
ന്ദാശ്രു വാർത്തു് വിവരമെല്ലാം ഉണർത്തിക്കയും, കല്പന
പ്രകാരം ആ പട്ടബന്ധകന്മാരെ ബന്ധനസ്ഥന്മാരാക്ക
കയും ചെയ്തു.

ഈ വർത്തമാനം ചാരമുഖേന അറിഞ്ഞ സംഘൂ
ണ്ണേഘലാരന്റെ മനഃസ്ഥിതിയെപ്പററി പറയേണ്ടതില്ല
ല്ലോ. പിന്നെയും അവൻ മഹാരാജാവിനെ ഹിംസി
ക്കുന്നതിനു നാലും അഞ്ചും ദിവസം വെള്ളത്തിൽ മുങ്ങി
ക്കിടക്കാൻ ശീലമുള്ള മജ്ജകന്മാരെ തിരുവനന്തപുര
ത്തേക്കു് അയച്ചു. അവർ അവിടെ ചെന്നു് കൊട്ടാ
രത്തിനുള്ളിൽ കടക്കാൻ വല്ല മാർഗ്ഗവും ഉണ്ടോ എന്ന
ന്വേഷിച്ചു. അപ്പോൾ ഒരു ചെറിയ മട നീരാഴിയോടു
ബന്ധിച്ചിരിക്കുന്നതായി കണ്ടിട്ടു് അവർ അതുവഴി പ
ണിപ്പെട്ടു ചെന്നു് നീരാഴിയിൽ മുങ്ങിക്കിടന്നു. പിററ
ന്നാൾ ഉഷസ്സിൽ പതിവുപോലെ മഹാരാജാവു് നീരാ
ട്ടുവാൻ പരിജനങ്ങളോടു കൂടി അവിടെ എഴുന്നെള്ളി.
ഒരു ഭടൻ മുന്നോട്ടു നടന്നു് നീരാഴിയിൽ ഇറങ്ങി. മജ്ജ
കന്മാർ മഹാരാജാവാണെന്നു സങ്കല്പിച്ചു് ആ ഭടന്റെ
കാലിൽ ച്ഛുരികകൊണ്ടു മുറിവേല്പിച്ചു. വേഗം അ
വൻ പരിഭ്രമിച്ചു് കരയിൽ നില്ക്കുന്ന മറെറാരു ഭടനെ
എത്തിപ്പിടിച്ചു. എല്ലാപേരുമായി അവനെ പിടിച്ചു
കരെക്കററി. വെള്ളത്തിനുള്ളിൽ നടന്ന സംഭവങ്ങളെ
ക്കുറിച്ചു് അവനോടു ചോദിച്ചതിൽ "ഏതോ ഒരു
ജന്തു കാലിൽ പിടിച്ചു കടിച്ചു" എന്നു് അവൻ മറുപടി
പറഞ്ഞു.

ബുദ്ധിമാനായ മഹാരാജാവു് ആ ഭടന്റെ കാലിൽ പററിയ മുറിവും, അതിൽനിന്നു രക്തം പായുന്ന മട്ടും സൂക്ഷിച്ചു നോക്കീട്ടു് ശങ്കിതനായി അടുത്തു നിന്നിരുന്ന ഭടന്മാരോടു് വേഗം മടകൾ അടയ്ക്കുന്നതിനും, ആയുധപാണികളായ് നിന്നു നീരാഴി അരിക്കുന്നതിനും കല്പിച്ചു. അവർ അപ്രകാരം ചെയ്തപ്പോൾ മജ്ജകന്മാൎക്കു വലിയ ശല്യമുണ്ടാകയാൽ പെട്ടെന്നു് അവർ എല്ലാപേരും ആയുധങ്ങളോടുകൂടി വെളിയിൽ ചാടി. മഹാരാജാവു് ഉടൻ തന്നെ അവരെ പിടിച്ചു വിസ്തരിച്ചു് കുററം ചുമത്തി തടവിലിടുകയും ചെയ്തു.

ഇപ്രകാരം മൂന്നു് അപായസ്ഥാനങ്ങളിൽനിന്നു നാം രക്ഷപ്പെട്ടു. ഇനി ഉപേക്ഷ കാണിക്കുന്നതു് വലിയ തെററാണു് എന്നുറച്ചു് മഹാരാജാവു് കൊല്ലംരാജാവിനോടു് ഇപ്പോൾത്തന്നെ യുദ്ധത്തിനു പുറപ്പെടണമെന്നു മന്ത്രിമാരോടു് ആജ്ഞാപിച്ചു. അതിന്മണ്ണം അവർ മുൻകൂട്ടി ശേഖരിച്ചിരുന്ന ഒരു മഹാസൈന്യം കൊട്ടാരവാതിലിൽ നിരത്തി വിവരം അറിയിച്ചു. ശുഭമുഹൂൎത്തത്തിൽ മഹാരാജാവു സ്വൎണ്ണപ്പല്ലക്കിൽ കയറി വടക്കോട്ടു തിരിച്ചു.

കൊല്ലം യുദ്ധം.

ലക്ഷ്മധൎമ്മിഷ്ടസ്വാമി, രാമയ്യൻ ദളവാ, ഡലിനാ, അഹിൎക്രോധി, മണക്കാട്ടു പട്ടമ്പിമാർ, ആശാന്മാർ, ചാന്നാന്മാരുടെ അധിപതിയായ നാഗത്താം മുതലായ വീരന്മാർ അവരവൎക്കു വശമുള്ള ആയുധങ്ങളും ധരിച്ചു് ഓരോ വാഹനങ്ങളിൽ കയറി ആ മഹാസൈന്യത്തിന്റെ മുമ്പിൽനിന്നലങ്കരിച്ചു. പടകൾ പെരുമ്പറ, തമ്പേർ മുതലായ വീരവാദ്യങ്ങൾ മുഴക്കിക്കൊണ്ടു് ഓരോ ദിവസം അയ്യഞ്ചു നാഴിക ദൂരം നടക്കുകയും, അത്രയും ദൂരം വടക്കോട്ടുള്ള തോടു വെട്ടിക്കുകയും, അടു

ത്തുള്ള സ്ഥലത്തിൽ വിശ്രമിക്കുകയും ചെയ്തിട്ട് ക്രമേണ വക്കലയിൽ എത്തി. മഹാരാജാവ് മൂന്നു ദിവസം അവിടെ പാർത്തു.

ഇതിനിടയ്ക്ക് മഹാരാജാവ് ഒരു ദിവസം വേഷം മാറി പാളയം അടിച്ചിരുന്ന സ്ഥലത്തിൽനിന്നു കുറെ അകലെയായിട്ട് മസ്ഥാനമത്തർമുതൽപേരായ അൻപതു യുദ്ധവീരന്മാരോടുകൂടി അങ്ങുമിങ്ങുമായി ചുററിനടക്കുമ്പോൾ സംഘൃണ്ണേലോരന്റെ ആളുകളായ ആയിരം സംശപ്തകന്മാർ (ഡച്ചുകാർ) വന്നെതിർത്തു. മഹാരാജാവ് വേഗം അടുത്തിരുന്ന ഒരു കൈതക്കൂട്ടത്തിൽ മറഞ്ഞു. യുദ്ധമത്തന്മാരായ ചട്ടമ്പിമാർ സിംഹശാബകങ്ങൾപോലെ സംശപ്തകന്മാരെ ആക്രമിച്ചു—

"ഇന്തിത്തൈതെന്നു ചാടി വെട്ടുന്നവർ
ഹന്ത ഹരെ ഹരെ ആരേതിരന്നർകൾ
അങ്ങുമടക്കീട്ടു ഇങ്ങുചാടുന്നോടൻ
പൊങ്ങിന കോപേന കുത്തിനാർ കൌന്തർകൾ
പാടാ ശഠാ! നില്ലു നില്ലെടായെന്നുടൻ
ചാടി വെട്ടീടുന്ന മസ്ഥാനമത്തർകൾ"

(കാണ്ഡം ൨ അദ്ധ്യായം ൯)

അഞ്ചു നാഴികനേരം ഈ യുദ്ധം നടന്നു. സംശപ്തകന്മാർ ആയിരംപേരും അസ്തമിച്ചു. മഹാരാജാവു കൈതക്കൂട്ടത്തിൽനിന്നു വെളിയിൽ ഇറങ്ങി ചട്ടമ്പിമാരെ വളരെ ശ്ലാഘിച്ചു. വിവരം അറിഞ്ഞ മററു ഭടന്മാരും സേനാനികളും ചട്ടമ്പിമാരുടെ പരാക്രമവിലസിതങ്ങളെ നോക്കി വിസ്മയിച്ചു.

അനന്തരം എല്ലാപേരും സന്തുഷ്ടന്മാരായിട്ട് അവിടെ നിന്നു പരവൂരിലേക്കു തിരിച്ചു. അവിടെയും സ്വല്പം വിശ്രമിച്ചിട്ട് വേഗം കൊല്ലത്തിനു തെക്കോട്ടു കുറെ അകലെ ആയിട്ട് കൂടാരങ്ങൾ അടിച്ചു താമസം തുടങ്ങി. ഭടന്മാർ സേനാനികൾക്കും മഹാരാജാവിനും താമസിക്കുന്നതിനു കുന്നുകൾ കോരി അവയിൽ ഭംഗി ചേരുന്ന കൂടാരങ്ങൾ തീൎത്തു.

ചതിപ്രയോഗത്തിൽ ചതുരനായ സംഘണ്ണമേഘാരൻ മഹാരാജാവ് യുദ്ധത്തിനെഴുന്നെള്ളിയിരിക്കുന്നതറിഞ്ഞു് ഭൂമി തുരക്കുന്നതിൽ വിരുതന്മാരെ വരുത്തി സുരംഗം വഴി മഹാരാജാവിനെ ഇവിടെ കൊണ്ടുവരണം എന്നാജ്ഞാപിച്ചു. അവർ തങ്ങളുടെ സാമൎത്ഥ്യം കാണിക്കേണ്ട അവസരം ഇതാണെന്നുറച്ചു്—

"വീക്ഷിച്ചു ഭൂപകൂടാരമുകളിനെ
പ്രക്ഷേപണം ചെയ്തു കനുകൾ നാലിനെ
ശങ്കാഗുരുദ്ധണ്ണദണ്ഡപക്ഷേന്ദ്രന്ന
ശങ്കകൂടാതെ രണ്ടങ്ങളാക്കി കൈകളെ
ഒന്നു നീളം കുറഞ്ഞൊന്നു നീളം പുനഃ
എന്നാലവററിൻെറ അഗ്രാന്തരങ്ങളെ
ഓരോ കരങ്ങളാൽ തത്ര താഡിച്ചിട്ടു
പാരാതെ ഊനകാകൊണ്ടു ഭജിച്ചുടൻ
ഭൂപവസതി ഇരിക്കുന്ന ദൂരവും
താപം വിനാ നല്ല നേരമറിഞ്ഞവർ
വേഗം തുരന്നുതുരന്നുതുരന്നഥ
ആഗമിച്ചാർ ഭൂപകൂടാരമദ്ധ്യകെ"

(കാണ്ഡം ൨. അദ്ധ്യായം ൧൦)

എന്നാൽ അന്നു രാത്രി ആ കൂടാരത്തിൽ സേനാനിയായ മിശ്രഗംഭീരൻ കിടന്നുറങ്ങുകയായിരുന്നു. കരുത്തുള്ള ഖനകന്മാർ കട്ടിലോടെ അവനെ എടുത്തു തുരപ്പുവഴി കൊല്ലത്തു ചെന്നു് സംഘണ്ണദേലാരന്റെ മുന്നിൽ കാഴ്ച വച്ചു. മഹാരാജാവു തന്റെ കയ്യിലകപ്പെട്ടു എന്നു ഭ്രമിച്ചു് അതിസന്തുഷ്ടനായ കൊല്ലംരാജാവു് അവക്കു് വലിയ സമ്മാനങ്ങളും സ്ഥാനങ്ങളും നൽകി.

മിശ്രഗംഭീരൻ ഞെട്ടിയുണന്നു നോക്കുമ്പോൾ ചുററും ആയുധപാണികളായി ഭടന്മാർ നിന്നു തന്നെ ഹിംസിക്കാൻ ഒരുങ്ങുന്നതും, രോഷതാമ്രാക്ഷനായ് കൊല്ലംരാജാവു മുന്നിലുള്ള സിംഹാസനത്തിലിരുന്നു് അവരോടു് ഓരോന്നു കല്പിക്കുന്നതും തന്നെ ശകാരിക്കുന്നതുമായി കണ്ടു. 'ഇതെന്തു്' സ്വപ്നമോ, അഥവാ വാസ്തവംതന്നെയോ? എന്നു മിശ്രഗംഭീരൻ അമ്പരന്നു സ്വല്പനേരം കണ്ണു മിഴിച്ചു ചുററും നോക്കി. ഉടൻ ചിലർ അവനെ പിടിച്ചു് താഡിക്കാനാരംഭിച്ചു. മഹാധീരനും ശൂരനുമായ മിശ്രഗംഭീരൻ രോഷരൂഷിതനായ് അവരെ കൈകൊണ്ടു് ഒന്നു തട്ടിക്കളഞ്ഞിട്ടു് അടുത്തു നിന്നിരുന്ന ഒരു സ്തംഭം പിഴുതു് ഭടന്മാരെ പ്രഹരിച്ചു. നൂറുനൂറുപേർ കണക്കിനു് അവർ ചത്തു പതിച്ചു. കൊല്ലംരാജാവു് ഭീതഭീതനായി അവിടെനിന്നോടി. അടുത്തു കിടന്നിരുന്ന ഒരു വാൾ കയ്യിലെടുത്തു് അന്നു മിശ്രഗംഭീരൻ കാണിച്ച പരാക്രമം അനിർവചനീയമായിരുന്നു. അവൻ മുന്നിൽ കാണുന്നതൊക്കെ ഖഡ്ഗധാരയിൽ ഒലിപ്പിച്ചു. ഇരുട്ടുകൊണ്ടു് അടുത്തിരിക്കുന്ന വസ്തുക്കൾപോലും കാണാൻ കഴിയാത്തതിനാൽ രാജഗൃഹത്തിലങ്ങുമിങ്ങുമായി നടന്നു കിട്ടുന്ന തുണികളെല്ലാം ചേത്തുകെട്ടി പന്തമുണ്ടാക്കി. അതുകൊണ്ടു് കണ്ണിൽപെട്ട രാജഗൃഹങ്ങളെല്ലാം തീ

വെച്ചു. ആ തീയ് വായുവിന്റെ സഹായത്താൽ ചുററുമുള്ള ഗൃഹങ്ങളേയും വ്യാപിച്ചു. ആണികളും മററും പൊട്ടിത്തെറിക്കുന്ന ശബ്ദവും, ജനങ്ങളുടെ ഹാഹാകാരവും എങ്ങുമേ കേൾക്കാറായി. ആടുകൾ, മാടുകൾ, വൃദ്ധർ, ബാലന്മാർ, സ്ത്രീകൾ എന്നിവരെല്ലാം ഗൃഹങ്ങളോടു കൂടി വെന്തു. രൂക്ഷപ്രഭങ്ങളായ അഗ്നിജ്വാലാമാലകൾ പല വർണ്ണങ്ങളായി ആകാശത്തിൽ പൊങ്ങി. മിശ്രവീരൻ ആ വെളിച്ചത്തിൻെറ സഹായത്താൽ പിന്നെയും പിന്നെയും ഓടിച്ചെന്നു ശത്രുഭടന്മാരെ വെട്ടിത്തകൎത്തു. ദൃഷ്ടിവിഷയത്തിൽ ആരുമില്ലെന്നു കണ്ടിട്ടു് ആ സേനാധിപൻ പന്നഗാധിപനെപ്പോലെ ചീറിക്കൊണ്ടു തിരിയെ മഹാരാജാവിൻെറ സന്നിധിയിൽ എത്തി. അപ്പോൾ സൂൎയ്യൻ ഉദയാചലത്തിൻെറ ശിഖരാഗ്രത്തെ സ്വസാന്നിധ്യംകൊണ്ടലങ്കരിച്ചു. പ്രഭാതത്തിൽ ഗംഭീരമായ സുരംഗമാൎഗ്ഗത്തേയും സേനാധിപഭ്രംശത്തേയും കണ്ടു ഖേദിക്കുന്ന നൃപഭടന്മാർ മിശ്രഗംഭീരനെക്കണ്ടു സന്തോഷിച്ചു. എല്ലാപേരും കുതുകഭരിതന്മാരായി അടുത്തു ചെന്നു് രാത്രി നടന്ന സംഭവത്തെക്കുറിച്ചു് അവനോടു ചോദിച്ചു. അവൻ വൎത്തമാനങ്ങളെല്ലാം അവരോടു വിസ്തരിച്ചു പറഞ്ഞു.. മഹാരാജാവും മററു പടത്തലവന്മാരും മിശ്രഗംഭീരനെ കരതളിർകൊണ്ടു തഴുകി യുദ്ധഖേദത്തെ ശമിപ്പിച്ചു.

ക്ഷേമകൻെറ ശരണാഗതി

കൊല്ലരാജാവു് മിശ്രഗംഭീരൻെറ ഈ പരാക്രമങ്ങളെ ഓൎത്തു് സംഭ്രാന്തനായി മന്ത്രിമാരോടു് യുദ്ധം ചെയ്യണമോ വേണ്ടയോ എന്നാലോചിച്ചു. [illegible]ന്ത്രികന്മാരായ അവർ ഓരോ യുക്തിവാദങ്ങൾ പറഞ്ഞു യുദ്ധം ചെയ്യണം എന്നു സ്ഥിരപ്പെടുത്തി. അക്കൂട്ടത്തിലുണ്ടായിരുന്ന ക്ഷേമ

കൻ എന്ന രാജാവ് തന്റെ സുഹൃത്തായ സംഘൂർണ്ണഘോരനോട് മഹാരാജാവിന്റെ പരാക്രമങ്ങളേയും അവൻ നടത്തിയ ചതിപ്രയോഗങ്ങളുടെ നൈപുണ്യത്തേയും വിവരിച്ചുപറഞ്ഞു യുദ്ധം പാടില്ലെന്നു നിഷേധിച്ചു. ശത്രുപരാക്രമശ്ലാഘയാൽ അമർഷം ഉണ്ടായ കൊല്ലംരാജാവ് "അതിഭീരുവായ അങ്ങ് ഇവിടെ നിൽക്കേണ്ടാ, ശത്രുക്കളെച്ചെന്നാശ്രയിച്ചുകൊൾകതന്നെ" എന്നും മറവും പറഞ്ഞു് അദ്ദേഹത്തിനെ അധിക്ഷേപിച്ചു. വസ്തുത പറഞ്ഞാലും മനസ്സിലാകാത്ത ഈ ശഠനെ ഇനി നാം ഗണിച്ചിട്ടാവശ്യമില്ലെന്നു നിശ്ചയിച്ച ആ ക്ഷേമകൻ വേഗം അവിടെനിന്നെഴുനീററു മഹാരാജാവിന്റെ പടകുടീരത്തിനരികെ വന്നു നിന്നു് അവിടത്തെ അപദാനങ്ങളെക്കുറിച്ചു സ്തുതിക്കുകയും, ശരണമപേക്ഷിക്കുകയും ചെയ്തു. ശ്രീരാമനെപ്പോലെ ശരണാഗതവത്സലനായ മഹാരാജാവ് ആ ക്ഷേമകനു് അഭയം നൽകി തന്റെ പ്രിയമിത്രവർഗ്ഗത്തിൽ ഒന്നായി അദ്ദേഹത്തിനെ ഗണിച്ചു.

പിന്നീട് മഹാരാജാവു ബന്ധനത്തിലാക്കിയിരുന്ന പട്ടബന്ധകാളികളെ വിട്ടയച്ചു. അവരും മഹാരാജാവിന്റെ ഗുണഗണങ്ങളെ സംഘൂർണ്ണഘോരനോടു ശ്ലാഘിച്ചു പറഞ്ഞു് "അദ്ദേഹത്തിനെ ശരണംപ്രാപിക്കയല്ലാതെ യുദ്ധത്തിന്നു പുറപ്പെട്ടാൽ നാം അഗ്നിയിൽ ശലഭങ്ങൾ പോലെ എരിഞ്ഞുപോകും" എന്നുണർത്തിച്ചു. അവൻ അവരോട് ഒന്നും മിണ്ടാതെ മഹാരാജപക്ഷത്തിലുള്ള മഹാവീരന്മാരെ കാണുന്നതിനു മാളികപ്പുറത്തു കയറി. അവരും അവനെ അനുഗമിച്ചു. സംഘൂർണ്ണഘോരൻ തെക്കോട്ടു നോക്കിയപ്പോൾ ദക്ഷിണസമുദ്രം കേറിമറി

ഞ്ഞുവരുന്നതുപോലെ മഹാരാജമഹാസൈന്യം കൊല്ലം കോട്ടയെ ആക്രമിക്കുന്നതിനു വരുന്നതായി കണ്ടതിനാൽ പേടി മുഴുത്തിട്ട് പട്ടബന്ധകാദികളോട് അതിലെ പ്രധാനികൾ ഇന്നയിന്ന ആളുകളാണെന്നു തനിക്കു മനസ്സിലാക്കണമെന്നു പറഞ്ഞു. അവർ മുന്നണിയിൽ നിൽക്കുന്ന ഖനൻ, മിശ്രഗംഭീരൻ, രാമയ്യൻദളവാ, അഹിക്രോധി, ഭിക്ഷുകവാസിഭൻ, ചട്ടമ്പിമാർ, ഡിലനാ, ലക്ഷ്മധർമ്മിഷ്ഠസചാമി മുതൽപേരെ പ്രത്യേകം പ്രത്യേകം ചൂണ്ടിക്കാണിച്ച് അവരുടെ പരാക്രമങ്ങളെ വർണ്ണിച്ചതു മാത്രമല്ല, യുദ്ധം പാടില്ലെന്നു വീണ്ടും നിരോധിക്കയും ചെയ്തു. സംഘർണ്ണഘോരൻ ദേഷ്യഭാവത്തോടെ "നിങ്ങളോടു ഗുണദോഷിക്കാൻ ആവശ്യപ്പെട്ടിട്ടില്ല, ആവശ്യപ്പെടാത്തതു വിസ്തരിച്ചതിന് ഇപ്പോൾത്തന്നെ നിങ്ങളെ ചിത്രവധം ചെയ്യുകയാണു വേണ്ടതു്, എങ്കിലും ഞാൻ ഉപകാരസ്മരണകൊണ്ടു തൽക്കാലം അതു നടത്തുന്നില്ല, ഇനി ഒരു അവസരത്തിലാകാം, പൊയ്ക്കൊള്ളുക" എന്നുപറഞ്ഞു് അവരെ അയച്ചു. ഇതിനിടയ്ക്കു മഹാരാജസൈന്യം കൊല്ലംകോട്ടയെ ആക്രമിക്കുകയും ചെയ്തു.

"സംഘർണ്ണഘോരാ! വരികെടോ പോരിന്നു
സംഘങ്ങളോടും മരിപ്പാൻ മുഡാങ്കണെ
യുദ്ധാരംഭം. ദുഷ്ട! ശഠമതേ! കഷ്ടചേഷ്ടപ്രഭോ!
ദുഷ്ടമഹാപാപി! പോരുക പോരിനു."

(കാണ്ഡം ൨. അദ്ധ്യായം ൧൩.)

എന്നും മററും പറഞ്ഞു് ശത്രുക്കൾ ആർത്തുവിളിക്കുകയും ഭിത്തികൾ തകർക്കുകയും ചെയ്യുന്നതു കണ്ടിട്ട് അക്ഷമനായ സംഘർണ്ണഘോരൻ അവരെ എതിർക്കുന്നതിന് 'വിഭ്രദ്വിജ്ജംഗൻ' എന്ന തന്റെ മന്ത്രിയോട് ആജ്ഞാ

പിച്ചു. അവൻ സകലസേനകളുമായി പുറപ്പെട്ടു. കൊല്ലംരാജാവ് തന്റെ ആയുധാചാര്യനായ 'പെരുഷ്ഫല്യ'നെ സേനാനിയായി അഭിഷേകം ചെയ്തു.

ഇവരുടെ വരവു കണ്ടു 'മഹാരാജാവ്' തന്റെ സേനയെ രണ്ടായി വിഭജിച്ചിട്ട് ഒരു ഭാഗത്തെ കോട്ടയുടെ തെക്കേവാതലിലും, മറ്റൊരു ഭാഗത്തെ കിഴക്കേ വാതലിലുമായി നയിപ്പിച്ചു. തെക്കേക്കയ്യിൽ ലക്ഷം ഭടന്മാരും അവരുടേ നേതാവായി ലക്ഷ്മധർമ്മിഷ്ഠസ്വാമിയും ഉണ്ടായിരുന്നു. കിഴക്കേകയ്യിൽ മഹാരാജാവും, അന്നു സേനാനിയായി അഭിഷേകം ചെയ്യപ്പെട്ട രാമയ്യൻദളവായും, ചട്ടമ്പിമാരും, ഭിക്ഷുവാണിഭനും, അഹിക്രോധിയും, ഖനൻ, സ്വാമിഘ്ലൂട്ടൻ എന്നിവരും പ്രധാനികളായി നിന്നു. എതിർകക്ഷിയും രണ്ടായി പിരിഞ്ഞ് അവരെ എതിർത്തു. തെക്കേക്കയ്യിൽ പെരുഷ്ഫല്യനും, കിഴക്കേകയ്യിൽ വിഭ്രദ്വിഗ്ഗംഗനും നേതൃത്വം വഹിച്ചു.

യുദ്ധം മഹാഭയങ്കരമായിരുന്നു. നാട്ടുകാർ പേടിച്ചോടി. വീരകാംക്ഷിണികളായ അപ്സരസ്ത്രീകൾ ആകാശത്തിൽ നിറഞ്ഞു. പകൽ മുഴുക്കെ യുദ്ധവും രാത്രി വിശ്രമവുമായിരുന്നു. ഇങ്ങനെ പത്തു നാൾ ഒരേ രീതിയിൽ യുദ്ധം നടന്നു. വിജയലക്ഷ്മി ഇരുകൂട്ടരേയും ഒന്നുപോലെ കടാക്ഷിച്ചു. ജയം ഉണ്ടാകയില്ലെന്ന് ഇരുകൂട്ടർക്കും തോന്നിത്തുടങ്ങി.

ഈ അവസ്ഥയിൽ കൊല്ലംരാജാവ് തന്റെ മൂന്നാമത്തെ മകനായ 'പ്രസ്തുത'നെ വിളിച്ച് ജയം നേടിവരുന്നതിനാജ്ഞാപിച്ചു. മഹാശൂരനായ അവൻ ഭാനപ്രഭുഷ്ടൻ, ധൃഷ്ടൻ, പുഷ്ടൻ, അഭ്രവർണ്ണൻ എന്നിവരോടും

പ്രസ്തുതന്റെ യുദ്ധം

ഭയാനകമായ ചതുരംഗസേനയോടും കൂടി 'അദ്രിപ്രക മ്പിതം' എന്ന വിശ്രുതമായ മഹാഗജത്തിൽ കയറി യുദ്ധത്തിനായിട്ടു തെക്കോട്ടു തിരിച്ചു. ആയുധാചാര്യ നായ പെരുംപല്ല്യൻ പിൻബലവും വരുന്നതു കണ്ടു് മിശ്ര ഗംഭീരൻ മുതൽപേർ തെക്കേക്കെയ്യിൽ ചേന്നു. പിന്നീടു ണ്ടായ യുദ്ധം ഇന്ന വിധമെന്നു പറവാൻ പ്രയാസമായി രുന്നു.

'പ്രസ്തുത'ന്റെ സൈന്യത്തിൽ യോദ്ധാക്കൾ മിക്കതും യുദ്ധം ശീലിപ്പിച്ചിട്ടുള്ള കൂറ്റൻ ആനകളായിരുന്നു. അവ മുള്ളുതടി തുമ്പിക്കയ്യിൽ എന്തി കൂട്ടത്തിൽ കടന്നു പ്രഹ രിക്കുന്നതു കണ്ടാൽ ആക്കും അതിശയം തോന്നിപ്പോകും. സംഘത്തെ ഭേദിപ്പിക്കുന്നതിനു് ആനകൾപോലെ മറ്റൊ ന്നും ഉതകുന്നതല്ല. അപ്രകാരം സേനകൾക്ക വൻനദി കൾ കടക്കുന്നതിനും മററും സുശിക്ഷിതങ്ങളായ ആന കൾ ഉണ്ടെങ്കിൽ ഒരു പ്രയാസവുമില്ല. അതുകൊണ്ടു് രാജാക്കന്മാക്കു് ഗജസൈന്യം അത്യന്താമമായി അത്ഥ ശാസ്ത്രങ്ങളിൽ ഗണിച്ചിരിക്കുന്നു.

ഈ യുദ്ധത്തിൽ പ്രസ്തുതനും, അവൻെറ ആനയും, ഗജസൈന്യവും ചെയ്ത പോർ അത്യാശ്ചയ്യകരവും അതി മാനുഷവുമായിരുന്നു. അവന്റെ ആയുധവേഗങ്ങളെ സഹി ക്കാൻ കഴിയാതെ വൈശ്യചണ്ഡാംശുപ്രഭൃതികളായ പല വീരരും പിൻതിരിഞ്ഞു. ഇതു കണ്ടിട്ടു് മിശ്രഗംഭീരൻ ആനപ്പുറത്തിരുന്നു് നിഷ്പ്രയാസമായി വീരലീലകൾ നടത്തുന്ന പ്രസ്തുതനെ ചെന്നു തടുത്തു. 'അദ്രിപ്രക മ്പിതം' എന്ന അവൻെറ ആന മിശ്രഗംഭീരനെ കുത്തി. മിശ്രഗംഭീരൻ ഒഴിഞ്ഞു. എത്തിപ്പിടിപ്പാനായി ആന തുമ്പിക്കൈ നീട്ടി, മിശ്രഗംഭീരൻ കുട്ടിക്കളഞ്ഞിട്ടു് ആന

യുടെ മാറത്തു ഗദകൊണ്ടു് ഒന്നു താഡിച്ചു. ആന കൂട്ടാക്കാതെ പിന്നെയും പിടിപ്പാനാരംഭിച്ചു. മിത്രഗംഭീരൻ മാറി അതിന്റെ വാലിൽ പിടിച്ചു. ആന വട്ടത്തിൽ ചുഴന്നുഴറി. മിത്രഗംഭീരൻ ദൂരത്തു മാറി. ആന ദേഷ്യം കലശലായിട്ടു് അവന്റെ നേൎക്കു പാഞ്ഞു. മിത്രഗംഭീരൻ താഴത്തു വീണു. ആന കുത്തി. അവൻ ഉരുണ്ടു. ഇപ്രകാരം പല പ്രാവശ്യവും കുത്തുന്ന കുത്തുകൾ അവനിൽ ഫലിക്കായ്കയാൽ ആന വളരെ പണിപ്പെട്ടു പല സാമൎത്ഥ്യങ്ങളും കാണിച്ചു് വീരന്മാരെ രസിപ്പിച്ചു.

ആനയുടെ അലൎച്ചയും ഓട്ടവും പടകൾ നാലുപാടുമായി ഓടുന്നതും കണ്ടു് ഡിലനാ ആഗ്നേയാസ്ത്രങ്ങളെ ശകടങ്ങളിൽ കയററി അവിടെ എത്തി. അവനെക്കണ്ടിട്ടു സംഭ്രാന്തനായ പ്രസ്തുതൻ പല അസ്ത്രജാലങ്ങളേയും വൎഷിച്ചു. ഡിലനാ പ്രത്യസ്ത്രപ്രയോഗങ്ങളാൽ അവന്റെ ഗൎവം ശമിപ്പിച്ചു. ഇതിനിടയ്ക്കു് ആന എത്തിപ്പിടിച്ചതിൽ അകപ്പെട്ട മിത്രഗംഭീരനെ മുകളിൽ എറിഞ്ഞു കൊമ്പിൽ വീഴണമെന്നുള്ള സങ്കല്പത്താൽ കൊമ്പും ഉയൎത്തിപ്പിടിച്ചു നിന്നു. വേഗം ഡിലനാ ആനയെ ലക്ഷ്യമാക്കി അവന്ധ്യമായ ആഗ്നേയാസ്ത്രം പ്രയോഗിച്ചു. ആനയും അതിന്റെ മുകളിൽ ഇരുന്ന പ്രസ്തുതനും ഭസ്മമായി. അതിന്റെ മീതെ മിത്രഗംഭീരൻ വീണു. കണ്ടവരും കേട്ടവരും ഡിലനയേയും മിത്രഗംഭീരനേയും വളരെ ശ്ലാഘിച്ചു. ഇടിവെട്ടുന്നതുപോലെ ഡിലനയുടെ ആഗ്നേയാസ്ത്രങ്ങൾ തുടരത്തുടരെ പുറപ്പെട്ടു. ഗജയൂഥങ്ങൾ പേടിച്ചു പഴയ കാട്ടിലേയ്ക്കുതന്നെ ഓടി. കൊല്ലംരാജാവിന്റെ പടകൾ കുടിലുകളിലും മലഞ്ചരിവുകളിലുമായി പതുങ്ങി. ഭിക്ഷുകൻ മന്ത്രീന്ദ്രനായ വിഭേദ്വിതുംഗനെ യമപുരത്തിൽ

വിശ്രമിപ്പിച്ചു. പൌഷ്കല്യൻ ഓടി സൌധത്തിലെ പ്രതിമാസ്ഥാനത്തെ വഹിച്ചു. അഭ്രവൎണ്ണൻ തുടങ്ങിയ മററു വീരന്മാർ യുദ്ധത്തെ വെറുത്തു. ജയശ്രീ അനുരാഗയുക്തയായി മഹാരഥനായ മഹാരാജാവിനെ വരിച്ചു. ഇതുകൊണ്ടു് അന്നത്തെ യുദ്ധം അവസാനിച്ചു.

സംഘൎണ്ണഘോഷൻ പേടി മുഴുത്തു. എങ്കിലും മാനിയായ അവൻ ശത്രുക്കളെ ചെന്നു സേവിക്കുന്നതിനെക്കാളും വീരസ്വൎഗ്ഗമാണു നന്നു് എന്നുറച്ചു് അടുത്ത ദിവസം അഭ്രവൎണ്ണനേയും വിഭ്രമീകാക്ഷനേയും വരുത്തി യുദ്ധത്തിനു പുറപ്പെടാൻ ആജ്ഞാപിച്ചു. മന്ത്രിമാരായ ഇവർ മുൻപോലെ മഹാസേനകളോടുകൂടി കിഴക്കുകയ്യിലും, പൌഷ്കല്യൻ തെക്കുകയ്യിലുമായി നിന്നു പോർചെയ്തു.

ഇപ്രകാരം ഈ യുദ്ധം ഒന്നരമാസം നടന്നു. കൊല്ലംരാജാവിനു ജയം കിട്ടുവാനുള്ള മാർഗ്ഗമൊന്നും കണ്ടില്ല. ഇരുപാട്ടിലും വളരെ നഷ്ടങ്ങൾ ഉണ്ടായി. ഒരിക്കൽ സംഘൎണ്ണഘോഷൻ ആയുധാചാൎയ്യനായ പൌഷ്കല്യനെ വരുത്തി ശത്രുക്കൾക്കു നിയമേന കിട്ടുന്ന ജയത്തെയും തങ്ങൾക്കു നേരിടുന്ന അപജയത്തെയും കുറിച്ചു വളരെ വിഷാദിച്ചു പറഞ്ഞു. പൌഷ്കല്യൻ അദ്ദേഹത്തിനെ സമാധാനപ്പെടുത്തീട്ടു് "അഗ്നിശസ്ത്രവിദഗ്ദ്ധനായ ധിലനയെ എങ്ങിനെയെങ്കിലും യുദ്ധക്കളത്തിൽ നിന്നകററുന്നപക്ഷം മഹാരാജാവിനെ ഞാൻ പിടിച്ചുകെട്ടി കൊണ്ടുവരാം. അല്ലെങ്കിൽ ഒരു വ്യൂഹം ചമയ്ക്കാം. അതിനെ ഭേദിക്കുന്നവൻ ആരായാലും അവനെ ഞാൻ കൊല്ലും. ഭേദിക്കാൻ എതിർകക്ഷിയിൽ വീരന്മാരില്ലെങ്കിൽ നമ്മെ ജയിക്കാൻ അവൎക്കു സാധിക്കയില്ല" എന്നു വാഗ്ദാനം ചെയ്തു. എന്നുമാത്രമല്ലാ, "ഉപായങ്ങ

ളിൽവച്ചു സാമം ഗുണപൌഷ്കല്യംകൊണ്ടു പ്രധാനമാക യാൽ ദായാദനായ മഹാരാജാവു് ഇതിൽ ഉൾപ്പെടുമോ എന്നു് ഒന്നുകൂടി പരീക്ഷിക്കണം"എന്നും അദ്ദേഹം ഉപ ദേശിച്ചു. സംഘൂർണ്ണഘോരനു് അതു ശരിയാണെന്നു തോന്നി. അപ്പോൾതന്നെ അദ്ദേഹം ഒരു വിപ്രേന്ദ്രനെ വരുത്തി മഹാരാജാവിനോടു ദൌത്യത്തിനയച്ചു്, സംശപ്ത കന്മാരെ വിളിച്ചുകൂട്ടി "യുദ്ധം നേരിടുന്നപക്ഷം ഡിലന യെ യുദ്ധക്കളത്തിൽനിന്നകററണം" എന്നും ചട്ടം കെട്ടി. ദൂതൻ മഹാരാജാവിൻെറ സന്നിധിയിൽ ചെന്നു് ആത്മ നിവേദനപൂർവ്വകം സംസ്കൃതത്തിൽ

"ഏകവംശോദ്ഭവാവാവാം മഹീപതേ!
നാശം വിധാതും തു നാർഹാവ ഭൂപതീ"
(കാണ്ഡം ൨. അദ്ധ്യായം ൧൪)

എന്നു സംഘൂർണ്ണഘോരൻെറ സന്ദേശവചനം അറിയിച്ചു. മഹാരാജാവും—

"സംഘൂർണ്ണഘോരോഽപ്യതിപാതകോഽസ്തു ഹോ
ആകർണ്ണനീയം നഹി പാപിനാമകം
ശീഘ്രം ഹനിഷ്യാമി ഹേ! തം സര ദ്വിജ!"
(കാണ്ഡം ൨. അദ്ധ്യായം ൧൪)

എന്നു സ്വസന്ദേശത്തെ സംസ്കൃതത്തിൽ തന്നെ കല്പിച്ചു യച്ചു. ഈ വർത്തമാനം ദൂതൻ പൌഷ്കല്യനോടു പറഞ്ഞു. അതുകേട്ടു പൌഷ്കല്യനു വളരെ കുണ്ഠിതം തോന്നി.

മാർദ്ധമൂർദ്ധാവിന്റെ യുദ്ധം.

അടുത്ത ദിവസം പ്രഭാതത്തിൽ സംശപ്തകന്മാർ ആയുധപാണികളായിച്ചെന്നു ഡിലനയെ യുദ്ധത്തിനു വിളിച്ചു. ഉടൻ അതിനു് ഒരുമ്പെട്ടു ഡിലനയെ അവർ—

"പോരിന്നെത്തുകയും പിന്നോട്ടുവാങ്ങിയും
ആരാലടുക്കയും ദൂരത്തുമാറിയും"

(കാണ്ഡം ൨. അദ്ധ്യായം ൧൪)

യുദ്ധക്കളത്തിൽനിന്നു് ക്ഷണത്തിലകററി. അതു കണ്ടു് ഏററവും ആശ്വസിച്ച പൌഷ്കല്യൻ സേനയെ ശ്രേഢീവ്യൂഹത്തിൽ ഉറപ്പിച്ചുനിർത്തി യുദ്ധം ആരംഭിച്ചു. നൃപഭടന്മാർ വലിയ വീറോടുകൂടി യുദ്ധം ചെയ്തു. എങ്കിലും ആയുധാചാര്യനായ പൌഷ്കല്യന്റെ നിശ്ചയത്തെ ഭേദിപ്പിക്കുവാൻ അവൎക്കു കഴിയാതെ തോററു. എതിർപടകൾ ജയഭേരി മുഴക്കി. ഇതു കേട്ടു മഹാരാജാവു വിഷണ്ണനായി് മാർദ്ധമൂർദ്ധാവു് എന്നൊരു മഹാവീരനെ വരുത്തി ശത്രുക്കളുടെ യുദ്ധദുൎമ്മദമടക്കുവാൻ ആജ്ഞാപിച്ചു. അദ്ദേഹം നേരംപോക്കായി "ബാലനായ എന്നെ ശത്രുക്കൾ ചതിച്ചുകൊന്നെങ്കിലോ" എന്നു ചോദിച്ചതിനു മഹാരാജാവു് "എന്നാൽ അടുത്തദിവസം സൂൎയ്യൻ അണയുംമുമ്പെ നിന്നെ കൊന്നവനെ ഞാൻ കൊല്ലും" എന്നു കല്പിച്ചു. യദൃച്ഛയാ ഇതു ഒടുവിൽ അങ്ങിനെതന്നെ പററി എന്നു മേൽവിവരണംകൊണ്ടു മനസ്സിലാകും. മാർദ്ധമൂർദ്ധാവു ചിരിച്ചുംകൊണ്ടു് "അവിടത്തെ കൃപാവിശേഷത്താൽ കവചിതനായ എനിക്കു് ഒന്നുകൊണ്ടും പേടിയില്ല" എന്നറിയിച്ചു് താഴ്ന്നു തൊഴുതുംകൊണ്ടു് മന്ത്രസിദ്ധിവരുത്തിയ അസ്ത്രങ്ങളും, വിഷദിശ്ധങ്ങളായ ശസ്ത്രങ്ങളും, ഉരുക്കിൽ തീൎപ്പിച്ച കവചങ്ങളും, മററു മഹാരഥന്മാരുടെ ആയുധങ്ങളും ശേഖരിച്ചിട്ടു് യുദ്ധത്തിനു പുറപ്പെട്ടു. വില്വകവീരൻ, കാങ്കൻ, ഭിക്ഷു, ത്രിനയശീർഷാസനൻ മുതലായ മഹാവീരന്മാർ യഥോചിതം ഓരോ യാനങ്ങളിൽ കയറി

അവനെ അനുഗമിച്ചു. ശൂലം, പരിഘം, കുന്തം, മുസലം, ഗദ, ചക്രം, വേൽ, വെൺമഴു, ഛുരിക, വാൾ, പരിശ, അമ്പു്, വില്ലു്, കവൺ, കല്ലു് മുതലായ പ്രഹരണങ്ങൾ വീശിക്കൊണ്ടു യോദ്ധാക്കൾ അവന്റെ മുന്നിൽ നടന്നു. മുന്നിലും പിന്നിലും പായുന്ന അശ്വങ്ങളുടെ ഖുരകോടിഘട്ടനം കൊണ്ടുദ്ഗമിച്ച ധൂളീപടലങ്ങളാൽ മാരുതൻ ആകാശത്തിൽ വീരന്മാരെ കാത്തുനില്ക്കുന്ന അപ്സരസ്ത്രീകൾക്കു തിരശ്ശീല കെട്ടി. ശിഖരങ്ങളോടുകൂടി ഉരുണ്ടുവരുന്ന മാമലകൾപോലെ മുൾത്തടികൾ കയ്യിൽ പൊക്കിപ്പിടിച്ച സുശിക്ഷിതങ്ങളായ കൂറ്റൻ ആനകൾ ചുററും നിരന്നു. ഘനഗർജ്ജിതംപോലെ കരിബൃംഹണവും യുദ്ധഭേരികളും മുഴങ്ങി. ഇടിവെട്ടുമ്പോലെ മഹാവീരന്മാരുടെ അട്ടഹാസങ്ങൾ പൊട്ടിച്ചിതറി. ഇടയ്ക്കിടെ വിദ്യുന്മാലകൾപോലെ സ്വർണ്ണപ്പിടി കെട്ടിയ കരവാളങ്ങൾ തിളങ്ങി. പരസ്പരാഭിമുഖമായിപ്പായുന്ന രണ്ടു മഹാനദികൾപോലെ ഇരുസൈന്യവും തമ്മിൽ മുട്ടി. ക്ഷണനേരംകൊണ്ടു വർഷോന്മുഖങ്ങളായ മഹാമേഘങ്ങൾപോലെ മഹാവീരന്മാർ ശരമാരി പൊഴിച്ചു. ശരകൂടത്തിൽ സൂര്യബിംബം മറഞ്ഞു. എങ്ങുമേ കൂരിരുട്ടു കാണാറായി.

സംഹാരരുദ്രനെപ്പോലെ അഷ്ടാദശായുധധരനായി മുന്നിൽ പതിക്കുന്ന മാർദ്ധമൂർദ്ധാവിനേയും, ഉദ്വേലമായ മഹാസമുദ്രംപോലെ എങ്ങും പരന്നു പായുന്ന മഹാരാജവാഹിനിയേയും കണ്ടു് പൌരഷ്ലല്യൻ പ്രളയകാലം അടുത്തതായി വിചാരിച്ചു. അവന്റെ പടകൾ നില്ക്കുന്ന നിലയിൽത്തന്നെ വിറച്ചുതുടങ്ങി. ഇതു കണ്ടു കുഴങ്ങിയ പൌരഷ്ലല്യൻ അവരെ ഒരുവിധം സമാ

ധാനപ്പെട്ടത്തീട്ടു ശ്രേഢീവ്യൂഹത്തെ ഒന്നുകൂടി ഉറപ്പിച്ചു നിൎത്തി. യുദ്ധാരംഭത്തിൽത്തന്നെ എല്ലാ ശത്രുഭടന്മാൎക്കും അവരവരുടെ മുന്നിൽ മാൎദ്ധമൂൎദ്ധാവു നില്ക്കുന്നതായി തോന്നി.

"ക്ഷണാത് പ്രാംശുഃ ക്ഷണാദ് ഹ്രസ്വഃ ക്ഷണാ-
[ച്ച രഥധൂൎഗ്ഗതഃ |
ക്ഷണേന രഥമധ്യസ്ഥഃ ക്ഷണേനാവതരൻ മഹീം ||
സുകുമാരം ച സൂക്ഷ്മം ച ഗുരു ചാപി ഗുരുപ്രിയഃ |
സൌഷ്ഠവേനാഭിസംയുക്തഃ സോഽവിധ്യദ് വിവി-
[ധൈഃ ശരൈഃ"

(മഹാഭാരതം)

എന്നും മററുമുള്ള തരത്തിൽ അദ്ദേഹം പതിനെട്ടുവിധമായ യുദ്ധപാടവങ്ങൾ കാണിച്ചു. അദ്ദേഹത്തിൻെറ ഖഡ്ഗധാര രാജശിരസ്സുകളെ അധോമുഖമായി ഭൂമിയിൽ പതിപ്പിച്ച് 'ഭൂഭൃക്ക്' എന്ന നാമമന്വത്ഥമാക്കി. സിംഹവിക്രമന്മാരായ മിശ്രുഗംഭീരപ്രഭൃതികളും പെരുഷ്ഷല്ല്യൻെറ പടകളെ വെട്ടിത്തകൎത്തു. ക്ഷണേന രക്തധാരകൾ യുദ്ധക്കളത്തിൽ പ്രവഹിച്ചു. ആ വൻനദിയിൽ മാൎദ്ധമൂൎദ്ധാവും ആന, കുതിര, കാലാൾ എന്നിവയുടെ അവയവങ്ങൾകൊണ്ടു പാലം കെട്ടി. കബന്ധങ്ങൾ പലതരത്തിൽ നൎത്തനം ചെയ്തു. കാളിയും കൂളികളും ആനന്ദഭരിതകളായി അവയുടെ മുന്നിൽ നിന്നു താളം പിടിച്ചു. മാംസലോലുപങ്ങളായ സൃഗാലങ്ങൾ ദീനന്മാരുടെ ദീൎഘാൎത്തനിനദത്തിനു ശ്രുതി പിടിച്ചു. വീരലക്ഷ്മി കുടൽമാലകളും രക്തചന്ദനവും അണിഞ്ഞു

മുന്നിൽ കാണാറായി. ആ കപ്പാടെ ആ യുദ്ധം ഒരു നാട കംപോലെ തോന്നി.

ബാലനും അസഹായശൂരനുമായ മാർദ്ധമൂർദ്ധാവുനിമിത്തം തങ്ങൾക്കു നേരിട്ടുന്ന ക്ലേശവും നാശവും അപമാനവും പൊറാഞ്ഞു് പൌഷ്ണല്യനും ലംഘപഞ്ചാസ്യനും മററു വീരന്മാരും ഒന്നുചേർന്ന് അവനെ എതിർത്തു. പ്രാണനിൽ പോലും നിസ്പൃഹന്മാരായി പോരാട്ടുന്ന ഇവരുടെ ആയുധവേഗങ്ങൾ വളരേനേരം തടുക്കാൻ കഴിയാത്ത മഹാരാജപടകൾക്കു മാർദ്ധമൂർദ്ധാവിനെ വിട്ടുപിരിയേണ്ടിവന്നു. അവൻ ഒന്നും ലക്ഷ്യമാക്കാതെ ഏകനായി വ്യൂഹം ഭേദിച്ച് ഉള്ളിൽ കടന്നു. പൌഷ്ണല്യൻെറ വ്യൂഹം നന്നായുറച്ചു. ഇതൊരു നല്ല തരമെന്നു കരുതി സംഘൃണ്ണഘോരൻ, അവൻെറ മക്കൾ, മരു മക്കളായ ധൃഷ്ടനും, പൃഷ്ടനും, കംഭീകരാളൻ, അവൻെറ മകൻ, സാമന്തഭൂപനായ പൌഷ്യൻ എന്നിവർ തങ്ങളുടെ സേനയോടുകൂടി പൌഷ്ണല്യൻെറ പിൻബലമായി നിന്നു പോർ ചെയ്തു. ക്രമത്തിൽ എല്ലാപേരും അണിയണിയായി മാർദ്ധമൂർദ്ധാവിന്റെ ചുററും നിരന്നുനിന്നു മുള്ളുശസ്ത്രങ്ങളും അസ്ത്രങ്ങളും പ്രയോഗിച്ചു. അവൻ പ്രത്യസ്ത്രങ്ങളാൽ അവയെ നിഷ്ഫലമാക്കുകയും കൃത്തശരങ്ങൾകൊണ്ടു് എല്ലാപേരേയും ഒന്നുപോലെ സൽക്കരിക്കുകയും ചെയ്തു. എന്നു മാത്രമല്ല, അമ്മാവൻെറ മുന്നിൽ വെച്ചുതന്നെ ധൃഷ്ടനേയും പൃഷ്ടനേയും, സംഘൃണ്ണഘോരൻെറ മക്കളേയും, കംഭീകരാളൻെറ മകനേയും അപ്സരസ്ത്രീകൾക്കു വിട്ടുകൊടുത്തു. സംഘൃണ്ണഘോരനെ യുദ്ധക്കളത്തിൽനിന്നു് ഓട്ടിച്ചു. മഹാവീരന്മാരുടെ ശിരസ്സുകൾകൊണ്ടു ദിഗ്ബലി 'തൂകി, ഭീതഭീതനായ

പൌരപ്ലൂല്യനം ലംഘപഞ്ചാസ്യനം അവൻെറ മുന്നിൽ നിൽക്കാതെ കഴിച്ചുകൂട്ടി. പിന്നെയും അവനിൽനിന്ന മുള്ള ശല്യം സഹിക്കാതെ വിഷണ്ണരായി അവർ എല്ലാ പേരും എതിർത്തു. ഫലം മുൻപോലെതന്നെ.

ഇതിനിടയ്ക്കു് ഈ മഹാവീരന്മാരുടെ ആയുധ ങ്ങൾ വളരെനേരം ഏററു ക്ഷീണം തട്ടുകയാൽ മാർദ്ധ മൂർദ്ധാവു് "സംഗ്രാമവിജയോദയം" മുതലായ ശാസ്ത്ര ങ്ങളിൽ പറയുന്ന ശ്രീചക്രബന്ധനം മോതിരം അണി ഞ്ഞു. അതുനിമിത്തം ശത്രുക്കളുടെ ആയുധജാലങ്ങൾ അദ്ദേഹത്തിൻെറ ശരീരത്തിൽ പററിയില്ല. കലശലാ യിരുന്ന ക്ഷീണവും ക്ഷണത്തിൽ ശമിച്ചു. യുദ്ധോത്സാ ഹം അദ്ദേഹത്തിന്ന വർദ്ധിച്ചുവന്നു. അതിൽപിന്നെ വരണ്ട കാട്ടിൽപ്പെട്ട അഗ്നിപോലെ അദ്ദേഹം നട ത്തിയ സാഹസങ്ങൾ കണ്ടു മഹാവീരന്മാർ അതിശയി ച്ചു പിന്മാറി.

മാർദ്ധമൂർദ്ധാവു മോതിരം അണിഞ്ഞ വിവരം പൌരപ്ലൂല്യപ്രഭൃതികൾ അറിഞ്ഞില്ല. ആയുധങ്ങൾ യാ തൊന്നും അദ്ദേഹത്തിൻെറ ശരീരത്തിൽ ഏൾക്കാത്തതി നെക്കുറിച്ചു് അവർ ആലോചന തുടങ്ങി. ഒരു ജ്യൌതി ഷികൻമുഖമായി വിവരം മനസ്സിലായപ്പോൾ അവർ ഉടൻതന്നെ സംഘൃണ്ണഘോരൻെറ സഖാവായ ഒരു ഘടപ്രഹത്താവിനോടു സൂത്രത്തിൽ ആ മോതിരം വീ ണ്ടെടുക്കുന്നതിന്ന ചട്ടം കെട്ടി. അവൻ യുദ്ധക്കളത്തിനടു ത്തുള്ള മരുഭൂമിയിൽ ചെന്നു്—

"ശില്പമാല ബൈസുഷിരസൂത്രങ്ങളെ
ഒണ്ടാക്കിനാൻ മുഖബന്ധനമേകമായ്
കണ്ടാൽ മനോഹരം ഭ്രൂപതനം ബഹു
വിസ്താരമായതിൻ മീതെയിൽ കുടങ്ങളെ
പത്തുനൂറായിരം കോടിക്കുമേൽ വെച്ചു
തൈലങ്ങളേയും നിറച്ചൊഴിച്ചു തദാ
മൂലപ്രദേശരന്ധ്രങ്ങളിലും പുനഃ
ലംബനസൂത്രസുഷിര സംഘത്തിലും
ലംബിച്ചിതായസദ്രാവകമൌഷധം
കണ്ണലക്ഷ്യം വഴിയുദ്ഗമിക്കുംമാറു
തുണ്ണം കൊളുത്തിനാനഗ്നി മുഖാന്തരെ
മേല്പട്ടയന്നീതൊരു യോജനം ക്ഷണം.
കീഴ്പട്ട തൈലമഴ പെയ്തിതത്ഭുതം"

(കാണ്ഡം ൨. അദ്ധ്യായം ൧൪)

ഈ തൈലമഴ യുദ്ധക്കളത്തിലെല്ലാപേരുടേയും ശരീരത്തിൽ വ്യാപിച്ചു. മാർഥമൂർഥാവിൻെറ കയ്യിൽനിന്നു മോതിരം ഇഴകി വീണു. യുദ്ധസംരംഭത്താൽ അദ്ദേഹം അതു് അറിഞ്ഞില്ല. തുറിച്ചുനോക്കിനിന്നിരുന്ന പെരുഷ്ഷല്യൻമാത്രം അറിഞ്ഞു. അപ്പോൾ അവനു വലിയ ആശ്വാസമുണ്ടായി.

അനന്തരം പെരുഷ്ഷല്യൻ ഉത്സാഹത്തോടെ തെരുതെരെന്നു മാർഥമൂർഥാവിനോടു് എതിർത്തു. കൈതവത്താൽ കയ്യിലുള്ള വില്ലു മുറിച്ചു. അദ്ദേഹം വാളും പരിശയും കൈക്കൊണ്ടു പടയിൽ പതിച്ചു. വെട്ടുകൾകൊണ്ടു പല പടനായകന്മാർ ചത്തു. പെട്ടെന്നു പെരുഷ്ഷല്യൻ

അദ്ദേഹത്തിന്റെ വാറം ഖണ്ഡിച്ചു. നിരായുധനായ മാർദ്ധമൂർദ്ധാവു കരണം തുടങ്ങി. അടവിലുള്ള ചവുട്ടുകൊണ്ടും പ്രഹാരങ്ങറംകൊണ്ടും തട്ടുമുട്ടുകറംകൊണ്ടും ശരീരഘട്ടനം കൊണ്ടും വളരെ സൈന്യം ചത്തു. അദ്ദേഹം അതിവേഗത്തിൽ ആകാശത്തിലും ഭൂമിയിലുമായി കരണം ചെയ്കയാൽ വീരന്മാരുടെ ലക്ഷ്യങ്ങറം തെററി. അതുകൊണ്ടു പിന്നെയും പൌരുഷ്ഷേല്യൻ കുഴങ്ങി. കാണികറം മുൻകണ്ടിട്ടില്ലാത്ത കരണവൈഭവം കാണുകയാൽ മാർദ്ധമൂർദ്ധാവിനെ ഇപ്രകാരം ശ്ലാഘിച്ചു:—

"ഇന്നു കരണത്തിനാൽ ബഹുസേനയെ
കൊന്നതുകൊണ്ടിവന്റെ കുലത്തിൽ സദാ
ചൊല്ലീടണം കരണൻ എന്ന നാമകം
എല്ലാവരും ചിലർ അർത്ഥം വികല്പിച്ചു
കംകൊണ്ടു നന്നായ് രണം ചെയ്കകാരണം
അങ്കം കുലത്തിൽ കരണമെന്നാഖ്യയാം
യുദ്ധേ കരത്തെ നയിപ്പിച്ചുകൊറംകയാൽ
അർത്ഥം കരണമെന്നു പറഞ്ഞു ചിലർ
രാജകരം നയിപ്പിച്ചു നരേന്ദ്രനു
വ്യാജഹീനം കരണം നാമമുണ്ടായി
ശുദ്ധമാം സൂക്ഷ്മകരം കൊണ്ടനേകരെ
ബദ്ധകോപം വധിച്ചാനതുകാരണം
ഉണ്ടാകുമെന്നും കരണമാമുത്തംസം
കണ്ടിട്ടു പിന്നയും ചൊല്ലിനാരർത്ഥങ്ങറം
കസ്യ രണം കരണങ്ങളിപ്രകാരേണ
അസ്യ അർത്ഥങ്ങളെ സാധിച്ചനവധി
സർവരുംക്രൂടിപ്പറഞ്ഞു കരണനെ-
ന്നവ്വിധിയിലന്നു തുടങ്ങിക്കരണനായ്"

(കാണ്ഡം ൨. അദ്ധ്യായം ൧൪)

ശത്രുപടയിൽ എട്ടിലൊന്നു മാത്രം ശേഷിപ്പിച്ച മാർദ്ധമമൂർദ്ധാവു വീരശ്രീയോടുകൂടി കാണിച്ച കരണവിശേഷങ്ങൾ കണ്ടു് ഏററവും അനാഥയായിത്തീൎന്ന രംഭ അദ്ദേഹത്തിന്റെ വരവു കാത്തിരുന്നു. ഉഗ്രവികൃഷ്ടകൻ, മക്ഷികുത്തു്, മന്ദുദണ്ഡൻ എന്നിവർ വളരെ പണിപ്പെട്ടു് അവരോടു് എതിർത്തു. മൂന്നുപേരും മുമ്പേ ചെന്നു് സ്വർഗ്ഗത്തിൽ സ്ഥലവും പിടിച്ചു. പിന്നാലെ പൌരഷ്യൻ എന്ന സാമന്തരാജാവിന്റെ ഒളിയമ്പേററു് മഹാവീരനായ മാർദ്ധമൂർദ്ധാവു രംഭയുടെ അന്തഃപുരത്തിലെത്തി സുഖിച്ചുവാണു. ശേഷിച്ച മഹാരാജപടകളും കാണികളും മൃതശരീരത്തിൽ കണ്ണുനീരുകൊണ്ടു് ആലോലം വാർത്ത ആ മഹാവീരന്നു് ഉദകക്രിയ നടത്തി. അതുകൊണ്ടു് ആ ദിവസമുള്ള യുദ്ധവും അവസാനിച്ചു.

മഹാരാജാവു് അശനിപാതതുല്യമായ ഈ അനിഷ്ടവാർത്ത കേട്ടു് ഏററവും വിഷണ്ണനായി ഭൂമിയിൽ പതിച്ചുരുണ്ടു. അവിടത്തെക്കു സ്വതഃസിദ്ധമായ ധൈൎയ്യം ദുഃഖസാഗരത്തിൽ ലയിച്ചു. അശ്രുവാഹിനികളായ സിരകൾ കണ്ണിൽക്കൂടി വാരിപ്രവാഹത്തെ ഉദ്ഗമിപ്പിച്ചു. തിരുമനസ്സിലേക്കു് ആ മഹാവീരനിലുള്ള സ്നേഹം അപ്പോൾ അഗ്നിജ്വാലയായി പരിണമിച്ചു. ഉള്ളിലുണ്ടായ നീററലിൽ ദീർഘശ്വാസം തട്ടിയപ്പോൾ അതു സ്വേദരൂപമായി വെളിയിൽ പാഞ്ഞു. തന്നറിയാതെ പുറപ്പെട്ട വിവിധവിലാപങ്ങൾ അവിടത്തെ കണ്ഠത്തിനു കുണ്ഠത വരുത്തി. ഗദ്ഗദങ്ങൾ അവയെ തടുത്തു. അഭൂതപൂർവ്വമായ ഈ വികാരത്തെ തൽക്കാലം ശമിപ്പിക്കുന്നതിനു് ആൎക്കും സാധിച്ചില്ല. സംശപ്തകന്മാരുടെ രക്തധാരയാൽ ആഗ്നേയാസ്ത്രദേവതയെ തൃപ്തിപ്പെടുത്തീട്ടു് കൂട്ടരോടു

കൂടി ആ യുദ്ധത്തിന്റെ അവസാനത്തിൽ അവിടെ എത്തിയ ഡിലനാ ധീരചര്യയെക്കുറിച്ചു വൎണ്ണിച്ച വാഗമൃതത്താൽ മഹാരാജാവിനെ ആശ്വസിപ്പിച്ചു. അവന്റെ മിടുക്കുകൊണ്ടു് സ്വല്പം ആശ്വസിച്ചു മഹാരാജാവു മുമ്പു താൻ ചെയ്ത പ്രതിജ്ഞയെ (മാൎദ്ധമൂൎദ്ധാവിനെക്കൊന്നവനെ അടുത്ത ദിവസം അസ്തമിക്കുംമുമ്പ ഞാൻ കൊല്ലും എന്നതിനെ) എല്ലാപേരും ഒന്നുചേൎന്നു നിറവേററണമെന്നു് അവരോടു് ആജ്ഞാപിച്ചു. അവരും കൂട്ടരും മഹാരാജാജ്ഞയെ ശിരസാ വഹിക്കുന്നുണ്ടെന്നു വെന്നിപ്പറയടിച്ചു മുഴക്കി.

ഈ വിവരം അറിഞ്ഞ പൌഷ്യൻ വളരെ അനുതപിച്ചു. സംഘണ്ണഘോരനോടു വൎത്തമാനം അറിയിക്കയും ചെയ്തു. അവൻ ചിരിച്ചുംകൊണ്ടു് "കൊള്ളാം, ശത്രുക്കൾ തന്നത്താനെ പ്രാണനപേക്ഷിക്കാൻ ഇതൊരു നല്ല വഴി നാളത്തെ ഒരു ദിവസം നിന്നെ ഞങ്ങൾ രക്ഷിച്ചാൽ യുദ്ധശ്രമം കൂടാതെ തന്നെ ഇഷ്ടം സാധിക്കാം, നീ പേടിക്കേണ്ട" എന്നു പറഞ്ഞു് സമാധാനപ്പെടുത്തീട്ടു് മന്ത്രിമാൎക്കു് അവനെ രക്ഷിക്കേണ്ടുന്ന വഴി ഉപദേശിച്ചു. അപ്രകാരം അവർ കൊല്ലത്തിൽ ഗൂഢമായ ഒരു നിലവറയുണ്ടാക്കി പൌഷ്യനെ രക്ഷിച്ചു. വ്യൂഹരചനാചതുരനായ ആയുധാചാൎയ്യൻ (പൌഷ്ടല്യൻ) പൂൎവാധികം ശ്രദ്ധയോടെ തന്റെ സൈന്യത്തെ അപ്രധൃഷ്യമായ വ്യൂഹവിശേഷം ചമച്ചുനിരത്തി.

അടുത്തദിവസം പ്രഭാതത്തിൽ ലക്ഷധൎമ്മിഷ്ഠസ്വാമി, മിത്രഗംഭീരൻ, ഡിലനാ, ഖനൻ മുതൽപേർ മഹാരാജസൈന്യത്തെ എതിൎപ്പടയ്ക്കു കേടുപററുമാറു് വ്യൂഹം

ചമച്ചുനിൎത്തി യുദ്ധമാരംഭിച്ചു. പൌരഷ്യനെ കൊല്ലണമെന്ന് ഇവൎക്കും, അവനെ ഇന്ന രക്ഷിക്കണമെന്ന ശത്രുക്കൾക്കും നിൎബന്ധമുണ്ടായിരുന്നതല്ലാതെ യുദ്ധം ഇന്ന വിധം വേണമെന്ന സങ്കല്പമില്ലാതിരുന്നു. അതുകൊണ്ടു് യുദ്ധം തുമുലമായ് പരിണമിച്ചു. ഇടയ്ക്കു ആൎപ്പുവിളിയും അട്ടഹാസങ്ങളും ഭേരീനാദങ്ങളും തുടരത്തുടരെ പ്രവൎത്തിച്ചു. അതു കേട്ടു് മഹാരാജാവു് ഇതിന്റെ ഫലമെന്താണെന്നറിയാതെ സംഭ്രാന്തനായി സേനാനിയായ രാമയ്യൻദളവയെ വരുത്തി സേനയോടു കൂടി ലക്ഷ്യധൎമ്മിഷ്ഠസ്വാമികളെ സഹായിക്കുന്നതിനു പോകണമെന്നാജ്ഞാപിച്ചു. അപ്രകാരം അദ്ദേഹവും യുദ്ധക്കളത്തിൽ എത്തിയപ്പോൾ യുദ്ധമൊന്നു കൊഴുത്തു.

സംഘണ്ണഘോരനും അവന്റെ അനുജൻ കുംഭീകരാളനും എതിൎപക്ഷത്തിൽ നിന്നു് ഘോരമായ് യുദ്ധം ചെയ്തു. രാമയ്യൻദളവാ കുംഭീകരാളനോടു് എതിൎത്തു. അവൻ തക്കത്തിൽ അമ്പു് എയ്തു് രാമയ്യൻദളവയെ മോഹിപ്പിച്ചിട്ടു് കരവാളംകൊണ്ടു് പടയിൽ ചാടി വെട്ടിത്തുടങ്ങി. പത്തും നൂറും വീതം നൃപഭടന്മാർ ഒരേ വെട്ടിൽ ഭൂമിയിൽ പതിച്ചു. നില്ലുനില്ലെന്നു വിളിച്ചുംകൊണ്ടു് മല്ലഭല്ലുകൻ അവനെ തടുത്തുനിൎത്തി പോരാടി. രണ്ടുപേരുടേയും വാളുകൾ മുറിഞ്ഞുപോകയാൽ രണ്ടു സിംഹങ്ങളെപ്പോലെ അവർ ദ്വന്ദ്വയുദ്ധം ആരംഭിച്ചു. ഇതു കുറേനേരം കാണികൾക്കു രസകരമായിരുന്നു. ഒടുവിൽ മല്ലഭല്ലുകൻ കുംഭീകരാളനെ കൊന്നു. അതുകണ്ടുനിന്നിരുന്ന ശത്രുപടകൾക്കു പേടി മുഴുത്തു. അപ്പോൾ രാമയ്യൻദളവാ മോഹത്തിൽനിന്നുണൎന്നു് ഘോരതരമാംവണ്ണം യുദ്ധം ചെയ്തു. ഭാനുപ്രതുഷ്ടൻ, ലംഘപബ്ബാസ്യൻ, അഭ്രമീകാക്ഷൻ, അഭ്രവൎണ്ണൻ മുതൽപേർ

"ഒന്നിൽ നാം എല്ലാപേരും യുദ്ധത്തിൽ മരിക്കണം. അല്ലെങ്കിൽ ശത്രുക്കളെ കൊല്ലണം" എന്നുറച്ചു പൊരുതി.

പൌഷ്യവധം.

നേരം ആറു നാഴികപ്പകലായി. നൃപഭടന്മാൎക്കു് പൌഷ്യനെ കാണാൻപോലും കഴിഞ്ഞിട്ടില്ല. അപ്പോൾ എന്തദ്ഭുതം എന്നറിഞ്ഞില്ല, സൂൎയ്യബിംബം മറഞ്ഞു. കൂരിരുട്ടു് ഭൂമിയെങ്ങും വ്യാപിച്ചു. സത്യപ്രതിജ്ഞനായ മഹാരാജാവിനു് വലുതായ വിഷാദമുണ്ടായി. ഇരുപടയും യുദ്ധം നിറുത്തി. സംഘൎഷഘോരനും, പൌഷ്യനും, മററു വീരരും സന്തുഷ്ടന്മാരായിട്ടു് മഹാരാജമരണം കാണുന്നതിനു് മുന്നിൽ വന്നു. ബുദ്ധിമാനായ ധിലന നാഴികാമാനം നോക്കി അസ്തമിച്ചില്ലെന്നു കണ്ടിട്ടു് പൌഷ്യനെ ലാക്കാക്കി അവന്ധ്യമായ ആഗ്നേയാസ്ത്രം പ്രയോഗിച്ചു. പൌഷ്യൻ സിദ്ധികൂടി. സൂൎയ്യബിംബം പ്രകാശിക്കയും ചെയ്തു.

അയ്യോ! പൌഷ്യൻ മരിച്ചുവെന്നു് ശത്രുപടകൾ വാവിട്ടലറി. സംഘൎഷഘോരനും, അഭ്രമീകാക്ഷനും, അഭ്രവൎണ്ണൻ മുതൽപേരും പാരം വിഷാദം പൂണ്ടു. അവർ ഇന്നു നാം പൌഷ്യനെ അനുഗമിക്കയല്ലാതെ ഗൃഹത്തിലേയ്ക്കു പോകേണ്ട എന്നുറച്ചു് മുൻവെച്ച കാൽ പിന്നിൽ മാറ്റാതെ യുദ്ധം ചെയ്തു. ഋക്ഷപ്രവൎദ്ധിയും, ഗൎത്തിയും അവരെ തടുത്തുനിൎത്തി പോരാടി. ഭാനുപ്രരുഷ്ടനും, ലംഘപഞ്ചാസ്യനും സംഘൎഷഘോരാദികളെ സഹായിച്ചു. അന്നു രാത്രിയും യുദ്ധം ചെയ്തുവരായിരുന്നു. കൂരിരുൾ ഭൂമിയിൽ പരന്നുവെങ്കിലും, എവിടേയും ധിലനയുടെ ആഗ്നേയാസ്ത്രപ്രഭകൾ കാണാമായിരുന്നു. യുദ്ധത്തിൽ തന്റെ പടകൾക്കപജയം കണ്ടതിനാൽ പൌഷ്യ

ല്യൻ അസ്ത്രജാലങ്ങൾ വർഷിച്ചുംകൊണ്ടടുത്തു. അവനെ മഹാവീരന്മാരിൽ ഒരുത്തൻ എതിർത്തു. അവൻെറ ബാണാഹതിയേററ് പൌഷ്ക്കല്യൻ ഒന്നു തളൎന്നു. അപ്പോൾ ലംഘപഞ്ചാസ്യൻ പൌഷ്ക്കല്യനെ തുണച്ചു. അവനെ മിശ്രഗംഭീരൻ ഗദകൊണ്ടടിച്ചു. ഭീമനും ദുര്യോധനനുമെന്നപോലെ മിശ്രഗംഭീരനും ലംഘപഞ്ചാസ്യനും ഗദായുദ്ധസാമൎത്ഥ്യങ്ങൾ കാണിച്ചു. ലംഘപഞ്ചാസ്യന്റെ കയ്യുക്ക തട്ടി മിശ്രഗംഭീരൻ മോഹിച്ചുവീണു. ലംഘപഞ്ചാസ്യന്റെ വൻപടകൾ ഹുംകൃതിയോടെ അടുത്തു. അവരെ കാങ്കന്റെ ശിഷ്യർ കൊന്നു. ലംഘപഞ്ചാസ്യൻ കാങ്കൻെറ ഗളം അറുത്തു. പെട്ടെന്നുണൎന്ന മിശ്രഗംഭീരൻ വാളുകൊണ്ടു് ലംഘപഞ്ചാസ്യനെ വെട്ടി. അവൻ ഗദകൊണ്ടു തടുത്തിട്ടു് കുന്തംകൊണ്ടു് കഴുത്തിൽ അടിച്ചു. മിശ്രഗംഭീരൻ യമാലയം പൂകി.

ഇപ്രകാരം ഓരോ തരത്തിൽ ഓരോ വീരന്മാർ യുദ്ധം ചെയ്തു ചിലർ ജയവും ചിലർ സ്വൎഗ്ഗവും നേടി. നേരം അർദ്ധരാത്രിയായി. അതുവരെ ശൂരന്മാരെക്കണ്ടു ലജ്ജിച്ചുകന്നിരുന്ന നിദ്ര തന്റെ ലീലകൾ ലോഭനീയങ്ങളായിത്തീരുന്ന സമയം നോക്കി സഖിമാരോടുകൂടി യുദ്ധക്കളത്തിൽ എത്തി. ശ്രാന്തന്മാരായ എല്ലാ പടകളും അടുത്തുകൂടിയ ആ രമണിയെക്കണ്ടു് ഒന്നു മയങ്ങി. രഥികൾ രഥത്തിലും, അശ്വസാദികൾ അശ്വത്തിലും, ഗജാരോഹികൾ ഗജകുംഭത്തിലും, പദാതികൾ ഭൂമിയിലുമായി ഇരുന്നു് അവളെ പുണൎന്നു. കരണങ്ങൾ അവൾക്കധീനമായി. രണ്ടരനാഴികനേരം അവളുടെ വിലാസങ്ങൾ എങ്ങുമേ കാണാറായി. അതു പൊറാഞ്ഞു് ഉഷസ്സിലുള്ള സ്പൎദ്ധ കലഹിച്ചു. തദ്വശംവദന്മാരായിരുന്ന

പടകൾ നിദ്രയെ ഉപേക്ഷിച്ചു. മുൻപോലെ യുദ്ധം ആരംഭിക്കുകയും ചെയ്തു.

യുദ്ധമദ്ധ്യത്തിൽ "സംഘൃണ്ണഘോരൻ മരിച്ചു. യുദ്ധം മതി മതി." എന്നൊരു ശ്രുതി എങ്ങും പരന്നു.

പൌരുഷല്യന്റെ മരണം.

വേഗം പൌരുഷല്യൻ ആയുധങ്ങളെ ദൂരത്തെറിഞ്ഞു് ഭൂമിയിൽ ഇരുന്നു. ക്ഷണനേരംകൊണ്ടു് യോഗാഗ്നിയിൽ അദ്ദേഹത്തിന്റെ ശരീരം ഭസ്മമായതു കണ്ടിട്ടു് എല്ലാപേരും വിസ്മയിച്ചു.

കോപാന്ധനായ ഭാനുപ്രരുഷ്ടൻ എന്ന മഹാവീരൻ ഖഡ്ഗപാണിയായി ചെന്നു് എതിർപടയുടെ നേക്കു പാഞ്ഞു. ഇവന്റെ വരവു കണ്ടപ്പോൾ തന്നെ രാമയ്യൻദളവാ മുതൽപേർ ദൂരത്തു മാറി ഒരു കോണിൽ ഒളിച്ചു. സേനാധിപനായ മല്ലഭല്ലുകൻ ശ്രീചക്രബന്ധനയുക്തമായ കങ്കണം അണിഞ്ഞു് ഭാനുപ്രരുഷ്ടനെ എതിർത്തു. അവൻ അസ്ത്രജാലങ്ങൾ പൊഴിച്ചു. കങ്കണവൈഭവത്താൽ അവ തിരിച്ചു വന്നതല്ലാതെ മല്ലഭല്ലുകനിൽ ചെറുമേ പററിയതില്ല. പിന്നെ യുദ്ധം അധികം നീട്ടേണ്ടി വന്നില്ല. മല്ലഭല്ലുകൻ വേഗം നേരേ ചെന്നു ഭാനുപ്രരുഷ്ടന്റെ കണ്ഠം വെട്ടി താഴത്തു തള്ളി. അതു കണ്ടു് കാണികൾ മല്ലഭല്ലുകനെ സ്തുതിച്ചു.

കൊല്ലംരാജാവിന്റെ വധം

മക്കൾ, മരുമക്കൾ, അനുജൻ, മന്ത്രിമാർ, ആചാര്യൻ മുതൽപേർ ചത്തതോർത്തു് പ്രാണരക്ഷയിൽ നിരാശനായിത്തീർന്ന സംഘൃണ്ണഘോരൻ വായുവേഗമായ ഒരു കുതിരയിൽ കയറി യുദ്ധത്തിനു പുറപ്പെട്ടു. അപ്പോൾ സൂര്യൻ ഉദിച്ചു. കടൽപോലെ നൃപസൈന്യം എങ്ങും പരന്നു.

ബാധവാഗ്നിപോലെ സംഘൂർണ്ണഘോരൻ ഉള്ളിൽ കടന്നു ദഹിപ്പിക്കുവാനും തുടങ്ങി. അവൻെറ വെട്ടുകൾ പൊറുക്കാൻ കഴിയാതെ നൃപഭടന്മാർ 'പാഹി പാഹി' എന്നു നിലവിളിച്ചുംകൊണ്ടു മഹാരാജാവിനെ ശരണം പ്രാപിച്ചു. കോപാന്ധനായ അവിടുന്നും ഉടവാൾ തൃക്കയ്യിൽ ധരിച്ചിട്ടു് യുദ്ധക്കളത്തിലേയ്ക്കു എഴുന്നെള്ളി. സർവസംഹാരതേജസ്സു തിരുമുഖത്തിൽ തിളങ്ങി. പൊക്കിപ്പിടിച്ചിരിക്കുന്ന ഉടവാൾ ശത്രുക്കൾക്കു സ്വർഗ്ഗലോകത്തേയ്ക്കുള്ള വഴി കാണിക്കുകയാണോ എന്നു തോന്നി. മഹാരാജാവു് അടുത്തു എഴുന്നെള്ളുംമുമ്പേതന്നെ സംഘൂർണ്ണഘോരനു ദേഹത്തിൽ ആപാദശിഖം ദാഹമുണ്ടാകയാൽ അവൻ ഓടി മാളികയിൽ കയറി. മഹാരാജാവു് മാളികയെ നോക്കിയതും അതു സംഘൂർണ്ണനോടുകൂടി എരിഞ്ഞതും ഒരുമിച്ചായിരുന്നു. മാളികയിൽ പിടിപെട്ട അഗ്നിജ്വാല ആകാശത്തിൽ പൊങ്ങി അപ്സരസ്ത്രീകളുടെ വസ്ത്രങ്ങൾ കരിച്ചു. നഗ്നകളായ അവർ ലജ്ജിച്ചു് തങ്ങൾ തങ്ങൾക്കു കിട്ടിയ ഭർത്താക്കളോടുകൂടി അന്തഃപുരത്തിലേയ്ക്കു ഓടി. ദേവകൾ പൂമഴ തൂകി. സജ്ജനങ്ങൾ മഹാരാജാവിനെ വാഴ്ത്തി സ്തുതിച്ചു.

സംഘൂർണ്ണഘോരാദികളുടെ മരണാനന്തരം പ്രിയതമന്മാരുടെ ചരമാശ്ലേഷത്തിനു് കൊതികൊണ്ടു് യുദ്ധക്കളത്തിൽ കടന്നു കരികൾപോലെ വിലപിക്കുന്ന വീരപത്നിമാരുടെ നിനദങ്ങളും, വൃദ്ധന്മാരായ മാതാപിതാക്കന്മാരുടേയും അനാഥങ്ങളായ കുഞ്ഞുങ്ങളുടേയും രോദനങ്ങളും കൊല്ലമാകെ കരുണരസപ്രവാഹത്തിൽ മുക്കി. കരുണാനിധിയായ മഹാരാജാവു് വേഗം സൈന്യങ്ങളോടും വീരന്മാരായ മന്ത്രിമാരോടും കൂടി അവിടെനിന്നും പരവൂരിലേയ്ക്കു തിരിച്ചു.

ഇത്രയും ഭാഗമാണ് ഈ കിളിപ്പാട്ടിൽ ഇപ്പോൾ കിട്ടിയ അംശങ്ങളിൽനിന്നു മനസ്സിലാകുന്നതു്. കിളിപ്പാട്ടിലുൾപ്പെട്ട എല്ലാ ഭാഗങ്ങളേയും വ്യാപിക്കണമെന്നുള്ള സംരംഭത്തിൽ കെട്ടിച്ചമച്ച ഈ ചരിത്രസംക്ഷേപം ചിലയിടത്തു സ്വല്പം വിസ്തൃതമായേക്കാം. എങ്കിലും വസ്തുമാഹാത്മ്യം ഇതിനെ പരിഹരിക്കാതെയിരിക്കയില്ലെന്നു വിശ്വസിക്കുന്നു.

മുൻ പ്രസ്താവിച്ച കഥകൾ മഹാരാജാവിൻെറ അപദാനശതങ്ങളിൽ എത്രയോ ചുരുങ്ങിയ ഒരംശം മാത്രമേ ആകുന്നൊള്ളു. അതുകൊണ്ടു് ഇടയ്ക്കു വിച്ഛേദം വരുത്താതെ ചരിത്രപ്രസ്ഥാനത്തെ അടിസ്ഥാനപ്പെടുത്തി ശേഷമുള്ള ഭാഗങ്ങളിൽ ഉൾപ്പെട്ട വിശേഷസംഭവങ്ങളെ മാത്രമെങ്കിലും ഇവിടെ ചുരുക്കത്തിൽ പ്രസ്താവിക്കുന്നതു് ഉചിതമായിരിക്കുമെന്നു തോന്നുന്നു.



ചരിത്രപ്രകാരം ഈ കഥകൾ കൊല്ലവർഷം വ്യവ-ന മേൽ ൻഫൈ-ന് അകമായി നടന്നുവെന്നു വിചാരിപ്പാൻ ന്യായമുണ്ടു്. ഇനി പ്രസ്താവിക്കാൻ പോകുന്നതു് അതിനു മേലുള്ളതാണു്.

കൊല്ലംരാജാവിനു സഹായന്മാരായി ചില ഇടപ്രഭുക്കളും ഉണ്ടായിരുന്നുവെന്നു മുൻ പ്രസ്താവിച്ചുവല്ലോ.

ഭേദിപം.

ശത്രുശേഷം പാടില്ലാത്തതിനാൽ അവരെയും നിഗ്രഹിക്കുന്നതോടുകൂടി വേണാടു് വലുതാക്കാമെന്നു് മഹാരാജാവു് നിശ്ചയിച്ചു. സംവിധാനങ്ങൾ എല്ലാം പ്രായേണ സജ്ജമായിരുന്നതിനാൽ ചില കാര്യങ്ങൾ മാത്രമേ അവിടുത്തേയ്ക്കു നടത്തേണ്ടതായി ശേഷിച്ചിരുന്നുള്ളു. പുരുഷപ്രയത്നം ഇപ്രകാരം വർദ്ധിച്ചുവരവേ ദൈവാനുകൂല്യ

ത്തിനായി മഹാരാജാവു് പല സുകൃതങ്ങൾ ചെയ്തു കൂട്ടത്തിൽ പണ്ടു് കാർത്തവീര്യാർജ്ജുനൻ ശത്രുസംഹാരത്തിനും, പാപശാന്തിക്കും, ഐശ്വര്യവർദ്ധനത്തിനും, രാജ്യക്ഷേമത്തിനുമായി നടത്തിവന്നിരുന്ന 'ഭദ്രദീപം' എന്ന അടിയന്തരം കൊല്ലവർഷം ൯൧൫-ൽ മിഥുനം ൨൬-ാം തീയതി ആദ്യമായി ആരംഭിച്ചു.

കായംകുളം കൈവശപ്പെടുത്തിയതു്.

നരനാരായണന്മാരെപ്പോലെ പ്രായേണ മഹാരാജാവു് തിരുവനന്തപുരത്തിൽ ഇരുന്നു് ഓരോ സത്കർമ്മങ്ങൾ നടത്തുകയും, രാമയ്യൻ, ഡിലനായി മുതൽപേർ വെളിയിൽച്ചെന്നു യുദ്ധം ചെയ്തു് ഇടപ്രഭുക്കന്മാരെ കീഴടക്കുകയും പതിവായിരുന്നു. ഒരിക്കൽ കൊല്ലംരാജാവിന്റെ സഹായനായ കായംകുളംരാജാവു് ൯൧൭-ൽ മന്നാറ്റുവച്ചുണ്ടായ ഉടമ്പടിപ്രകാരം തിരുവിതാംകൂറിലേയ്ക്കു കൊടുക്കേണ്ടുന്ന കപ്പം കൊടുക്കാഴികയാൽ അതു തരണമെന്നു രാമയ്യൻദളവാ നിർബന്ധിച്ചു. കപ്പം കൊടുക്കുന്നതു് ഗൌരവക്കുറവാണെന്നു തീർച്ചപ്പെടുത്തിയ കായംകുളംരാജാവു് പത്തു ദിവസത്തെ അവധി വാങ്ങി. അതിനിടയ്ക്കു് അദ്ദേഹം ആരുമറിയാതെ കുടുംബസഹിതം വള്ളത്തിൽ കയറി വടക്കോട്ടു തിരിച്ചു. അതിനാൽ ൯൨൧-ൽ രാമയ്യൻദളവാ കായംകുളംരാജാവിന്റെ അധീനത്തിലിരുന്ന കായംകുളം, കരുനാഗപ്പള്ളി, കാർത്തികപ്പള്ളി, നെടുമങ്ങാടു്, നാവായിക്കുളം മുതലായ ദേശങ്ങളെ തിരുവിതാംകൂറിൽ ചേർത്തു.

അമ്പലപ്പുഴ കീഴടക്കിയതു്.

൯൨൮-ൽ കായംകുളംരാജാവിന്റെ സഹായനായ അമ്പലപ്പുഴ (ചെമ്പകശ്ശേരി)രാജാവുമായി തോട്ടപ്പള്ളിയിൽ വച്ചുണ്ടായ യുദ്ധത്തിൽ അദ്ദേഹം തോറ്റതിനാൽ രാമയ്യൻ ചെമ്പകശ്ശേരിയെ തിരുവിതാംകൂറിൽ ഉൾപ്പെടുത്തി.

തുലാപുരുഷദാനം.

ആ ആണ്ടിൽ (൯൨൮-ൽ)തന്നെ ഇന്നും നാം കണ്ടുവരുന്ന 'തുലാപുരുഷദാനം' എന്ന അടിയന്തരം മഹാരാജാവു നടത്തി.

തെക്കുംകൂറും വടക്കുംകൂറും പിടിച്ചതു്.

മുൻ പ്രസ്താവിച്ച കായംകുളംരാജാവിനു സഹായന്മാരായി തെക്കുംകൂർ, വടക്കുംകൂർ എന്നു രണ്ടു ദേശത്തിലെ രാജാക്കന്മാരും ഉണ്ടായിരുന്നു. രാമയ്യൻദളവാ ൯൨൯-ൽ അവരുമായി ആറന്മുളവച്ചു നടത്തിയ യുദ്ധത്തിൽ അവരെ തോല്പിച്ചു് അവരുടെ വകയായ തെക്കുംകൂർ, (കോട്ടയം, ചങ്ങനാശേരി, തിരുവല്ല,) വടക്കുംകൂർ, (വൈക്കം, ഏറ്റുമാനൂർ) എന്നീ ദേശങ്ങളെ തിരുവിതാംകൂറിൽ ചേർത്തു.

കൊല്ലവർഷം ൯൦൯-ൽതന്നെ ഇളയിടത്തുസ്വരൂപം (കൊട്ടാരക്കര, പത്തനാപുരം, ചെങ്കോട്ട, കളക്കാട്ടു്) തിരുവിതാംകൂറിൽ ചേർത്തുകഴിഞ്ഞതായി ചരിത്രങ്ങളിൽ കാണുന്നു. ഇപ്രകാരം രാമയ്യൻദളവാ പരിമിതമായ കാലംകൊണ്ടു ശാന്തന്മാരെ സമാധാനപ്പെടുത്തിയും ദുർദ്ദാന്തന്മാരെ നിഗ്രഹിച്ചും വേറെ ചില ചില്ലറ രാജ്യങ്ങളേയും കീഴടക്കി. അതോടുകൂടി തിരുവിതാംകൂർ വടക്കു പെരിയാർ മുതൽ തെക്കു കളക്കാടുവരെ ഉദ്ദേശം ൨൦൦ മൈൽ നീളത്തിൽ വലുതാകയും അത്യുന്നതമായ സ്ഥിതിയെ പ്രാപിക്കുകയും ചെയ്തു.

൯൨൫-ൽ മഹാരാജാവു് രാജരാഷ്ട്രങ്ങളുടെ ശാശ്വതമായ ക്ഷേമത്തേയും ശത്രുസംഹാരത്തേയും കരുതി 'മുറജപം' എന്ന മഹായാഗം ആരംഭിച്ചു. പുണ്യം സുഖത്തിനും പാപം ദുഃഖത്തിനും കാരണമാണെന്നു് എല്ലാ മതസ്ഥൎക്കും സമ്മതിക്കാതെ തരമില്ല. ഇന്നതു പുണ്യം ഇന്നതു പാപമെന്നു മഹാന്മാരുടെ അനുഷ്ഠാനവും ശാസ്ത്രങ്ങളും മനസ്സിലാക്കുന്നുണ്ടു്. അതിനാൽ ശാസ്ത്രവും അനുഭവവും വിശ്വസിക്കുന്ന പക്ഷം ഈ യാഗംകൊണ്ടു് മുൻ ചൊന്ന ഫലങ്ങൾ സിദ്ധിക്കുന്നുണ്ടെന്നുതന്നെ തീരുമാനിക്കണം. മഹാരാജാവിനു് ഈ ബോധം ഉണ്ടായിരുന്നില്ലെങ്കിൽ വളരെ ധനക്കുറവും പല കുഴപ്പങ്ങളുമുള്ള അക്കാലത്തു് ഇമ്മാതിരി വലിയ അടിയന്തിരങ്ങൾ അവിടുന്നു നിശ്ചയമായും തുടങ്ങുകയില്ലായിരുന്നു.

ആദ്യത്തെ മുറജപം.

വൃശ്ചികമാസം ആരംഭത്തിൽ തുടങ്ങി മകരം ഒന്നാംതിയ്യതിവരെ വ്യാപിക്കുന്ന ഈ മഹായാഗം ലക്ഷദീപമഹോത്സവത്തോടുകൂടി അവസാനിച്ചു. ഉടൻതന്നെ പുണ്യനിധിയായ മഹാരാജാവിനു് ഈ രാജ്യവും സ്വത്തും പത്മനാഭന്റെ കാരുണ്യംകൊണ്ടു സിദ്ധിച്ചതാണെന്നും താൻ ഇതിൽ ഒരു നിമിത്തമാത്രമാണെന്നും തോന്നുകയാൽ ൯൨൫-ാമാണ്ടു മകരമാസം ൫-ാംനു കാലത്തു് കുടുംബങ്ങളോടുകൂടി പത്മനാഭസ്വാമിക്ഷേത്രത്തിൽ എഴുന്നള്ളി ഈ രാജ്യത്തേയും സ്വത്തുകളേയും കുടുംബത്തേയും ആ കുലദൈവത്തിന്റെ തൃപ്പാദങ്ങളിൽ സമൎപ്പിച്ചു് കൃതകൃത്യനായി, അന്നുമുതൽ രാജ്യകാൎയ്യങ്ങൾ പ്രഭുവായ ശ്രീപത്മനാഭന്റെ പ്രതിനിധികളായി തങ്ങൾ നടത്തുന്നുവെന്നും അതിനു

തൃപ്പടിദാനം.

പകരം തങ്ങളുടെ ചെലവിനു മാത്രം പര്യാപ്തമായ ദ്രവ്യം വരവിൽനിന്ന് എടുത്തുകൊള്ളുന്നുവെന്നുമാണ് ഇവിടത്തെ മഹാരാജാക്കന്മാരുടെ സങ്കല്പം. തൃപ്പടിദാനം കഴിഞ്ഞതുമുതൽ 'ശ്രീപത്മനാഭദാസൻ' എന്ന അനശ്വരവും അനിതരസാധാരണവുമായ തിരുനാമംകൊണ്ടും, മുൻ വിവരിച്ചതും ഇപ്പോൾ നാം കാണുന്നവയുമായ വിശിഷ്ടചര്യകൾകൊണ്ടും ജഗദ്വന്ദ്യന്മാരായിത്തീൎന്ന ഈ മഹാരാജൎഷിസത്തമന്മാരെപ്പോലെ ഈ ഭൂമിയിൽ എങ്ങും തന്നെ മഹാരാജാക്കന്മാർ ഈ യുഗത്തിൽ ഉണ്ടായിട്ടുമില്ല, ഉണ്ടാകാൻ പോകുന്നതുമല്ല, നിശ്ചയം എന്ന കീൎത്തി ലോകത്തിൽ പരന്നു.

പിന്നീട് മഹാരാജാവ് ൯൨൯-ൽ പാവനകരമായ "ഹിരണ്യഗൎഭം" എന്ന അടിയന്തിരം നടത്തി. അതിനുമുമ്പ് മഹാരാജാക്കന്മാർ ആരുംതന്നെ ഈ അടിയന്തിരം നടത്തിയിട്ടില്ലെന്നാണു കേൾവി.

ഹിരണ്യഗൎഭം.

ആയാണ്ടിൽ(൯൨൯-ൽ)തന്നെ ശ്രീപത്മനാഭക്ഷേത്രത്തിൽ അതേവരെ പതിവില്ലാത്ത മീനമാസത്തെ ഉത്സവവും ആരംഭിച്ചു. ഈ ഉത്സവത്തിൽ തുലാമാസത്തെ ഉത്സവത്തിനെക്കാൾ കൂടുതൽ ചടങ്ങ് പാണ്ഡവന്മാരുടെ പ്രതിമകൾ പത്മതീൎത്ഥക്കരയിൽ സ്ഥാപിക്കുന്നതും, 'വേലകളി' എന്നു പറയുന്ന ദുര്യോധനപ്പടകളുടെ യുദ്ധാഘോഷവുമാണെന്ന് എല്ലാപേൎക്കും അറിയാവുന്നതാണല്ലോ. ഇതിലും ഒരു സാരമായ ഉദ്ദേശം ഉണ്ടായിരിക്കണം. അതെന്തായിരിക്കുമെന്നാലോചിച്ചാൽ അത് അന്നുള്ള പടത്തലവന്മാരുടെ കായികാഭ്യാസപ്രദൎശനമല്ലയോ എന്നു സംശയിക്കുന്നു. അങ്ങിനെയല്ലെങ്കിൽ

ചെമ്പകശ്ശേരി രാജാവിന്റെ സേനാനായകനായിരുന്ന മാത്തൂർപ്പണിക്കർ മുതൽപേരെ ഇതിൽ പ്രധാനികളായി നിയമിക്കുന്നതിനു തരമില്ല. 'വേലകളി' എന്ന പദത്തിന് വേലന്മാരുടെ—യോദ്ധാക്കളുടെ കളി—കായികാഭ്യാസപ്രദർശനം എന്നർത്ഥമാണെങ്കിൽ മുൻ വിവരിച്ച ഊഹത്തിനു കുറേക്കൂടി ശക്തി കിട്ടുന്നതാണ്. ഇതിനെക്കുറിച്ച് അഭിജ്ഞന്മാർതന്നെ ചിന്തിച്ചുകൊള്ളട്ടെ.

ഈ മീനമാസത്തേ ഉത്സവം അന്ന് തിരുവട്ടാറ്റ് ഏർപ്പെടുത്തിയിരുന്നതിനെ അനുകരിച്ച് അതേ സമയത്തിൽ ഇവിടേയും തുടങ്ങിയതായിരിക്കണം. മഹാരാജാക്കന്മാർ പദ്മനാഭപുരത്തു താമസിച്ചിരുന്ന കാലങ്ങളിൽ നടത്തിവന്ന ചില പതിവുകൾ ഇന്നും ഇവിടെ കാണാറുണ്ടല്ലോ. പൂജവെയ്പിനു സരസ്വതിയെ കിഴക്കിരുന്നു എഴുന്നെള്ളിക്കുന്നത് ഈ പതിവുകളിൽ ഒന്നാണ്. ദേവന് ഉത്സവവിധിയെ സംബന്ധിച്ച ചടങ്ങുകൾ യാതൊന്നും കൂടാതെ ശുചീന്ദ്രത്തു നടത്തിവരുന്ന ധനുമ്മാസത്തേ ഉത്സവവും ഇതുപോലെ ചില പ്രത്യേക കാരണങ്ങളാൽ ഏർപ്പെടുത്തിയതായിരിക്കാം.

ഇപ്രകാരം ക്ഷേത്രത്തിൽ ചെയ്ത ഏർപ്പാടുകൾ മാത്രമല്ല, ഊട്ടുപുരകൾ, ധർമ്മക്കഞ്ഞി, ധർമ്മപ്പുല്ല്, തണ്ണീർപ്പന്തൽ, വഴിയമ്പലങ്ങൾ മുതലായ ധർമ്മസ്ഥാപനങ്ങളും ഉദ്ദേശിച്ചിരുന്നതുപോലേയും, ദേവദൂതൻ തന്റെ അവതാരകാര്യമായി ഓർമ്മിപ്പിച്ചതുപോലേയും നടപ്പിലാക്കി.

ധർമ്മസ്ഥാപനം.

ഈ ധർമ്മസ്ഥാപനങ്ങൾ 'വൈപ്രാവനേന്ദ്രൻ' എന്ന തന്റെ തിരുനാമത്തിനനുസരിച്ച വിപ്രരക്ഷണത്തിനു മാത്രമല്ല, വിവിധജാതിയിലുള്ള സകല

സാധുരക്ഷണത്തിനും ഉപകാരപ്പെടണമെന്ന കരുതലോടുകൂടി വേണ്ട ഏപ്പ്പാടുകളും ചെയ്തു. അതുമുതൽ തിരുവിതാംകൂർ 'ധമ്മരാജ്യം' എന്ന ഭാരതഖണ്ഡത്തിൽ പ്രസിദ്ധപ്പെട്ടു

ഈവിധം മഹാരാജാവു് ധമ്മസ്ഥാപനങ്ങൾ ചെയ്തുവെങ്കിലും അതിലെ ഏപ്പ്പാടും ചട്ടവും രാമയ്യൻദളവാ നിശ്ചയിച്ചതാണ്. ഈ ഏപ്പ്പാടുകളുടെ സൌഷ്ഠവമഹിമയ്ക്കു് ഒരു ചെറിയ ഉദാഹരണം പറയാം. അഗ്രശാലയിൽ അരിവെയ്പുകായ്യത്തെക്കുറിച്ചു് പലരും മനസ്സിലാക്കിയിരിക്കയില്ല. അവിടെ ഒരു പറ അരി വെച്ചാൽ ഇന്ന തരത്തിലുള്ള കൂട്ടുവാൻകഷണം ഇത്ര തുലാം വേണമെന്നും, അതിന് ഉപ്പു്, പുളി, മുതലായ വ്യഞ്ജനങ്ങൾ ഇത്രയിത്ര പലം ഇടണമെന്നും ഒരു പഴയ ചട്ടം ഉണ്ടു്. ആ കഷണവും, വെള്ളവും, മുൻ പ്രസ്താവിച്ച കണക്കനുസരിച്ചുള്ള വ്യഞ്ജനവും ഇടാമെങ്കിൽ പാചകൻ ഒരു ബാലനായാലും മതിയാകുന്നതാണ്. വെന്തു താഴെ ഇറക്കുമ്പോൾ പാകം നളന്റേയൊ, ഭീമന്റേയൊ ആയിരിക്കും. ആ യോഗം ശരിയായി കൂട്ടിയില്ലെങ്കിൽ പാചകൻ ആരായാലും ഒരു ഗുണവും കിട്ടുകയില്ല. എന്നുമാത്രമല്ല, അരിവെയ്പുപാത്രത്തിനാലുണ്ടാകാവുന്ന ദോഷത്തിനും പരിഹാരമായിട്ടാണ് നല്ലമുളകു്, ചേന, കായ് മുതലായ പതിവുകൾ ഏപ്പെടുത്തിയിരിക്കുന്നതു്. ഇതുപോലെ രാജ്യകായ്യങ്ങളിലും പലതു് ഉദാഹരിക്കാം. ഇന്നും ഈ ഏപ്പ്പാടുകളുടെ ശക്തികൊണ്ടു് ധമ്മകായ്യങ്ങളും രാജ്യകായ്യങ്ങളും നടക്കുന്നതല്ലാതെ ഒരുത്തന്റെ മിടുക്കുകൊണ്ടല്ലെന്നു് ഇവിടെ പരിചയിച്ചവർ അറിയും. ഇത്രയും ദീഘദീഘമായി ആലോചന ചെയ്തു ആ മഹാ

നഭാവന്റെ ബുദ്ധിവൈഭവത്തെക്കുറിച്ചു് ആൎക്കാണു് ആശ്ചൎയ്യം തോന്നാത്തതു്?

മഹാദാനം.

൯൨൪-ാമാണ്ടു് മകരമാസം ൨൫-ാംതിയ്യതി മഹാരാജാവു് കന്യാകുമാരിക്കു സമീപം ഒരു ഗ്രാമം കെട്ടിച്ചു് ഓരോ ഗൃഹക്കാൎക്കും ഉപജീവനത്തിനുള്ള സകല സംവിധാനങ്ങളോടുകൂടി വിശിഷ്ടന്മാരായ പരദേശബ്രാഹ്മണൎക്കു ദാനംചെയ്തു. വൈശിഷ്ട്യംകൊണ്ടു് ഈ ദാനം 'മഹാദാനം' എന്ന നാമത്തെ അൎഹിക്കുന്നതിനാൽ ആ ഗ്രാമത്തിനു് 'മഹാദാനപുരം' എന്നു പേർ കല്പിച്ചു.

കരപ്പുറം സ്വാധീനമാക്കിയതു്.

പിന്നെയും രാമയ്യൻദളവാ ചെമ്പകശ്ശേരിരാജാവിന്റെ മറെറാരു സഹായനായ കൊച്ചീരാജാവിനോടുകൂടി 'അമ്പലപ്പുഴ'?—'അൎക്കുറി'യിൽവെച്ചു നടത്തിയ യുദ്ധത്തിൽ ആ രാജാവിനെ തോല്പിക്കുകയും, ൯൨൮-ൽ മാവേലിക്കരവെച്ചു നടത്തിയ ഉടമ്പടിപ്രകാരം ആ രാജാവിന്റെ വകയായി 'ആൎയ്യാട്ടു' മുതൽ 'അരൂർ' വരെയുണ്ടായിരുന്ന 'കരപ്പുറം'ദേശം തിരുവിതാംകൂറിൽ ചേൎക്കുകയും ചെയ്തു.

൯൩൦-ൽ യുദ്ധത്തിനെതിൎത്ത സാമൂതിരിയെ തോല്പിച്ചു.

൯൩൧-ൽ മാവേലിക്കരവെച്ചു് രാമയ്യൻദളവാ മഹാരാജാവിന്റെ സകല ഉദ്യമങ്ങളോടുകൂടി ചരമഗതിയെ പ്രാപിച്ചു.

൯൩൩-ൽ മഹാരാജാവും തന്റെ ൫൨-ാമത്തെ തിരുവയസ്സിൽ പ്രായേണ അവതാരകാൎയ്യങ്ങൾ എല്ലാം

നിറവേററുകയും, അവശിഷ്ടഭാഗത്തെ പൂൎത്തിയാക്കുന്നതിന്ന ഭാഗിനേയനായ 'ധൎമ്മരാജാവി'നേ ഏല്പിക്കുകയും ചെയ്തിട്ട് പ്രിയപ്പെട്ട രാമയ്യനെ അനുഗമിച്ചു.

ശ്രീമാൎത്താണ്ഡവൎമ്മമഹാരാജാവ് ൯൦൪-മുതൽ ൯൩൩-വരെയുള്ള രാജ്യഭാരകാലത്തിൽ രാജ്യം വലുതാക്കിയതുകൂടാതെ പല പരിഷ്കാരങ്ങളും രാജ്യത്തിൽ നടത്തീട്ടുണ്ട്. അവയിൽ ചിലതു് താഴെ കുറിക്കുന്നു:—

പരിഷ്കാരങ്ങൾ.

നാഞ്ചിനാട്ടിൽ കൃഷിസൌകൎയ്യത്തിനായിട്ട് പൊന്മന അണയും പുത്തനാറ അണയും അവിടവിടെ ആയിട്ട് പല കുളങ്ങളും കെട്ടിച്ചു. ആ കുളങ്ങളെ ഇപ്പോൾ നികത്തിയതിന്റെ ഫലം നാഞ്ചിനാട്ടുകാർ നല്ലവണ്ണം അനുഭവിക്കുന്നുണ്ട്. ഗതാഗതസൌകൎയ്യത്തിനായിട്ട് പല റോഡുകളും തോടുകളും വെട്ടിച്ച് അവയിൽ ഛായാവൃക്ഷങ്ങളേയും നട്ടുപിടിപ്പിച്ചു. അങ്ങുമിങ്ങുമായ് വിളയുന്ന സാമാനങ്ങൾ ജനങ്ങൾക്കു സുലഭമായ് കിട്ടുന്നതിനു പല ചന്തകളും ഏൎപ്പെടുത്തി. കച്ചവടസാമാനങ്ങൾക്കു തീരുവ നിശ്ചയിച്ചു. ഉപ്പളങ്ങളും പണ്ടകശാലകളും സ്ഥാപിച്ചു. ഡിലനയുടെ മേലന്വേഷണത്തിൽ ഉദയഗിരി, കന്യാകുമാരി മുതലായ സ്ഥലങ്ങളിൽ കോട്ട കെട്ടിച്ചു. യുദ്ധസാമാനങ്ങൾ ശേഖരിച്ചു. പീരങ്കികളും ഉണ്ടകളും വാൎപ്പിച്ചു. ശ്രീപദ്മനാഭക്ഷേത്രത്തിൽ മുൻപു പന്ത്രണ്ടു രാജാക്കന്മാരായി അനുവൎത്തിച്ചു വന്ന പണികൾ മിക്കതും തീൎത്തു. പദ്മനാഭസന്നിധിയിൽ ഒരു ഒററക്കൽ സ്ഥാപിച്ചു. ഈ ഒററക്കൽ തിരുമലയിൽ നിന്നു വെട്ടി എടുത്തു് ആനവണ്ടികളിൽ കയറ്റികൊണ്ടു വരുമ്പോൾ കരമനയുടെ സമീപം തുക്കായി കിടന്നിരുന്ന ഈറക്കത്തിൽ

പിടികിട്ടാതെ ആനകൾ കുഴങ്ങി എന്നും, ആ സമയം ശ്രീപദ്മനാഭൻ ഒരു ആണ്ടിയുടെ വേഷം ധരിച്ചു് അതിനെ പിടിച്ചിറക്കിയെന്നും, അതിനാൽ ആ സ്ഥലത്തിനു് 'ആണ്ടിയിറക്കം' എന്ന പേർ സിദ്ധിച്ചുവെന്നും ഇന്നും വൃദ്ധന്മാർ പറയുന്നുണ്ടല്ലോ. ശ്രീബലിപ്പുരയും ഗോപുരത്തിൽ അഞ്ചാമത്തെ തട്ടുവരേയും പണി കഴിപ്പിച്ചു. സ്വർണ്ണധ്വജം പ്രതിഷ്ഠിച്ചു. അന്നു് അഗ്നികോണിൽ ഒരു ചെറിയ തടാകമായി മാത്രം ഇരുന്നിരുന്ന പദ്മതീർത്ഥം ഇപ്പഴത്തെ സ്ഥിതിയിൽ വെട്ടിച്ചു് കല്പടകൾ പടുത്തി. യോഗക്കാരുടെ അധികാരങ്ങളെ ക്രമപ്പെടുത്തി. ഏവംപ്രാരങ്ങളായ പരിഷ്കാരശതങ്ങൾ ഇനിയും ചരിത്രങ്ങളിൽ കാണുന്നുണ്ടു്.

ഇടയ്ക്കു് ഓർമ്മവന്ന ഒരു ഐതിഹ്യം കൂടി ഇവിടെ പ്രസ്താവിച്ചുകൊള്ളട്ടെ. ഒരിക്കൽ അനന്തൻകാടായിരുന്ന തിരുവനന്തപുരത്തു് പദ്മനാഭസ്വാമിക്ഷേത്രവും തിരുവൻചാടിയും മാത്രമുണ്ടായിരുന്നു.

ഒരു ഐതിഹ്യം.

അവിടെ ഇപ്പോൾ ഹനുമാൻ പ്രതിഷ്ഠിച്ചിട്ടുള്ള നടയിൽ പണ്ടു് ഒരു വലിയ വൃക്ഷവും, അതാന്റെ ചുവട്ടിൽ ഇരുന്നു തപസ്സു ചെയ്തിരുന്ന ഒരു യോഗീശ്വരനും ഉണ്ടായിരുന്നു. ഒരു ദിവസം ആ ക്ഷേത്രത്തിൽ കള്ളന്മാർ കയറി. അവർ തിരുവാഭരണങ്ങൾ എല്ലാം എടുത്തുംകൊണ്ടു വെളിയിൽ കടന്നപ്പോൾ നേരം വെളുത്തു. കള്ളന്മാർ കയ്യിലുണ്ടായിരുന്ന ആഭരണഭാണ്ഡം ആ യോഗീശ്വരന്റെ പിന്നാലെ വെച്ചിട്ടു് ഓടിക്കളഞ്ഞു. അന്നു മഹാരാജാക്കന്മാർ പദ്മനാഭപുരത്തും ഇരണിയലിലുമായി താമസിച്ചിരുന്നതിനാൽ ഈ വിവരം അറിഞ്ഞവുടൻ അവർ തിരുവാഭരണം മോഷ്ടിച്ച കള്ളന്മാരെ പിടിച്ചു തൂക്കിലിടുന്നതിനു സാധനമയച്ചു.

ഭടന്മാർ ഇവിടെ അന്വേഷണം നടത്തിയതിൽ യോഗീശ്വരന്റെ അടുക്കൽനിന്നു തിരുവാഭരണങ്ങൾ എടുക്കകയും, പണ്ടു് മാണ്ഡവ്യമഹർഷിയെ ശൂലാരോപണം ചെയ്തതുപോലെ ഒന്നും അറിയാത്ത ആ യോഗീശ്വരനെ കടൽപ്പുറത്തു കൊണ്ടുപോയി തൂക്കിലിടുകയും ചെയ്തു. അവർ ഈ വിവരം മഹാരാജാക്കന്മാരെ അറിയിച്ചതുമില്ല. അദ്ദേഹത്തിന്റെ പ്രാണോത്ക്രമണത്തിനു സമകാലം ശ്രീപദ്മനാഭസ്വാമിക്ഷേത്രത്തിൽ അഗ്നിബാധയുണ്ടായി. അന്നു് ഇരുപ്പമരത്തിൽ ഉണ്ടായിരുന്ന പദ്മനാഭബിംബത്തോടുകൂടി ക്ഷേത്രം എരിഞ്ഞു. അഗ്നി ശാന്തമായപ്പോൾ തിരഞ്ഞതിൽ ആ ബിംബത്തിൽ ശേഷിച്ചതായി ഒരു ശകലം മാത്രം കിട്ടി. അതു് ഇന്നും ടി ക്ഷേത്രത്തിൽ സൂക്ഷിച്ചുവരുന്നു. മഹാരാജാക്കന്മാർ തൊഴാൻ അമ്പലത്തിൽ എഴുന്നെള്ളിയാൽ നിരാകാരമായ ഒരു ദാരുബിംബം തൊട്ടു കണ്ണിൽ വെയ്ക്കാറുള്ളതു് ഇതാണു്. പിന്നീടു് അന്നത്തെ മഹാരാജാവു് പ്രശ്നം വെയ്പിച്ചു നോക്കിയതിൽ ഈ അഗ്നിബാധയ്ക്കു കാരണം നിരപരാധിയായ യോഗീശ്വരന്റെ വധമാണെന്നു മനസ്സിലാക്കുകയും, അജ്ഞന്മാരായ ഭൃത്യരുടെ ഈ കടുംകൈ പ്രയോഗത്തെക്കുറിച്ചു വളരെ അനുതപിക്കുകയും ചെയ്തിട്ടു് വീണ്ടും ക്ഷേത്രപ്പണി ആരംഭിച്ചു. ഹരിദ്വാരത്തിൽ നിന്നു് പന്തീരായിരം സാളഗ്രാമങ്ങൾ വരുത്തി അവയെ കടുശർക്കരയോഗത്തിലടക്കം ചെയ്തു് ഇപ്പോൾ നാം കാണുന്ന അനന്തശായിയായ ബിംബം തീർപ്പിച്ചു. ഒരു സാളഗ്രാമത്തിനു് ഒരു പിടി അരി വീതം പന്തീരായിരം സാളഗ്രാമങ്ങൾക്കു പന്ത്രണ്ടു കോട്ട അരി നിവേദ്യത്തിനും ഏർപ്പെടുത്തി. പണ്ടു് ദിവാകരയതി അനന്തൻകാട്ടിൽ ഗത്യന്തരമില്ലാത്തതിനാൽ പൂജയ്ക്കുപയോ

ഗിച്ചിരുന്ന ചിരട്ടയും നിവേദ്യത്തിനു കൂട്ടിയ ഉപ്പുമാങ്ങയും എന്നും കൂടാതെ കഴികയില്ലെന്നൊരു ചട്ടവും ഉണ്ടാക്കി. സ്വൎണ്ണത്തകിടുകൊണ്ടു പൊതിഞ്ഞ ചിരട്ടയും ഉപ്പുമാങ്ങയോടുകൂടിയ നിവേദ്യവും ഇന്നും നാം പൂജാസമയത്തിൽ കാണാറുണ്ടല്ലൊ. കടൽപ്പുറത്തു തുടങ്ങിയ ബ്രഹ്മരക്ഷസ്സിന്റെ ഉപദ്രവം നിറുത്തുന്നതിന് യോഗീശ്വരനെ തൂക്കിലിട്ട സ്ഥലത്ത് ഒരു ദുൎഗ്ഗാക്ഷേത്രം പ്രതിഷ്ഠിച്ചു. അതു് ഇപ്പൊഴും 'പാപവിനാശം' എന്ന തടാകത്തിന്റെ കരയിൽ ഇരിക്കുന്നുണ്ടു്. ശ്രീപദ്മനാഭക്ഷേത്രത്തിനുള്ളിൽ ഉണ്ടായ ഒരു യക്ഷിയുടെ ഉപദ്രവം മാററുന്നതിന് നരസിംഹനെ പ്രതിഷ്ഠിച്ചു. ആ ഉഗ്രമൂൎത്തിയുടെ പ്രതാപം കുറയ്ക്കുന്നതിന് അതിന്റെ മുന്നിൽ നട തുറക്കുന്നതുമുതൽ അടയ്ക്കുന്നതുവരെ വാല്മീകിരാമായണപാരായണവും, രാത്രിയിൽ പാനകം നിവേദ്യവും നിശ്ചയിച്ചു. ഇപ്രകാരം തുടങ്ങിയ ക്ഷേത്രപ്പണിയും ഓരോ വിശേഷ ഏൎപ്പാടുകളും പല രാജാക്കന്മാരുടെ കാലമായി അനുവൎത്തിച്ചുവന്നു. അതു മിക്കതും മാൎത്താണ്ഡവൎമ്മ മഹാരാജാവു പൂൎത്തിയാക്കി. കൂടാതെ ആ തിരുമനസ്സുകൊണ്ടു് കാൎയ്യകളംരാജാവു് നാടുവാഴുമ്പോൾ തന്നെ അദ്ദേഹം തന്റെ മഹാനിധിയായി കരുതിപ്പോന്നിരുന്ന ഒരു വിശിഷ്ടസാളഗ്രാമത്തെ കല്പനപ്രകാരം ഇവിടെനിന്നു പോയ ഒരു ശാന്തിക്കാരൻവഴി ഗൂഢമായി തിരുവനന്തപുരത്തു കൊണ്ടുവരിയിക്കയും, അതിനെ പദ്മനാഭക്ഷേത്രത്തിന്റെ ഏകദേശം തെക്കുകിഴക്കുഭാഗത്തായി ബഹിഃപ്രാകാരത്തിനുള്ളിൽ ഒരു അമ്പലം കെട്ടി ഭൂമിയിൽ സ്ഥാപിക്കുകയും, അവിടെ വെച്ചു 'ഭദ്രദീപം' എന്ന അടിയന്തിരം നടത്തിവരികയും ചെയ്തു. ഇപ്പോൾ നാം 'ഭദ്രദീപപ്പുര' എന്നു വിളിച്ചു

വരുന്ന കെട്ടിടം ഈ അമ്പലമാണ്. പാൎത്ഥസാരഥിമൂൎത്തിയെ പ്രതിഷ്ഠിച്ചിരിക്കുന്ന തിരുവൻപാടി പത്മനാഭക്ഷേത്രപ്രതിഷ്ഠയ്ക്കും മുൻപുള്ളതാണെന്ന്, അവിടെ അഭിഷേകതീൎത്ഥം വീഴുന്നതിനു സ്ഥാപിച്ചിരിക്കുന്നതായി ഇന്നും കാണുന്ന പഴയ കൽതൊട്ടിയുടെ അരികിൽ മലവേടന്മാർ കോടാലിയും മററും തീട്ടിയിരുന്നതുകൊണ്ടു മുന്തുരമായി ശോഭിക്കുന്ന പാടുകളും പത്മനാഭക്ഷേത്രക്കണക്കിൽനിന്നു ഭിന്നമായ കണക്കും നമ്മെ മനസ്സിലാക്കുന്നു. അതിനാൽ പണ്ടുപണ്ടേ തന്നെ മഹാരാജാക്കന്മാരുടെ ദൃഷ്ടിക്കു വിഷയീഭവിച്ചിരുന്ന ആ തിരുവൻപാടിയിൽ മാൎത്താണ്ഡവൎമ്മമഹാരാജാവിനു വലിയ പണികളും ഏൎപ്പാടുകളും ചെയ്യേണ്ടതായി നേരിട്ടില്ലാ. ക്ഷേത്രപ്പണികളും പരിവാരപ്രതിഷ്ഠയും കഴിഞ്ഞതിൽപിന്നീട് ഒരു മഹാരാജാവ് പത്മനാഭപുരത്തു നിന്നു ഇരുന്നിരുന്ന ശ്രീരാമസീതാലക്ഷ്മണന്മാരുടേയും ഹനുമാന്റെയും മുളജ(ശക്തി)ഗണപതിയുടേയും ബിംബങ്ങളെ ഇവിടെ കൊണ്ടുവന്ന് ക്ഷേത്രത്തിനുള്ളിൽ പത്മനാഭന്റെ അടുത്തായിട്ടു സ്ഥാപിച്ചു. ഇവ പരിവാരത്തിലുൾപ്പെടുന്നതല്ലാ. അതുകൊണ്ടാണല്ലൊ അവയ്ക്കു പ്രത്യേകം ക്ഷേത്രങ്ങളില്ലാത്തത്. എന്നും മററുമാണ് ഞാൻ കേട്ടിട്ടുള്ള ഐതിഹ്യത്തിന്റെ ചുരുക്കം.

ഇതിൽ സംഭാവ്യത തോന്നുന്നുണ്ടെങ്കിലും വാസ്തവം എത്രത്തോളമുണ്ടെന്നുള്ളത് പ്രമാണസമ്പാദകന്മാർ നിശ്ചയിച്ചുകൊള്ളട്ടെ. ചരിത്രപുസ്തകങ്ങൾ എല്ലാത്തിലും വിവരിച്ചുകാണുന്ന ഓരോ ഉടമ്പടികളും യുദ്ധങ്ങളും മററും ഇവിടെ ആവൎത്തിക്കണമെന്നു വിചാരിക്കുന്നില്ലാ.

ഇപ്രകാരം ൯൦൪-മുതൽ ൯൩൩-വരെയുള്ള മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ ജീവചരിത്രം ചുരു

ക്കത്തിൽ പറയപ്പെട്ടു. ഇതിൽ ഇപ്പോൾ കാണുന്ന ചരിത്രത്തിനും ഈ കിളിപ്പാട്ടിനും തമ്മിൽ ചില അംശത്തിൽ അസ്പഷ്ടതയും ചില അംശത്തിൽ സ്വല്പം വ്യത്യാസവും കാണുന്നതിനെ താഴെ വിവരിക്കുന്നു:—

ഈ മഹാരാജാവിനു ൯൦൪-ൽ ൨൩-ാമത്തെ തിരുവയസ്സിൽ രാജ്യഭാരം കിട്ടിയതായി അഭിപ്രായഭേദം. ചരിത്രങ്ങളിൽ പറയുന്നു. അഴകപ്പൻ മുതലിയാർ നടത്തിയ രാജ്യാഭിഷേകം അതാണെന്നു സമ്മതിക്കാമെങ്കിലും ഒന്നാം കാണ്ഡം പത്താം അദ്ധ്യായത്തിൽ —

“തെരുതെരെ നങ്ങൊരു പിള്ളയെ വെന്നാക്കി വെച്ചു
പേററലറി രാമജയസിംഹനിന്നായി
തെടനാർ പടകളും രാജ്യവുമുപേക്ഷിച്ചു”

എന്നു കാണുകയാൽ അഭിഷേകത്തിനു മുൻപു മഹാരാജത്വം അവിടുത്തേക്കു സിദ്ധിച്ചിട്ടുണ്ടെന്നു വ്യക്തമാകുന്നു. എന്നാൽ അതു എപ്പോഴാണെന്നും എത്രാമത്തെ തിരുവയസ്സിലാണെന്നും ഈ കിളിപ്പാട്ടിൽനിന്നു വ്യക്തമാകുന്നില്ല. ഒന്നാംകാണ്ഡം എട്ടാമത്തെ അദ്ധ്യായത്തിൽ ഒരു ഊഹം മാത്രം തോന്നിക്കുന്നതു സ്വീകരിക്കുന്നപക്ഷം അപ്പോൾ അവിടുത്തേക്കു തിരുവയസ്സ് ഇരുപത്തിമൂന്നാകുവാൻ ഒരു ന്യായവുമില്ല.

ചരിത്രപ്രകാരം ൯൦൪-ൽ കുമാരസ്വാമിപിള്ളയെ സേനാനായകനാക്കിയതും, ൯൦൯-ൽ കൊട്ടാരക്കര തിരുവിതാംകൂറിനോടു കൂടി ചേർത്തതും, ൯൧൧-ൽ ആറുമുഖംപിള്ള ദളവാ മരിച്ചതിനു പകരം അയാളുടെ അനുജൻ താണുപിള്ളയേയും, തന്മാസാനന്തരം ൯൧൨-ൽ കൊട്ടാരം രായസം രാമയ്യനേയും ദളവായായി നിയമിച്ചതും, ൯൧൫-നു മുൻപു ഒന്നു രണ്ടു തവണ കൊല്ലംയുദ്ധം നട

ത്തീട്ടുള്ളതും ആ രാജാവിനെ വലിയകോയിക്കലിൽ കൊണ്ടുവന്ന പാർപ്പിച്ചതും മററും ഇതിൽ പറയുന്നില്ലാ.

"വലിയതമ്പി കുഞ്ചുതമ്പിക്കതൈ*" എന്ന തമിഴ് പാടലിൽ വലിയതമ്പിക്ക് ഇരുപത്തിരണ്ടു വയസ്സായപ്പോൾ ശ്രീമൂലനായ രാമവർമ്മമഹാരാജാവിന് പ്രാണാന്തമായ ഒരു ആലസ്യം തുടങ്ങി എന്നും, ആ സമയം അന്ന് ആററിങ്ങൽ എഴുന്നെള്ളിപ്പാർത്തിരുന്ന മാർത്താണ്ഡവർമ്മമഹാരാജാവിനെ ഇരണിയലിലേക്കു കൂട്ടിക്കൊണ്ടു വന്നു എന്നും കാണുന്നു. അന്ന് ഇവർക്കു തമ്മിൽ വൈരമില്ലാ. രാമവർമ്മമഹാരാജാവു നാടുനീങ്ങിയതിൽപിന്നെയും കുറേക്കാലം തമ്പിമാരും മഹാരാജാവും സ്നേഹിച്ചിരുന്നുവെന്നും അതിൽ പറയുന്നു. ഈ കിളിപ്പാട്ടാകട്ടെ മഹാരാജാവിന് ഒരു വയസ്സായപ്പോൾ തന്നെ തമ്മിൽ വൈരം തുടങ്ങികഴിഞ്ഞിരുന്നതായും, ബാലനായ മഹാരാജാവിന്റെ താമസം ഇരണിയലിലായിരുന്നതായും പറയുന്നു.

വൈരകാരണം തമ്പികളുടെ രാജ്യകാംക്ഷയും ജ്യൌതിഷികവചനവുമാണെന്നു മുൻ ചരിത്രസംക്ഷേപത്തിൽ പ്രസ്താവിച്ചുവല്ലൊ. അവയിൽ ജ്യൌതിഷികവചനത്തെ ടി പാടൽ പ്രകാരാന്തരേണ സമ്മതിക്കുന്നുണ്ടെങ്കിലും, മഹാരാജാവിന്റെ ആജ്ഞയെ വകവെക്കാത്തതു നിമിത്തം ധനദുർമ്മദന്മാരായ തമ്പിമാരുടെ ഭൂസമ്പത്തുക്കളെ മിക്കതും സർക്കാരിൽ ചേർത്തതിനെയാണ് അതു വൈരത്തിനു മുഖ്യകാരണമായി ഗണിക്കുന്നതു്.

അഴകപ്പൻമുതലിയാരെ കൂട്ടിക്കൊണ്ടുവന്നതു് മഹാരാജാവാണെന്നു കിളിപ്പാട്ടിലും, തമ്പിയാണെന്നു ചരിത്ര

---

* ഇതു് അച്ചടിച്ചിട്ടില്ലാ. തിരുവനന്തപുരത്തു് ശ്രീചിത്തിരതിരുനാൾ വായനശാലയിൽ കൈയെഴുത്തുപുസ്തകമുണ്ടു്.

ങ്ങളിലും ടി പാടലിലും കാണുന്നു. എന്നു മാത്രമല്ല, മഹാരാജാവിനും മുതലിയാക്കും വലിയ യുദ്ധം നേരിട്ടുവെന്നും പാടൽ പറയുന്നു. ഇവിടത്തെ പ്രമാണം അതിനു വിരുദ്ധമാണു്.

കൊല്ലംരാജാവിനോടുകൂടിയുള്ള യുദ്ധത്തിനു കാരണം മഹാരാജാവിന്റെ ദായാദനായ ആ രാജാവ് മഹാരാജാവിന്റെ അനുവാദം കൂടാതെ കായംകുളത്തുനിന്ന് ദത്തെടുത്തതാണെന്നു ചരിത്രങ്ങൾ ഘോഷിക്കുന്നു. കിളിപ്പാട്ടിൽ പറയുന്ന കാരണം മറെറാന്നാണ്.

കൊല്ലവർഷം ൮൯൯ മുതൽ ൯൦൪ വരെ വേണാടു ഭരിച്ചിരുന്ന രാമവർമ്മമഹാരാജാവ് (തമ്പിമാരുടെ അച്ഛൻ) തൃശ്ശിനാപ്പള്ളിയിൽ ചെന്നു മധുരയിലെ 'നായ്ക്കന്മാ'രോടുകൂടി ഉടമ്പടി ചെയ്തു് എട്ടുവീടരുടെ അമർച്ചയ്ക്കു് ഒരു സൈന്യം ശേഖരിച്ചുകൊണ്ടുവന്നതായി ചരിത്രങ്ങളിൽ കാണുന്നു. ആദ്യം രാമയ്യൻ മധുരയിൽ ചെന്നു മന്ത്രീന്ദ്രനെ കൂട്ടിക്കൊണ്ടുവന്നതു് മുൻ വിവരിച്ച ചരിത്രത്തെ ഉദ്ദേശിച്ചാണെങ്കിൽ ഭേദം സിദ്ധമായി. അതല്ലാ, ഇദ്ദേഹവും കൂട്ടിക്കൊണ്ടുവന്നുവെന്നു സങ്കല്പിക്കുന്നപക്ഷം വഴക്കില്ലാ.

കർണ്ണാട്ടിക്കിലെ നവാബുമായി മാർത്താണ്ഡവർമ്മ മഹാരാജാവു നടത്തിയ ഉടമ്പടിയെ ഉദ്ദേശിച്ചാണു് ഇതിൽ മഹാബത്തിന്റെ സഖ്യം പറഞ്ഞിരിക്കുന്നതു് എന്നാണെങ്കിൽ കാരണവും കാലവും രീതിയും ഭിന്നമായിരിക്കുന്നു. ഇംഗ്ലീഷുകാരുമായുള്ള സഖ്യത്തെ ഇതിൽ സ്മരിക്കപോലും ചെയ്തിട്ടില്ലാ.

കൊട്ടാരക്കരരാജ്ഞിയെ സഹായിക്കുന്നതിനു് ശ്രമിച്ച ഡച്ചുകാരുമായി കുളച്ചലിലും മററും വച്ചു നടന്ന യുദ്ധത്തിൽ 'ഡിലനാ' മുതൽപേരെ രാമയ്യൻ പിടിച്ചു എന്ന ചരിത്രവും, യദൃച്ഛയാ മിശ്ര(മുട്ട)ത്തിൽ വന്നിറ

ങ്ങിയ രോമകന്മാരോടുകൂടി മഹാരാജാവിനു നേരിട്ടു യുദ്ധത്തിൽ പിടിപെട്ടവനാണു് 'ഡിലനാ' എന്നു കിളിപ്പാട്ടും കാണുന്നു.

ആക്രമണത്തിൽ ക്ഷേത്രങ്ങളെ തകർത്തു കൊള്ളയിട്ടതു് ആർക്കാട്ടുനവാബിന്റെ ബന്ധുക്കളായ ചന്ദാസാഹിബും ബാഡാസാഹിബുമാണെന്നു ചരിത്രവും, മുൻവിവരിച്ച രോമകന്മാരാണെന്നു കിളിപ്പാട്ടും പറയുന്നു.

ഏവംപ്രായങ്ങളായ ചില സംഗതികളെ ഒഴിച്ചു് മററുള്ളവയെ ഒരുവിധം യോജിപ്പിക്കാമെന്നാണു് തോന്നുന്നതു്.

'ദേവരാജകവി' കൃതമായ * 'ബാലമാർത്താണ്ഡവിജയം' എന്ന നാടകത്തിൽ മഹാരാജാവു് ഹിമവത്-സേതുപര്യന്തമുള്ള ഭൂഭാഗങ്ങളെ ജയിച്ചതായും, അഞ്ചു ദിവസംകൊണ്ടു ശ്രീപദ്മനാഭക്ഷേത്രം പണി കഴിപ്പിച്ചു തീർത്തതായും മററും പറയുന്നതു് അതിശയോക്തിയല്ലയോ എന്നു സംശയിക്കുന്നു. എന്നാൽ അതിലും കാണുന്ന തൃപ്പടിദാനം മററു പ്രമാണങ്ങളോടുകൂടി യോജിച്ചിരിക്കുന്നതിനാൽ ഗ്രാഹ്യമാണു്. മഹാരാജാവിനു രാജ്യാഭിഷേകം കഴിഞ്ഞതിൽപിന്നീടും അമ്മത്തമ്പുരാട്ടി ജീവിച്ചിരുന്നതായി ആ നാടകത്തിൽ അഞ്ചാം അങ്കത്തിൽ പറയുന്നു. ഈ അഭിപ്രായത്തെ കിളിപ്പാട്ടിനോടുകൂടി യോജിപ്പിക്കണമെങ്കിൽ അമ്മത്തമ്പുരാട്ടി എന്നു നിർദ്ദേശിച്ചിരിക്കുന്നതു് വളർത്തമ്മയെ ഉദ്ദേശിച്ചാണെന്നു സങ്കല്പിക്കണം.



---

* ഈ ഗ്രന്ഥം അനന്തശയനസംസ്കൃതഗ്രന്ഥാവലിയിലുൾപ്പെടുത്തി ഗവർമ്മെൻറു ക്യൂറേറ്റരാഫീസിൽ നിന്നു പരസ്യപ്പെടുത്തുന്നുണ്ടു്.

വിശേഷക്കുറിപ്പ്.

ഇത്രവരെ എങ്ങും കിട്ടിയതായി അറിവില്ലാത്ത മഹാരാജാബാല ചരിത്രവും, മഹമ്മത്തു ചക്രവത്തിമാരെ വഴിയും, അദ്ദേഹത്തിനു് ഒരു ബ്രാഹ്മണൻ മന്ത്രീന്ദ്രനായിരുന്നതും, മഹാരാജാവു ശ്രദ്ധമായി മൂന്നു കൊല്ലത്തിലധികം കാലം വിദേശത്തിൽ ചെന്നു താമസിച്ചതും, മഹാമത്തിനോടു കൂടി സഖ്യം ചെയ്തു രീതിയും, ആ ചക്രവത്തിയുടെ പക്കൽനിന്നു സവ്വരാജമാന്യമായ ഉത്തംസവും മധുരമീനാക്ഷിയുടെ തൃക്കയ്യിൽനിന്നു് ഉടവാളും ലഭിക്കാൻ ഇടയായതും, മഹാരാജാവു് മധുരയിൽനിന്നു് ഒരു പരിഗ്രഹം സ്വീകരിച്ചതും, മധുരമീനാക്ഷിയെ പത്മനാഭപുരത്തു് ആനന്ദവല്ലിയായി സങ്കല്പിച്ചു പ്രതിഷ്ഠിച്ചതും, കൊല്ലം രാജാക്കന്മാർ വേണാട്ടധിപന്മാരുടെ ദായാദന്മാരായിരുന്നതും, ഈ നാട്ടിൽ ശാസ്ത്രോക്തമായ യുദ്ധസമ്പ്രദായം പ്രചാരത്തിലിരുന്നതും, മഹാരാജാവു് പല ധമ്മസ്ഥാപനങ്ങൾ നടത്തേണ്ടുന്നതിനു് നേരിട്ട ആവശ്യവും മററും ഈ കിളിപ്പാട്ടിൽ ചരിത്രകാരന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടുന്ന വിഷയമാണു്.

പാത്രങ്ങൾ.

മറെറാന്നു മനസ്സിലാക്കാനുള്ളതു് ഇതിൽ കൊള്ളിച്ചിരിക്കുന്ന ആളുകളേയും ദേശങ്ങളേയും കുറിച്ചാണു്. ഇവയിൽ ചിലതു ചരിത്രം അറിയാവുന്നവക്കു് സുഗമങ്ങളും, ചിലതു് ഊഹിക്കേണ്ടവയുമായിരിക്കുന്നു. അതിനാൽ അവയെപ്പററിയും സ്വല്പം ചിന്തിക്കുന്നു:—

(൧) വൈപ്രാവനേശ്വരൻ — ഇദ്ദേഹം മാത്താണ്ഡവമ്മമഹാരാജാവു തന്നെ എന്നു് ഒന്നാം കാണ്ഡം പത്താം അദ്ധ്യായത്തിൽനിന്നു വ്യക്തമാകുന്നു.

(൨) ലക്ഷ്മധൎമ്മിഷ്ഠപ്പട്ടു—ഈ പേരു കേൾക്കുമ്പോൾ തന്നെ ഇവിടുന്നു മഹാരാജാവിന്റെ ഭാഗിനേയനായ 'ധൎമ്മരാജാവു്' (രാമവൎമ്മമഹാരാജാവു്) ആണെന്നു വ്യക്തമാകുന്നുണ്ടല്ലൊ. 'ബാലമാൎത്താണ്ഡവിജയം' എന്ന നാടകത്തിൽ നാലാം അങ്കത്തിൽ "ദേവസ്യ ശ്രീമതീ സോദരീ......മഹിമ്നാ നാമ്നാച മഹീധരേന്ദ്രനന്ദിനീമനുസ്മാരയന്തീ" എന്നു ഭാഗ്യവാൻ പറയുന്നതിൽനിന്നു് ഇവിടത്തെ അമ്മത്തമ്പുരാട്ടിക്കു 'പാൎവ്വതീറാണി' എന്നോ 'ഉമാദേവീ' എന്നോ മറ്റോ തിരുനാമം ഇരുന്നിരിക്കണം എന്നു വിചാരിക്കാം.

"മാൎത്താണ്ഡനൃപതിക്കപ്പോൾ വയസ്സു നാലായിതു
ആൎത്തിയിങ്ങനെയുണ്ടായു് പെറ്റനാൾതൊട്ടുകഷ്ടം
നാഥന്റെ സഹോദരി അക്കാലത്തല്ലോ പെററു
ആതങ്കഹീനം ലക്ഷ്മധൎമ്മിഷ്ഠസചിവാമിയശ്ചം"

(അദ്ധ്യായം ൩)

എന്നു് ഒന്നാംകാണ്ഡത്തിൽ പറയുന്നതിനാൽ മാൎത്താണ്ഡവൎമ്മമഹാരാജാവിനും ഇവിടത്തേക്കും നാലു തിരുവയസ്സു വ്യത്യാസമുണ്ടെന്നറിയുന്നു. അതുകൊണ്ടുതന്നെ ഇവിടത്തെ അമ്മത്തമ്പുരാട്ടി മഹാരാജാവിന്റെ ജ്യേഷ്ഠസഹോദരിയാണെന്നും സിദ്ധിക്കുന്നു. ൮൮൧-ൽ മഹാരാജാവു് തിരുഅവതാരം ചെയ്തതായി മുൻപു് ഉദ്ദേശിച്ചിരിക്കുന്ന സ്ഥിതിക്കു് ഇവിടുന്നു ൮൭൭-നിടയ്ക്കു് അവതരിച്ചതായി വിചാരിക്കാം. ഇക്കണക്കിനു ൨൭-ാമത്തെ തിരുവയസ്സിൽ യുവരാജത്വവും, ൫൬-ാമത്തെ തിരുവയസ്സിൽ മഹാരാജത്വവും, ൮൯-ാമത്തെ തിരുവയസ്സിൽ സ്വൎഗ്ഗപ്രാപ്തിയും ഇവിടത്തേക്കു് ഉണ്ടായതായി നിശ്ചയിക്കാം. ൯൬൬-ൽ ശിവരാത്രിദിവസം ഈ തിരുമേനി

നാട്ടനീങ്ങിയതായി പ്രസ്താവിക്കുന്ന ചരിത്രപ്രസ്ഥാനം കൊണ്ടും ഈ കണക്കിനെ ഒരുവിധം സാധൂകരിക്കാം. ഇവിടുന്നു യുവരാജാവായിരുന്ന കാലങ്ങളിൽ പ്രായേണ ഇരണിയിലുള്ള 'വേമ്പടിവാതുക്കൽകൊട്ടാര'ത്തിലായിരുന്നു താമസിച്ചതു്. കൊല്ലംയുദ്ധത്തിൽ ഇവിടുന്നു കാണിച്ച പരാക്രമങ്ങൾ അനിർവ്വചനീയമായിരുന്നു. 'കേശവദാസൻ' എന്ന ആദ്യത്തെ ദിവാൻ ഈ മഹാനുഭാവന്റെ കാലത്താണു് തുറമുഖങ്ങൾ പുതുതായി കെട്ടിച്ചതും രാജ്യം ഒന്നുകൂടി പരിഷ്കരിച്ചതും. തിരുവിതാംകൂർ മഹാരാജാക്കന്മാർ വനത്തിനും സമുദ്രത്തിനും ധർമ്മത്തിനും അധിപന്മാരാണെന്നു സൂചിപ്പിക്കാനെന്നോണം ആനയും ശംഖവും 'ധർമ്മോƒസ്മത് കുലദൈവതം' എന്ന വചനവും മുദ്രയായി ഗണിച്ചതു് ഈ മഹാരാജാവാണെന്നു കേട്ടിട്ടുണ്ടു്. "മന്നേസുൽത്താൻ മഹാരാജരാജരാമരാജ ബഹദ്ദൂർ ഷംഷേർ ജംഗ്" എന്നു് ഇന്നും ഘോഷിച്ചുവരുന്ന ബിരുദം കർണ്ണാട്ടിക്കിലെ നവാബിന്റെ പക്കൽനിന്നും ഇവിടുന്നു സമ്പാദിച്ചതാണു്. പല ധർമ്മസ്ഥാപനങ്ങൾ പുതുതായി ഏർപ്പെടുത്തുകയും, എന്നും ശാശ്വതമായ 'മഹാദാനപുരം' സ്ഥാപിക്കുകയും ചെയ്ത മാർത്താണ്ഡവർമ്മമഹാരാജാവിനുപോലും നേടാൻ കഴിയാത്ത 'ധർമ്മരാജാവ്' എന്ന പേർ ഈ പ്രഭു സമ്പാദിച്ചു. ഈ തിരുമേനി കിഴക്ക് 'ആശ്രാമം' എന്ന ദിക്കിൽ പന്ത്രണ്ടു വിപ്രകുടുംബങ്ങളെ ഓരോ കുടുംബത്തിലേയ്ക്കും ആവശ്യപ്പെടുന്ന ഭൂസ്വത്തുകളോടുകൂടി സ്ഥാപിച്ചതായി ഇന്നും അവർ പുകഴ്ത്തുന്നു. "യഥാ രാജാ തഥാ പ്രജാഃ"എന്ന ന്യായപ്രകാരം ഇവിടത്തെ രാജ്യഭാരകാലത്തു് ഉദ്യോഗസ്ഥന്മാർപോലും ധർമ്മനിഷ്ഠ കലശലാണു്. അതിനുദാഹരണമായി 'ദളവാപുരം' സൃഷ്ടിച്ച ദളവാ (അയ്യപ്പൻ മാർത്താണ്ഡപ്പിള്ളയാ

യിരിക്കണം) 'വക്കല' എന്ന പുണ്യക്ഷേത്രത്തിൽ ഇരുപത്തിനാലു ഗൃഹങ്ങൾ കെട്ടി സാധുക്കളായ ബ്രാഹ്മണൎക്കു ദാനം ചെയ്തതായി ചരിത്രങ്ങളിൽ കാണുന്നു. അമ്മാവൻ തിരുമനസ്സുകൊണ്ടു നടത്തിക്കാണിച്ചിരുന്ന 'തുലാപുരുഷദാനം', 'ഹിരണ്യഗൎഭം' മുതലായ പുണ്യകൎമ്മങ്ങളും ഈ തിരുമേനി ഒഴിച്ചുവിട്ടില്ല. വിശേഷാലായി—കൊല്ലം ൯൭൯-ൽ രാമേശ്വരത്തേയ്ക്കു് എഴുന്നള്ളി സേതുസ്നാനവും ചെയ്തു. ശ്രീപത്മനാഭക്ഷേത്രത്തിൽ 'കുലശേഖരമണ്ഡപ'വും 'ഇന്ദ്രവാഹന'വും തീൎപ്പിച്ചു. ഗോപുരപ്പണി പൂൎത്തിയാക്കി. കുന്നത്തുനാട്ടു്, ആലങ്ങാട്ടു്, പറവൂർ മുതലായ ദേശങ്ങൾ കീഴടക്കി. രാജ്യപരിഷ്കാരമായിട്ടു്—ഡിവിഷൻ (മുഖം എന്നാണു് അന്നത്തെ പേരു്) റവന്യൂ, ജുഡിഷ്യൽ, അഞ്ചൽ, കണക്കെഴുത്തു്, ഫാറസ്റ്റ് മുതലായ തുറകളും, അവയ്ക്കു യോഗ്യരായ ഉദ്യോഗസ്ഥന്മാരുടെ കൃത്യപരിപാടികളും ഇവിടത്തെ ഭരണത്തിൽ സൃഷ്ടിക്കപ്പെട്ടവയാണു്. എന്നുവേണ്ടാ, ഇപ്പോൾ കാണുന്ന വലിയ ഡിപ്പാർട്ടുമെൻറുകളുടെ സ്ഥാപനത്തിനു വാനക്കല്ലിട്ടതു് ഈ തിരുമേനിയാണെന്നു പറഞ്ഞാൽ കഥ ചുരുക്കാം. വട്ടവൃദ്ധനായ ഇവിടുന്നു ആറാട്ടിനു് എഴുന്നള്ളുമ്പോൾ ക്ഷീണം തട്ടിയാൽ ഇടയ്ക്കിടെ ചില മിനിട്ടുനേരം വിശ്രമിക്കുന്നതിനു് ഒരു കസേര കൂടി ഭടന്മാർ കൊണ്ടുപോയിക്കൊണ്ടിരുന്ന പതിവു് ഇന്നും നാം കാണുന്നുണ്ടല്ലോ. അത്രയും പ്രായമായിരുന്നതു കൊണ്ടാണത്രേ ഈ തിരുമനസ്സിലേയ്ക്കു "കിഴവൻ രാജാവു്" എന്ന പേർ നാട്ടിൽ പരന്നതു്.

(൩) ഉമയൻ—ഒന്നാം കാണ്ഡം ആറാം അദ്ധ്യായത്തിൽ—

"മാൎത്താണ്ഡസ്വാമിക്കൊരുവയസ്സു കഴിഞ്ഞപ്പോൾ
ഊൎത്തികൊണ്ടഹോ സ്വൎഗ്ഗേ ഗമിച്ചിതുമയന്നും"

എന്നു കാണുന്നതിനാൽ ഇദ്ദേഹം മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ അച്ഛനാണെന്നു വിചാരിക്കാം. മറെറാരു സ്ഥലത്തു്—

"ഇക്കഥാ ഉമയഭൂപാലന്റെ ഭൃത്യന്മാരും"

എന്നു പറയുന്നതിനാൽ ഇദ്ദേഹം ഭൂപാലനായിരിക്കണം എന്നും തോന്നുന്നു. എന്നാൽ ഇവിടെ 'ഭൂപാല' ശബ്ദം രൂഢമോ യൌഗികമോ ഔപചാരികമോ എന്നു നിശ്ചയിക്കുവാൻ പ്രമാണാന്തരം കിട്ടേണ്ടിയിരിക്കുന്നു. മഹാരാജാവിന്റെ അച്ഛൻ കിളിമാനൂർ കോയിത്തമ്പുരാനാണെന്നു ചില വൃദ്ധന്മാർ പറഞ്ഞു കേട്ടിട്ടുണ്ടു്. അങ്ങിനെയാണെങ്കിൽ കോയിത്തമ്പുരാക്കന്മാൎക്കു് മുൻപറഞ്ഞ ദേശത്തിലേ ആധിപത്യം ഉള്ളതിനാൽ ഈ ശബ്ദം യൌഗികമായിട്ടുതന്നെ വരാം. എന്നാൽ 'ഉമയൻ' എന്ന പേരു് ആ കോയിത്തമ്പുരാൻ തിരുമനസ്സിലേയ്ക്കു് എങ്ങിനെ യോജിക്കും എന്നുള്ളതിനെക്കുറിച്ചു് സ്വല്പം ചിന്തിക്കേണ്ടതുണ്ടു്. 'ഇത്തമ്മർ' എന്നും മററും ഉള്ളതുപോലെ ഇതും ഒരു വ്യാവഹാരികനാമമാണെന്നു് ആരെങ്കിലും ഉപദേശിക്കാനുണ്ടെങ്കിൽ നമുക്കു വലിയ സമാധാനമായി. 'സംബന്ധപ്പോററിമാർ' എന്നു ചില മാന്യരായ വിപ്രന്മാരുണ്ടു്. അവൎക്കും രാജകുടുംബത്തിനുമായുള്ള ബന്ധത്തെക്കുറിച്ചും ഈ അവസരത്തിൽ ചൎച്ച ചെയ്യേണ്ടതുണ്ടു്.

(൪) അംബാ—ഇവർ മാൎത്താണ്ഡവൎമ്മമഹാരാജാവിനെ ഗൎഭത്തിൽ ധരിച്ച വീരസൂവായ അമ്മത്തമ്പുരാട്ടിയുടെ സഹോദരിയാണു്. ഒരു തിരുവയസ്സിൻ മേൽ

മഹാരാജാവിനെ വളത്തിയത്ത് ഇവരായിരുന്നു. 'അംബികാ' എന്നും ഇവരെ കവി നിർദ്ദേശിക്കുന്നുണ്ട്. ഇതു് അവരുടെ പേരു തന്നെയോ, അഥവാ, വളത്തമ്മ എന്ന അത്ഥത്തിൽ ഉപയോഗിച്ചതോ എന്നു നിശ്ചയമില്ല.

(൭) സന്ദർപ്പചണ്ഡാംശു — അതിബാലനായ മഹാരാജാവിനെ ശത്രുക്കൾ അപായപ്പെടുത്തുന്നതിനൊരുങ്ങുന്ന ഗൂഢവാർത്തയറിഞ്ഞു് രക്ഷാമാർഗ്ഗങ്ങൾ ഉപദേശിച്ച സത്പുരുഷനാണു് ഇദ്ദേഹം. കൂടുതൽ വിവരം ഇതിൽനിന്നറിയുന്നില്ല.

(൮) ഭ്രാതൃചണ്ഡാംശു — സന്ദർപ്പചണ്ഡാംശുവിന്റെ സ്നേഹിതനായ ഇദ്ദേഹം ബാലനായ മഹാരാജാവിനെ തോളിലെടുത്തുംകൊണ്ടു് കാട്ടുവഴികളിൽക്കൂടി നടന്നു് ബലവാന്മാരായ ശത്രുക്കളുടെ കയ്യിലകപ്പെടാതെ രക്ഷിച്ചു. കുമാരസ്വാമികോവിലിൽ നിന്നു വരുന്ന വഴിക്കും, നാഗർകോവിലിൽ വച്ചും നടന്ന വലിയ യുദ്ധത്തിൽ ഇദ്ദേഹം മഹാരാജാവിനു വളരെ സഹായങ്ങൾ ചെയ്തു. മാളികപ്പുറത്തു വച്ചു് കുഞ്ചുതമ്പി (രാമൻ തമ്പി) മഹാരാജാവിനെ ലാക്കാക്കി ഓങ്ങിയ വാളിന്റെ വേഗത്തെ ഈ ധീരൻ ഗദകൊണ്ടു തടുത്തു. ഇദ്ദേഹം അന്നു് അതു ചെയ്തില്ലെങ്കിൽ മഹാരാജാവിന്റെ ഗതി എന്തായിരിക്കുമെന്നു പറയേണ്ടതില്ലല്ലോ. കൊല്ലംയുദ്ധത്തിൽ മാർത്താണ്ഡവർമ്മ പരേതനായപ്പോൾ,

"കേൾക്ക നിൻ മാതുലൻ തോളിലെടുത്തന്നെ
ഉരക്കോട്ട കൊണ്ടുപോയാൻ മഹാഡംഭർകൾ
കൊല്ലുവാൻ കോപേന വന്നണ്ടടുക്കയാൽ
അല്ലൽകൂടാതെ കരത്തിൽവെച്ചെന്നെയും

വന്നദിയും നീന്തി വാളും ധരിച്ചവൻ
ചെന്നു മറുകരേ കേറി''

(കാണ്ഡം ൨, അദ്ധ്യായം ൧൫.)

എന്നും മററും മഹാരാജാവു വിലപിക്കുന്നതിൽനിന്ന് ഇദ്ദേഹം മാർത്താണ്ഡമൂർത്താവിന്റെ അമ്മാവനായിരിക്കണമെന്നു വിചാരിക്കാം.

(൭) വൈശ്രവണാംശു—ഇദ്ദേഹം മഹാരാജാവിന്റെ ആലോചനസഭക്കാരിൽ ഒരാളാണ്. കൊല്ലം യുദ്ധത്തിൽ ഇദ്ദേഹവും ശൂരന്മാരിൽ ഒരാളായി ഗണിക്കപ്പെട്ടിട്ടുണ്ട്. മഹാരാജാവിന്റെ ഒൻപതാമത്തേ തിരുവയസ്സിൽ ശത്രുക്കളെ പേടിച്ചു നടക്കുന്ന വഴിയിൽ അവിടിന്നും ഒരു ഭഗവതീക്ഷേത്രത്തിൽ ചെന്നെത്തി. അവിടെനിന്നും ആ മഹാരാജകുമാരനെ നാട്ടിലേയ്ക്കു് ഇദ്ദേഹം കൂട്ടിക്കൊണ്ടു പോന്നു.

(൮) ഉഗ്രഗൌരവൻ—ഇദ്ദേഹം ഒരു വിപ്രനും, നല്ല നീതിജ്ഞനും ബുദ്ധിമാനുമായ മന്ത്രിയും, മഹാശൂരനും, മഹാരാജാവിന്റെ വിശ്വാസത്തിനു പൂർണ്ണപാത്രവും, കൊല്ലംയുദ്ധത്തിൽ സേനാനിയും, ഒരിക്കൽ മധുരയിൽ ചെന്നു മഹാമത്തിന്റെ മന്ത്രീശ്വരനെ കൂട്ടിക്കൊണ്ടുവന്നു് തമ്പിമാരുടെ അമർച്ച വരുത്തിയവനുമാകയാൽ രാമയ്യൻദളവായാണെന്നാണു് ഞാൻ സങ്കല്പിച്ചതു്. ഇദ്ദേഹം എട്ടു കൊല്ലം കൊട്ടാരം രായസമായും, പത്തൊൻപതു കൊല്ലം ദളവായായുമിരുന്നിട്ടുണ്ടു്. ഇതിനിടയ്ക്കു നന്ദനു ചാണക്യൻ എന്നപോലെ ഇദ്ദേഹം ഈ നാട്ടിൽ മഹാരാജാവിന്റെ വലം കയ്യായിരുന്നു് ചെയ്തിരിക്കുന്ന അമാനുഷപ്രവൃത്തികളെ കേട്ടിട്ടില്ലാത്ത

ബാലന്മാരെപ്പോലും ഇപ്പോൾ കാണ്മാൻ പ്രയാസമാണു്. കൊല്ലം മുതൽ കോഴിക്കോടുവരെയുള്ള രാജാക്കന്മാരിലും പ്രഭുക്കന്മാരിലും രാമയ്യന്റെ കയ്യൂക്കു് അനുഭവിക്കാത്തവർ യുദ്ധത്തിൽ വരാത്തവരായിരിക്കണം. ൯൩൧-ൽ മാവേലിക്കരവെച്ചു് ഇദ്ദേഹം പരമഗതിയെ പ്രാപിച്ചുവെന്നു മുൻ പ്രസ്താവിച്ചിട്ടുണ്ടു്. എങ്കിലും ഈ തിരുവിതാംകൂർ ഇരിക്കുന്നിടത്തോളം കാലം മാർത്താണ്ഡവർമ്മമഹാരാജാവും രാമയ്യൻദളവായും ജീവിച്ചിരിക്കുന്നു എന്നുതന്നെയാണു് എല്ലാപേരുടേയും ബോധം.

(൯) യോദ്ധാവു് — കൊല്ലവർഷം ൯൧൫-നിടയ്ക്കു മുട്ടത്തിൽ ഒറോമൻകാരുമായി നടന്ന യുദ്ധത്തിൽ മഹാരാജാവിനെ ശരണംപ്രാപിച്ച ഭടനാണു് ഇദ്ദേഹം. ഈ കിളിപ്പാട്ടിൽ—

"യോദ്ധാവിനെക്കാൺകയർജ്ജുനവർണ്ണനായ്
യുദ്ധത്തിനാരൊരുള്ളവനോടു ഭൂതലെ"

(കാണ്ഡം ൨. അദ്ധ്യായം ൧൨)

എന്നു് ഇദ്ദേഹത്തിന്റെ നിറവും പരാക്രമവും പറയുന്നു. 'അർജ്ജുനവർണ്ണൻ' എന്നതിനു് 'അർജ്ജുനാംശം' എന്നുകൂടി കവി സങ്കല്പിക്കുന്നില്ലയോ എന്നു സംശയിക്കുന്നു. ആരായാലും മഹാരാജാവിന്റെ വിജയലക്ഷ്മിയെ തിരുവിതാംകൂറിൽ നിലനിർത്തുന്നതിനു് ശ്രീപത്മനാഭൻ സൃഷ്ടിച്ച മൂർത്തിതന്നെയാണു് ഇദ്ദേഹം. കല്പനപ്രകാരം പുലിക്കുറിച്ചിയിൽ വച്ചു് തിരുവിതാംകൂർസൈന്യത്തിനു യുദ്ധസാമർത്ഥ്യങ്ങൾ അഭ്യസിപ്പിച്ചതും കോട്ടകൾ കെട്ടിയതും ഈ മഹാ വീരനാണു്. അതിനാൽ ഈ യോദ്ധാവു് "വലിയ കപ്പിത്താൻ" എന്നു പ്രസിദ്ധി നേടിയ

ഡിലനായ് തന്നെയെന്നു നിർണ്ണയിക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹത്തിന് ഇവിടെ വരുമ്പോൾ ൨൫-വയസ്സു പ്രായമുണ്ടായിരുന്നു. രാമയ്യനു ബുദ്ധ്യം സാമർത്ഥ്യവും കൂടുമെങ്കിലും യുദ്ധവൈദഗ്ദ്ധ്യത്തിൽ ഇദ്ദേഹമാണ് അഗ്രഗണ്യനായിരുന്നത്. തമ്മിലില്ലെന്നു കണ്ടാൽ രാമയ്യൻ ഓടി ഒളിക്കും. ഇദ്ദേഹം അതു ചെയ്കയില്ലെന്നൊരു വ്യതിരേകം കൂടി ഈ കിളിപ്പാട്ടിൽനിന്നു മനസ്സിലാകുന്നു. ശുക്രാംശമായ ആയുധാചാര്യൻ പൌഷ്കല്യനുപോലും ഡിലനയെ ഒരാളെക്കുറിച്ചു മാത്രമേ ശങ്കയുണ്ടായിരുന്നുള്ളു. അതുകൊണ്ടാണല്ലോ അദ്ദേഹം ഒരവസരത്തിൽ സംശപ്തകന്മാരെക്കൊണ്ട് ഡിലനയെ യുദ്ധക്കളത്തിൽ നിന്നകററാൻ ചട്ടം കെട്ടിയതു്. കൊല്ലംരാജാവിന്റെ മകനായ പ്രസ്തുതനേയും, മാർത്തമൂർദ്ധാവിനെ ഒളിയമ്പുകൊണ്ടു കൊന്ന പൌഷ്യനേയും, ഇതുപോലെയുള്ള മററു മഹാവീരന്മാരേയും ഈ ഡിലനാ തന്റെ ആഗ്നേയാസ്ത്രങ്ങളിൽ ശലഭങ്ങളാക്കി. ഈ ശൂരൻ തന്റെ ജീവിതത്തിൽ സാരാംശമായ ൩൫-കൊല്ലം തിരുവിതാംകൂറിലേക്കു വിട്ടുകൊടുത്തിരുന്നു. ഇദ്ദേഹം വാർപ്പിച്ചിരുന്ന പീരങ്കികളും ഉണ്ടകളും കെട്ടിയ കോട്ടകളും ഇന്നും നമ്മെ ആശ്ചര്യഭരിതന്മാരാക്കുന്നുണ്ടല്ലൊ. സ്വല്പവർഷങ്ങൾക്കു മുമ്പ് തിരുവനന്തപുരത്തിൽ വലിയകൊട്ടാരം നിത്യച്ചെലവു കെട്ടിടം നിർമ്മിക്കുന്നതിനു വാനം തോണ്ടിയതിൽ ഇദ്ദേഹം വാർപ്പിച്ചിരുന്ന ഒരു പീരങ്കിക്കുഴൽ അററകുററപ്പെട്ടു ഭൂമിക്കുള്ളിൽ കണ്ടുമുട്ടിയതായി കേട്ടിട്ടുണ്ട്. മാർത്താണ്ഡവർമ്മമഹാരാജാവിന്റെ അടുത്ത ഭാഗിനേയനായ ധർമ്മരാജാവിന്റെ നാടുവാഴ്ചകാലത്തിലും ൧൧-കൊല്ലം ഇദ്ദേഹം സേനാനായകത്വം വഹിച്ചിരുന്നു. കൊല്ലവർഷം ൯൫൨-ൽ തന്റെ ൬൨-ാമത്തെ വയ

സ്സിൽ ഉദയഗിരിക്കോട്ടയിൽവച്ചു് ഡിലനാ പരേതനായി. ഇദ്ദേഹത്തിൻെറ ശവകുടീരം ഇന്നും ആ കോട്ടയെ അലങ്കരിക്കുന്നുണ്ടു്.

(൧൦) മാർഝമൂർഝാവ് — ഈ മഹാവീരൻ ഭ്രാതൃചണ്ഡാംശുവിൻെറ ഭാഗിനേയനായിരിക്കാമെന്നു മുൻ പ്രസ്താവിച്ചുവല്ലൊ. ൨-ാംകാണ്ഡം ൧൪-ാമത്തെ അദ്ധ്യായത്തിൽ—

“ഭൈരവി (?) മാകുന്ന ശസ്ത്രയിൽ പണ്ടഹോ
വൈരികളെ ജയിപ്പാൻ വിഷമിക്കയാൽ
ദന്ദപ്രസൂതിയിൽ ദന്ദൈകസോദരൻ
തദ്ദന്ദകൈയ്യാസു സോദരൻ തന്നുടെ
മാറു പിളർന്നു നരസിംഹമൂർത്തിക്കു
ക്രൂരം വെലി കൊടുത്തീടിനാൻ ശൌര്യവാൻ
തത് പൂരുഷഭാഗിനേയ! മനോഹരാ!”

എന്നും മഹാരാജാവ് മാർഝമൂർഝാവിനെ സംബോധന ചെയ്യുന്ന ഈ വാക്യത്തിലെ വളച്ചുകെട്ടു മനസ്സിലാക്കിയതിനു മേൽ ഇദ്ദേഹം ഇന്നാരാണെന്നു തീർച്ചപ്പെടുത്തേണ്ടിയിരിക്കുന്നു. ഏകദേശം ൧൭ വയസ്സു മാത്രം പ്രായമുള്ള ഈ ശൂരൻ പൌഷ്കല്യൻെറ വ്യൂഹം ഭേദിച്ചു് അകത്തു കടന്നു് അഭിമന്യുവിനെപ്പോലെ ചെയ്ത സാഹസങ്ങളുടെ ഫലമായി കൊല്ലംരാജാവിൻെറ മഹാസൈന്യത്തിൽ എട്ടിലൊന്നു മാത്രം ശേഷിപ്പിച്ചു. സൌന്ദര്യലഹരിയിലുള്ള 'ചതുർഭിഃ ശ്രീകണ്ഠൈഃ' എന്ന മന്ത്രം സിദ്ധിവരുത്തിയ മോതിരം അണിഞ്ഞു് പരബലപ്രഹരണജാലങ്ങളെ തൻെറ ശരീരത്തിൽ കൊള്ളിക്കാതെ പരസൈന്യം മുടിച്ച സിദ്ധനെന്ന പേരു സമ്പാദിച്ചു്, നിരായുധനായിത്തീർന്ന അവസരത്തിലും കരണം

മറിഞ്ഞു് യുദ്ധം ചെയ്കയാൽ 'കരണൻ' എന്ന ബിരുദം തന്റെ കുലത്തിനും തനിക്കും വാങ്ങി. ഗ്രന്ഥത്തിൽ കവി ഇദ്ദേഹത്തിന്റെ യുദ്ധവർണ്ണന കൊണ്ടു് ഈ കിളിപ്പാട്ടിനെ ഭൂഷിപ്പിച്ചിരിക്കുന്നു.

(൧൧) അഹിക്രോധി—ഇദ്ദേഹത്തിനെ കവി ലക്ഷ്മണന്റെ അംശാവതാരമായി സങ്കല്പിച്ചിരിക്കുന്നു. ഈ വീരൻ എല്ലാ യുദ്ധങ്ങളിലും ആലോചനകളിലും തന്നെക്കുറിച്ചു് മഹാരാജാവിനു വലിയ ബഹുമതി തോന്നിച്ചിട്ടുണ്ടു്. നാഗർകോവിലിൽ വച്ചു തമ്പിമാരുമായി നടന്ന യുദ്ധത്തിൽ കുഞ്ചുതമ്പിയുടെ യുദ്ധദുർമ്മദം അടക്കി മുഷ്ടിപ്രഹാരംകൊണ്ടു് അവനു് ഒടുവിലത്തെ വീഴ്ച വരുത്തിയതും, യുദ്ധത്തിൽ ഭീഷ്മസമാനനായ പൌഷ്കല്യനു് ഭുജവീര്യംകൊണ്ടു വാട്ടമുണ്ടാക്കിയതും ഈ മഹാശൂരനാണു്.

(൧൨) മിത്രഗംഭീരൻ—കൊല്ലംയുദ്ധം ആരംഭിക്കുന്നതുമുതൽ മാത്രമേ ഇദ്ദേഹത്തിന്റെ പ്രതാപങ്ങൾ വർണ്ണിക്കപ്പെടുന്നുള്ളു. അവിടെ മഹാരാജാവു യുദ്ധത്തിനായിട്ടു് കൂടാരം അടിച്ചു താമസിക്കുമ്പോൾ ഖനകന്മാർ സുരംഗംവഴി ഇദ്ദേഹത്തിനെ ഉറങ്ങുന്ന സമയം എടുത്തുകൊണ്ടുപോയി. അന്നു് ഈ വീരൻ ഹനുമാനെപ്പോലെ അവിടെ കാണിച്ച പരാക്രമങ്ങളും തീവെപ്പും കൊല്ലംരാജാവു് ചാകുന്നതുവരെ മറന്നിട്ടില്ല. ടി രാജാവിന്റെ മകനായ പ്രസ്തുതന്റെ ആനയും ഇദ്ദേഹവുമായി ചെയ്ത യുദ്ധം ഇതിലുള്ള രണ്ടു മൂന്നു പ്രധാനസംഭവങ്ങളിൽ ഒന്നാണു്. 'മിത്രഗംഭീരൻ' എന്നും, 'മിത്രഗൻ' എന്നുമുള്ള പേരിന്റെ അവയവാർത്ഥം നോക്കുമ്പോൾ 'മിത്രം' എന്ന മട്ടത്തിലുള്ള ഒരു വീരൻ എന്നർത്ഥമാകുന്നു. അതുകൊണ്ടു് ഇദ്ദേഹം ഡിലനയുടെ

കൂടെ ഉണ്ടായിരുന്ന 'ഡോണൊ' ആയിരിക്കുമോ അഥവാ ആ നാട്ടുകാരനായ മറെറാരു വീരനോ എന്നു സംശയം ജനിക്കുന്നു.

(൫൩) സ്വച്ഛസുന്ദരപിതാ—ഈ പേരു കേൾക്കുമ്പോൾത്തന്നെ 'അഴകപ്പൻ' എന്നു മനസ്സിലാകുന്നുണ്ടല്ലോ. എന്നാൽ 'സ്വച്ഛ'ശബ്ദം കൂടി ചേർക്കുമ്പോൾ 'അഴകപ്പൻ' എന്നതിൻെറ മുന്നിലും ഒരു പദം ഉണ്ടായിരിക്കണം. അതെന്താണെന്നു മനസ്സിലായില്ല.

"സങ്കടഹീനം മധുരാധിപമന്ത്രീന്ദ്രനു
സന്ദേശപത്രം കൊടുത്തന്നേരമെ മോദത്തോടെ
വന്ദനംചെയ്തു ഭൂപാലനെയയച്ചിതു
അവിടെനിന്നിട്ടൊരു മാസംകൊണ്ടുഹോ മെല്ലേ
നൃവരൻ കണ്ണാടത്തിൽ ത്രിശിലാവിഹാരത്തിൽ
ചെന്നു കണ്ടിതു സ്വച്ഛസുന്ദരപിതാവിനെ
.................................................
ഭൂപാലനിയോഗത്താലിരുന്നിട്ടവൻ പിന്നെ
ആപത്തു നീക്കുന്നതിന്നുള്ള സന്ദേശപത്രം
വായിച്ചുകണ്ടു മോദം പത്തുനാൾ തത്ര പാർത്തു
പോയിതു മധുരയ്ക്കു ഭൂപനും മന്ത്രീന്ദ്രനും."

എന്ന് ഒന്നാം കാണ്ഡം പത്താമത്തെ അദ്ധ്യായത്തിൽ പറയുന്നതിനാൽ ഇദ്ദേഹം അപ്പോൾ മധുരാധിപമന്ത്രീന്ദ്രനായിരുന്നുവെന്നു സ്പഷ്ടമാകുന്നു. അന്നു മധുരയിലും മഹാമത്തിനു മേൽക്കോയ്മ ഇരുന്നതിനാൽ മഹാമത്തിൻെറ മന്ത്രീശ്വരൻ ഇദ്ദേഹത്തിനു സന്ദേശം കൊടുത്തതായിരിക്കണം. ഒൻപതാം അദ്ധ്യായത്തിൽ—

"അവൻെറ സേനാനാഥൻ സ്വച്ഛസുന്ദരപിതാ
അവനോ കണ്ണാടത്തിൽ ത്രിശിലാവിഹാരത്തിൽ
വസിക്കുന്നവനുടെ മന്ത്രീശൻ മധുരയിൽ
വസിക്കുന്നവനെ നാമിവിടെ വരുത്തീട്ടു

വേണാടേഹാദികളെ വൈരത്തെയൊഴിപ്പിച്ചു
വാണീടാം സുഖത്തോടെ.''

എന്നു കാണുന്നു. ഇതുകൊണ്ടു് അഴകപ്പൻ മഹാമന്ത്രിന്റെ സേനാനായകനായും ഇരുന്നിട്ടുണ്ടെന്നു വിചാരിക്കാം.

''കേൾക്കെടോ നിന്റെ ജനകനു ഞാനിഷ്ടബന്ധു ''
(കാണ്ഡം ൧. അദ്ധ്യായം ൧൨ )

എന്നു് ഇദ്ദേഹം പപ്പുത്തമ്പിയോടു പറയുന്നതിൽനിന്നു് അഴകപ്പൻ മഹാരാജാവിന്റെ അമ്മാവനായ രാമവർമ്മമഹാരാജാവിനും സ്നേഹിതനായിരുന്നുവെന്നറിയുന്നു. ചരിത്രപ്രകാരം അതു സംഭവിക്കുന്നതുമാണു്. മഹാരാജാവിനു് ഇദ്ദേഹം ചെയ്തിരിക്കുന്ന ഒത്താശകളെ മുൻ വിവരിച്ചുകഴിഞ്ഞതിനാൽ വീണ്ടും ഇവിടെ ആവർത്തിക്കുന്നില്ല.

(൧൪) മഹാമത്തു് ഇദ്ദേഹം ചക്രവർത്തിയാകുന്നതിനുമുൻപു ജനസ്ഥാനസ്വാമിനിയായ മങ്കരാജ്ഞിയുടെ മന്ത്രിയായിരുന്നുവെന്നും, പിന്നീടു് പുത്രന്മാരോടുകൂടി അവളെ ചതിച്ചുകൊന്നു് രാജ്യം കൈക്കലാക്കി സേതു മുതൽ ഹിമവാൻ വരെയുള്ള ദേശത്തെ കീഴടക്കി എന്നും ഈ കിളിപ്പാട്ടിൽ ഒന്നാംകാണ്ഡം ഒൻപതാമദ്ധ്യായത്തിൽ പറയുന്നു. ഇദ്ദേഹം മഹാരാജാവിനു സഹായിച്ചതു് ധനപ്രദാനംകൊണ്ടല്ലാ, മഹാരാജാവിന്റെ മാഹാത്മ്യംകൊണ്ടാണെന്ന സംഗതി നാം മറക്കരുതു്.

(൧൫) സൌഗ്യമംഗളാദ്രിപുരി— ഈ പദം 'സൂര്യമംഗളപുരി' എന്നാക്കിയാൽ അതിന്റെ ശരിയായ തർജ്ജിമ 'ഞരണിനല്ലൂർ' എന്നു കിട്ടും. ഈ വിപ്രേന്ദ്രൻ ഇന്നും

മഹാരാജാവിന്റെ ചില വൈദികകൎമ്മങ്ങളിൽ തന്ത്രിയായിരിക്കുന്നതുണ്ടല്ലോ. അന്നും രാജ്യാഭിഷേകത്തിൽ വൈദികക്രിയ നടത്തിയതു് ഇദ്ദേഹമാണെന്നു് ഇതിൽ കാണുന്നു.

(൬൩) ജാവമൻ—ഈ പദം ജാല്മൻ എന്നിരുന്നാൽ താഴ്ന്ന ജാതിക്കാരൻ എന്നൎത്ഥമാകാം. ഇരണിയലിൽ പപ്പുത്തമ്പി മുതൽപേരോടുകൂടി നടന്ന യുദ്ധത്തിൽ മഹാരാജാവു് ശത്രുക്കളുടെ കയ്യിലകപ്പെടാതെ പോകുംവഴിക്കു് ഒരു മണ്ണാനയ്ക്കകത്തിരുത്തി അദ്ദേഹത്തിനെ രക്ഷിച്ചവനാണിവൻ. തൊഴിൽ കൃഷിയായിരുന്നു.

"രാജാവിനിഷ്ടനായുള്ള തൃണരാജ-
രാജീസമാശ്രിതജാതിക്കധിപനാം
നാഗരതം തൽപരിരക്ഷകം ജാവമനം."

(കാണ്ഡം ൨. അദ്ധ്യായം ൧൯.)

എന്നു് ഒരിടത്തു പറയുന്നതിനാൽ ചാന്നാനാണെന്നു വിചാരിക്കാൻ ന്യായമുണ്ടു്. ഈ വാക്യത്തിൽ പ്രസ്താവിക്കുന്ന 'നാഗരതം' എന്നവൾനാട്ടുകൂടി മഹാരാജാവിനു സഖ്യം ചെയ്തിട്ടുള്ളതും ഇവനാണു്. ഈ നാഗരതത്തിന്റെ സഹായത്താൽ മഹാരാജാവിന്നു് ഒരുനേരം തന്നത്താനെ അരിവെച്ചു് അത്താഴം കഴിക്കേണ്ടതായി വന്നിട്ടുണ്ടു്. അതു ജാവമനെക്കണ്ട ദിവസം രാത്രിതന്നെയാണു്. കൊല്ലംയുദ്ധത്തിൽ നാഗരതവും അവന്റെ കൂട്ടരും മഹാരാജാവിനു വലിയ ഉപകാരങ്ങൾ ചെയ്തിട്ടുണ്ടു്.

(൬൪) ക്ഷേമകൻ—കൊല്ലംരാജാവിന്റെ സഖാവായ ഈ സാമന്തൻ കൊല്ലംയുദ്ധം തുടങ്ങുന്നതിനു

മുൻപു മഹാരാജാവിനെ ശരണം പ്രാപിച്ചു രക്ഷപ്പെട്ടു. അതിനാൽ കവി ഇദ്ദേഹത്തിനു് 'ക്ഷേമകൻ' എന്ന പേരു് സങ്കല്പിച്ചതായിരിക്കണം. ചരിത്രപ്രകാരം കായംകുളം, കൊച്ചി, കൊല്ലം എന്ന മൂന്നു രാജാക്കന്മാരും ഒന്നുചേൎന്നു് ഒരിക്കൽ മഹാരാജാവിനോടുകൂടി യുദ്ധം ചെയ്തുതായും, കായംകുളംരാജാവു് സമാധാനത്തിനപേക്ഷിച്ചുതായും ഒരു കഥ കാണുന്നു. അതുകൊണ്ടു് ഇദ്ദേഹം കായംകുളം രാജാവായിരിക്കാമെന്നു തോന്നുന്നു.

ഖനൻ, ഭിക്ഷു, വാണിഭശ്രേഷ്ഠൻ, മല്ലഭല്ലുകൻ, കാരുപ്രവീരൻ, മസ്ഥാനമത്തർകരം, കൌന്തകാചാര്യനായ കാങ്കൻ, സ്വാമിഘട്ടൻ, തീരഭീതീയദണ്ഡകാചാര്യൻ, ചണ്ഡതീക്ഷ്ണൻ, കുത്സിതക്ഷേപളൻ, വൈഷ്ണംഭരോഹികൻ, ഗത്തി, ത്രിതശീഷസ്ഥൻ, ഖില്ലൻ, തണ്ഡുലപ്രസ്ഥാടവികരം, ദ്വാദശചണ്ഡചണ്ഡാംശുക്കരം, ദ്വാദശാൎദ്ധോത്തുംഗചാമ്പേയരാവണകണ്ഠകണ്ഠച്ഛേദിസംഘങ്ങൾ മുതൽപേർ കൊല്ലംയുദ്ധത്തിൽ മഹാരാജാവിനു സഹായന്മാരായിരുന്നുവെന്നു മാത്രമല്ലാതെ ഇവർ ഇന്ന ആളുകളാണെന്നു വ്യക്തമാകുന്നില്ല.

മഹാരാജാവിനു സഹായന്മാരായി കൊച്ചുരവിമാൎത്താണ്ഡപ്പിള്ള, കുമ്പിത്താൻ, കാക്കോട്ടു കുറുപ്പു്, മകിടഞ്ചേരി മാൎത്താണ്ഡപ്പിള്ള, മാമൻ കൊച്ചുകാളിപ്പിള്ള, വെള്ളനാട്ടുകോട്ട വീരബാഹുപ്പിള്ള, നെടുമങ്ങാട്ടുകോട്ട നീലകണ്ഠപ്പിള്ള, അനന്തപത്മനാഭപിള്ള മുതലായി ചില വീരന്മാരുണ്ടായിരുന്നുവെന്നു തമിഴ്പാട്ടിലും മററും കാണുന്നു. കൊല്ലംയുദ്ധത്തിനു വേണ്ടിയും ചില മേത്തന്മാർ, പണിക്കന്മാർ, കുറുപ്പന്മാർ, ആശാന്മാർ, നാടാന്മാർ, മറവന്മാർ മുതൽപേരെ ചേൎത്തു്

ഒരു സൈന്യം ശേഖരിച്ചിട്ടുണ്ട്. മുൻ വിവരിച്ചവരിൽ ചിലർ ഇവരിൽ ആരെങ്കിലും ആയിരിക്കാനും മതി.

(൧൪) വേണാടേഴൻ—ഇദ്ദേഹം സാക്ഷാൽ പപ്പുത്തമ്പിതന്നെ. നാപ്പ്ശൂദ്രനെന്നും പേരു കാണുന്നു.

(൧൫) ക്രൂരഗംഭീരൻ—പപ്പുത്തമ്പിയുടെ അനുജൻ രാമൻതമ്പി. മുൻ പ്രസ്താവിച്ച തമിഴ്പാടലിൽ ഇവരുടെ ജനനാദികളെക്കുറിച്ച് ഇപ്രകാരം കാണുന്നു:-

ഒരിക്കൽ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ അമ്മാവനായ രാമവർമ്മമഹാരാജാവ് ശുചീന്ദ്രം ഉത്സവത്തിനെഴുന്നെള്ളിയിരുന്നു. അവിടെ വെച്ചു വടനാട്ടിൽനിന്നു കാലക്ഷേപത്തിനു വഴിയില്ലാതെ തന്റെ നാടുവിട്ടു പുറപ്പെട്ട 'അഭിരാമി' എന്നൊരു സുന്ദരി രാമവർമ്മമഹാരാജാവിനെ മുഖംകാണിച്ചു കഷ്ടാവസ്ഥകളെ അറിയിച്ചു. അവിടുത്തേയ്ക്കു അവളിൽ അനുരാഗമുണ്ടാകയാൽ തിരിയെ നാഗർകോവിലിൽ എഴുന്നെള്ളി അവൾക്കു പട്ടും കച്ചയും കൊടുത്തു അന്നുമുതൽ അവൾ അമ്മച്ചിയായി. അവളെ (ഇരണിയൽ) "ചിങ്ങനല്ലൂർ പടവീട്ടിൽ" താമസിപ്പിച്ചു. അവളിൽ ഉത്രംനക്ഷത്രത്തിൽ പപ്പുത്തമ്പി(വലിയ തമ്പി)യും, രാമൻതമ്പി(കുഞ്ഞുതമ്പി)യും ജനിച്ചു. (രണ്ടുപേൎക്കും കുഞ്ഞുതമ്പിമാർ എന്ന് ഇപ്പോഴും വ്യവഹാരം കാണുന്നു.) ഇവരുടെ സഹോദരിയായി ഒരു പെൺകുട്ടിയുമുണ്ടായിരുന്നു. ഇവർ മൂന്നുപേൎക്കും തമ്മിൽ മുമ്മൂന്നു വയസ്സിനു വ്യത്യാസമുണ്ട്. താഴക്കുടി മുതലായ സ്ഥലങ്ങളും, നാടാന്മാരുടെ പല കുടുംബങ്ങളും പല ചന്തയിലേ മുതലെടുപ്പും, അപ്പനായ രാമവർമ്മമഹാരാജാവ് ഇവൎക്കു വിട്ടുകൊടുത്തു. അതിനാൽ ഇവർ ധനപുഷ്ടിയിലും ജനസ്വാധീനത്തിലും മഹാപ്രബ

ക്കന്മാരായി. ഇവരുടെ പടത്തലവന്മാരായിട്ടു കഞ്ചുകാളി നായർ, ഇരവി എന്ന കാങ്കൻ, കുട്ടിമരയ്ക്കാൻ, മുണ്ടക്കണ്ണു പിള്ള, മാമൻ കൊച്ചുമാപ്പിള, പിച്ചക്കാപ്പള്ളിനായർ, മാടൻ പൊന്നറ നായർ, മുതലായ വീരന്മാരും പല നാടാന്മാരും പണിക്കന്മാരും ഉണ്ടായിരുന്നു. പപ്പുതമ്പിക്കു് ഇരുപത്തിരണ്ടും, കഞ്ചുതമ്പിക്കു പത്തൊൻപതും വയസ്സായപ്പോൾ അച്ഛനായ രാമവർമ്മമഹാരാജാവിനു് ആലസ്യം തട്ടി. ഇവരുടെ ആഭരണങ്ങൾ വീരശൃംഖല, മുടുകുവള, മോതിരം, വീരവാളിപ്പട്ടു്, സരപ്പള്ളിമാല, കൈക്കെട്ടു്, വാൾ, പരിശ, കച്ചപ്പുറം, പൊന്നരഞ്ഞാൺ, പൊൻനാരായം എന്നിവയാകുന്നു.

ഇതാണു് പാടലിൽ കണ്ടതു്. പാടലിലുള്ള മററു ഭാഗങ്ങൾകൊണ്ടു പ്രകൃതത്തിനു വലിയ ആവശ്യമൊന്നും ഇല്ലാത്തതിനാൽ അവയെ ഇവിടെ വിസ്തരിക്കുന്നില്ല.

ചരിത്രപ്രകാരം ഈ തമ്പിമാർ മക്കവഴിക്കു രാജ്യാവകാശം കിട്ടണമെന്നു പാണ്ഡ്യൻഗവർണ്ണരോടു് ആവശ്യപ്പെടുവാൻ എന്തു കാരണം എന്നതിനെക്കുറിച്ചും സ്വല്പം ചിന്തിക്കാം:—

കാഞ്ചീപുരം 'അരുളാളപ്പൻ പെരുമാൾ' കോവിലിൻെറ ഭിത്തിയിൽ ഒരു ശിലാലേഖം കാണുന്നു. അതിൻെറ ആരംഭത്തിൽ:—

"സ്വസ്തിശ്രീ ജയസിംഹ ഇത്യഭിഭിതഃ
സോമാന്വയോത്തംസകോ
രാജാസീദിഹ കേരളേഷു വിഷയേ
നാഥോ യദുക്ഷ്മാഭൃതാം.

ജാതോ ഽസ്മാദ് രവിവൎമ്മഭൂപതിരമാ-
ദേവ്യാം കുമാരഃ ശിവാദ്
ദേഹവ്യാപ്യ( ൧൧൭൫ / ക്രി. ൧൨൬൬ )ശകാബ്ദഭാജി
സമയേ ദേഹീവ വീരോ രസഃ ||

ക്ഷയം നീതപ്രായേ സോഽയം കലിബലമിവാരാതിനിവഹാൻ
ജയശ്രീവത് കൃത്വാ നിജസഹചരീം. പാണ്ഡ്യതനയാം
ത്രയസ്ത്രിംശദ്വർഷോ ദശ ഇവ യുവാ കേരളപദം
ररക്ഷ സ്വം രാഷ്ട്രം നഗരമിവ കോളംബമധിപഃ''

എന്നു കാണുന്ന ശ്ലോകങ്ങളിൽനിന്നു കൊല്ലംരാജാക്കന്മാർ മക്കത്തായക്കാരാണെന്നു വ്യക്തമാകുന്നു. ഇവരുടെ ദായാദന്മാരാണു് വേണാട്ടു(തിരുവിതാംകൂർ)രാജാക്കന്മാരെന്നു ചരിത്രങ്ങളിലും ഈ കിളിപ്പാട്ടിൽ ൨-ാംകാണ്ഡം ൧൪-ാമദ്ധ്യായത്തിലും പറയുന്നു. ആ സ്ഥിതിക്കു് പണ്ടു് വേണാട്ടിലെ രാജാക്കന്മാർ മക്കത്തായക്കാരായിത്തന്നെ ഇരുന്നിരിക്കണം. കോലത്തുനാട്ടിൽനിന്നു ദത്തെടുത്തതിനുമേൽ അവരുടെ രീതിയനുസരിച്ചു് മരുമക്കത്തായം ഇവിടെ നടപ്പിലാക്കിയിരിക്കാമെന്നൂഹിക്കാൻ വഴിയുണ്ടു്. എന്നാൽ മക്കത്തായക്കാർ മരുമക്കത്തായകുടുംബത്തിൽനിന്നു ദത്തെടുക്കുവാൻ എന്തുകാരണം എന്നൊരു ചോദ്യത്തിനവകാശമുണ്ടു്. എതിർകക്ഷിക്കു മറ്റൊരു ചോദ്യവും ചോദിക്കാം. അതായതു് — വേണാട്ടിൽ നടത്തിയതുപോലെ കൊല്ലത്തും കോലത്തുനാട്ടിൽനിന്നും ദത്തെടുത്തിരുന്നുവെങ്കിൽ ഇവരും അവരും ദായാദന്മാരാകാമല്ലോ എന്നാണു്. ശരിതന്നെ, എന്നാൽ അതിന്നൊരു പ്രമാണം കിട്ടുന്നതുവരെ പറയാവുന്ന കാൎയ്യമാണു് ഇപ്പോഴും തുടങ്ങിയതു്.

ഒന്നുകൂടിപ്പറയാം—ജയസിംഹ'വംശം ഇടക്കാലത്തു് ദേശിങ്ങനാട്ടിൽ (കൊല്ലത്തിൽ) കുടിയേറിയതാണെന്നും, അതിനു മുമ്പും പിമ്പും കോലത്തുനാട്ടുകാർ അവിടേയും ഇവിടേയും നാടുവാണിരുന്നുവെന്നും, ഇതിനെ ഉദ്ദേശിച്ചാണു് ദായാദന്മാരെന്നു ചരിത്രവും കിളിപ്പാട്ടും പ്രസ്താവിക്കുന്നതെന്നും പ്രമാണസഹിതം ഒരുത്തൻ വാദിക്കുന്നപക്ഷം ഈ വഴക്കിനു നിദാനമായി മുൻ കാണിച്ച പ്രമാണത്തിനു ശക്തിയില്ലാതെ പോകുന്നു. എങ്കിലും പരശുരാമൻ പൂർവ്വതീരത്തുനിന്നു് ആദ്യത്തേ വേണാട്ടുരാജാവിനെ കൊണ്ടുവന്നതിനാലും, ഇദ്ദേഹത്തിൻെറ വംശക്കാർക്കു മക്കത്തായക്കാരായ പാണ്ഡ്യരാജാക്കന്മാരോടുകൂടി തമ്മിൽ വിവാഹസംബന്ധം ഉണ്ടായിരുന്നതിനാലും ഇവിടത്തെ ആദിവംശക്കാർ മക്കത്തായക്കാറരായിട്ടുതന്നെ ഇരിക്കണമെന്നുള്ള നിശ്ചയത്തെ ചലിപ്പിക്കുവാൻ തക്കതായ വഴി കിട്ടീട്ടില്ലാ.

വേണാട്ടിൽ മരുമക്കത്തായം എപ്പോഴാണു് ആദ്യമായിത്തുടങ്ങിയതു് എന്ന ചോദ്യത്തിനു്, ഇപ്പോഠം കാണുന്ന ചരിത്രത്തെ അടിസ്ഥാനപ്പെടുത്തുകയാണെങ്കിൽ, കൊല്ലവർഷം ര൬൦-ൽ എന്നു സമാധാനം പറയണം.

ഇപ്രകാരം വേണാട്ടിലേ പൂർവ്വരാജാക്കന്മാർ മക്കത്തായക്കാരാകയും ഈ തമ്പിയുടെ അമ്മവഴി മക്കത്തായത്തിലുൾപ്പെടുകയും ചെയ്തതുകൊണ്ടാവാം തമ്പി രാജ്യാവകാശം ആഗ്രഹിച്ചതു്.

(൨൦) മഹാഡംഭകരു—മാടമ്പിമാർ. ഇവർ പതിനാറു വീട്ടുകാരാണെന്നു തമിഴ്പാടലിൽ കാണുന്നു. വീടു് എവിടെയാണെന്നു പറഞ്ഞിട്ടില്ലാ.

(൨൧) സമ്മന്ധിംഭർ—എട്ടുവീട്ടിൽപിള്ളമാർ. ഇവരുടെ എട്ടു വീടുകളുടേയും പേർ എല്ലാ ചരിത്രപുസ്തക

ങ്ങളിലും കാണുന്നുണ്ടു്. കൊല്ലവർഷം (൫൨൭) എണ്ണൂറ്റി ഇരുപത്തിയഞ്ചിനിടയ്ക്കു് ഈ വീട്ടുകാർ ഉത്ഭവിച്ചതായി വിചാരിക്കാൻ ന്യായമുണ്ടു്. ക്രമത്തിൽ അതിപ്രബലന്മാരായിത്തീർന്ന ഇവരുടെ അക്രമങ്ങൾ നിമിത്തം വേണാട്ടുരാജാക്കന്മാർക്കു് ഉണ്ടായിട്ടുള്ള ക്ലേശങ്ങളും, അപായങ്ങളും ചില്ലറയല്ല. ഇവരുടെ വംശച്ഛേദം വരുത്തുവാൻ മാർത്താണ്ഡവർമ്മമഹാരാജാവിനു മാത്രമേ സാധിച്ചുള്ളു. ഇവരുടെ മററു ചരിത്രങ്ങൾ മുൻപു് ഒരിടത്തു ചുരുക്കത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. കൂടുതൽ വിവരം ചരിത്രങ്ങളിലും കാണാം.

മക്ഷികമ്പകൻ, കുക്ഷിതുണ്ഡകൻ, നതനാസികൻ, പ്രകടൻ, വികടൻ, ഉത്കടൻ. കാരുവീരൻ, സുശ്രീ, കാട്ടാളേശൻ മുതൽപേർ തമ്പിമാരുടെ സഹായന്മാരാണു്. കൂടുതൽ വിവരം ഈ ഗ്രന്ഥത്തിൽനിന്നു് അറിവാൻ വഴി കാണുന്നില്ല.

(൨൨) സംഘൂർണ്ണഘോരൻ—കൊല്ലംരാജാവു്.

(൨൩) പ്രസ്തുതൻ—കൊല്ലം രാജാവിൻെറ മൂന്നാമത്തെ മകൻ. മഹാശൂരനായിരുന്ന ഇവൻ ഢിലനയാൽ കൊല്ലപ്പെട്ടു

(൨൪) ധൃഷ്ടൻ, പുഷ്ടൻ എന്നിവർ കൊല്ലംരാജാവിൻെറ മരുമക്കൾ. മാർദ്ധമൂർദ്ധാവിൻെറ കയ്യിലകപ്പെട്ടു് യമപുരി പുക്കു.

(൨൫) പൌഷ്ക്കല്യൻ—കൊല്ലംരാജാവിന്റെ ആയുധാചാര്യൻ. ഇദ്ദേഹം മഹാരഥനായിരുന്നു. സംഘൂർണ്ണഘോരൻ മരിച്ചുവെന്ന മിത്ഥ്യാപ്രവാദം പരക്കയാൽ യോഗാഗ്നിയാൽ ഇദ്ദേഹം തന്നത്താനെ ദേഹം ദഹിപ്പിച്ചതല്ലാതെ മററാർക്കും ഈ മഹായോഗിയെ കൊല്ലാൻ

സാധിച്ചിട്ടില്ല. ഭാരതം വായിച്ചിട്ടുള്ളവർ ഇദ്ദേഹത്തിന്റെ സ്ഥിതി മനസ്സിലാക്കിയാൽ ഈ വീരൻ ദ്രോണാചാര്യനോ, അതോ ഭീഷ്മനോ എന്നു ഭ്രമിക്കും.

(൮൬) പൌഷ്യൻ—ഇദ്ദേഹം കൊല്ലംരാജാവിൻെറ പക്ഷത്തിൽ ചേൎന്നിരുന്ന ഒരു സാമന്തനാണു്. മാർദ്ധമൂർദ്ധാവിനെ ഒളിയമ്പുകൊണ്ടു കൊന്നതും, ഢിലനയുടെ ആഗ്നേയാസ്ത്രത്തിനു ലക്ഷ്യമായതും ഇദ്ദേഹമാണു്.

(൮൭)—വിഭ്രമപിത്തുംഗൻ—കൊല്ലംരാജാവിൻെറ മന്ത്രീന്ദ്രൻ. ഇവനെ ഭിക്ഷുകൻ കൊന്നു.

(൮൮) മശ്രുവികൃഷ്ടകൻ—കൊല്ലംരാജാവിൻെറ ആലോചനസഭയിലുൾപ്പെട്ട സാമാജികൻ മാർദ്ധമൂർദ്ധാവിനാൽ കൊല്ലപ്പെട്ടു. മക്ഷികൃത്തു്, മന്തുദണ്ഡൻ എന്നിവരുടെ പ്രവൃത്തിയും, ഗതിയും മശ്രുവികൃഷ്ടകനുള്ളതുപോലെ തന്നെ.

(൮൯) കുംഭീകരാളൻ— കൊല്ലംരാജാവിൻെറ സേനാനായകൻ. ചിലപ്പോൾ മന്ത്രസഭയിലും ഇവൻ സാമാജികനായിട്ടുണ്ടു്. രണ്ടാംകാണ്ഡം ൧൭-ാമദ്ധ്യായത്തിൽ നിന്നു് ഇദ്ദേഹം സംഘൎണ്ണഘോരൻെറ അനുജനായിരിക്കാമെന്നും തോന്നുന്നു. മല്ലയുദ്ധത്തിൽ മഹാസമൎത്ഥൻ. മല്ലഭല്ലുകൻ ഇവനെ ചവിട്ടി കുഴഞ്ഞു തിരികിക്കൊന്നു.

(൯൦) അഭ്രവൎണ്ണൻ—കൊല്ലംരാജാവിൻെറ മറെറാരു സേനാനിയും മന്ത്രിയുമായിരുന്നു് വലിയ പരാക്രമങ്ങൾ കാണിച്ചു. ഇവനെ 'ഗത്തൻ' എന്നു മുൻ പ്രസ്താവിച്ച വീരൻ കൊന്നു.

(൩൧) അഭ്രമീകാക്ഷൻ—ഇവനും മുൻ പറഞ്ഞവരിൽ ഒരു വീരൻ. വൈഷ്ണംഭരാഹികനാൽ കല്ലുകൊണ്ടു തല്ലി കൊല്ലപ്പെട്ടു.

(൩൨) ഭാനുപ്രഭൃഷ്ടൻ—കൊല്ലംരാജാവിന്റെ പടനായകന്മാരിൽ ഒരുവൻ. മല്ലഭല്ലൂകൻ ഇവനെ യമപുരിക്കയച്ചു.

(൩൩) ലംഘലപഞ്ചാസ്യൻ—ഇവൻ കൊല്ലംരാജാവിന്റെ ഒരു ബന്ധുവും, എല്ലാ യുദ്ധദിവസങ്ങളിലും സേനാനായകത്വം വഹിച്ചും എല്ലാ മന്ത്രാലോചനകളിലും സഭ്യനായിരുന്നും കൊല്ലംരാജാവിന്റെ കാര്യങ്ങൾ നടത്തിപ്പോന്നവനുമാകുന്നു. പരിണാമത്തിൽ ആ യുദ്ധത്തിൽത്തന്നെ തന്റെ ശരീരത്തെ എതിർപടകൾക്കു ബലി കൊടുക്കുകയും ചെയ്തു.

കൊല്ലംരാജാവിന്റെ മററു മക്കളുടെ പേരു് ഇതിൽ വ്യക്തമാകുന്നില്ല. ഇവർ ഈ യുദ്ധത്തിൽ ഒട്ടുങ്ങീട്ടുമുണ്ടു്.

(൩൪) അദ്രിപ്രകമ്പിതം—കൊല്ലംരാജാവിന്റെ മൂന്നാമത്തെ മകനായ പ്രസ്തുതന്റെ ആന. ഇതു് യുദ്ധത്തിൽ നല്ല സാമത്ഥ്യം കാണിച്ചിട്ടുണ്ടു്. മിശ്രഗംഭീരനെ വട്ടത്തിലാക്കിയതു് ഈ ആനയാണു്. ഇതു ഢിലനയുടെ ആഗ്നേയാസ്ത്രജ്വാലയിൽ തന്റെ ശരീരത്തെ ഹോമിച്ചു് യജമാനനിലുള്ള ആനൃണ്യം നേടി.

(൩൫) സംശപ്തകന്മാർ—ചരിത്രപ്രകാരം കൊല്ലംരാജാവിനു് ഡച്ചുകാർ സഹായിച്ചതായി അറിയുന്നുണ്ടല്ലൊ. അവരായിരിക്കാം ഇവർ. ഇവരുടെ പരാക്രമങ്ങളെ ഓൎത്തു് കവി ഇവൎക്കു സംശപ്തകന്മാർ എന്ന പേരു് കൊടുത്തതായിരിക്കണം. ഒരവസരത്തിൽ മണക്കാട്ടു ചട്ടു

ബിമാരുടേയും, ആശാന്മാരുടേയും തല്ലുകൊണ്ടും, മറ്റൊരവസരത്തിൽ ഡിലനായുടെ ആഗ്നേയാസ്ത്രം ഏററും ഇവരിൽ രണ്ടുമൂവായിരത്തിലധികം ആളുകൾ ഒടുങ്ങി.

(൧) ആഭ്വികപൌത്രീയം — പരശുരാമക്ഷേത്രമായ കേരളം.

(൨) ഗൌരീതീർത്ഥം — കന്യാകുമാരി.

(൩) പവിത്രീകൃതേന്ദ്രം — ശുചീന്ദ്രം.

ദേശങ്ങൾ. (൪) നാഗക്ഷേത്രം — നാഗർകോവിൽ.

(൫) പൌല്കസദേശം — ശുചീന്ദ്രത്തിനടുത്തുള്ള സ്ഥലം.

(൬) ഹൈരണ്യപഞ്ചാസ്യം — ഇരണിയൽ

(൭) കമലനാഭപുരം — പത്മനാഭപുരം.

(൮) ശാർദ്ദൂലപ്രാന്തി — പുലിയിക്കുറുച്ചി.

(൯) കല്യാണഗിരി — വേളിമല.

(൧൦) ശിഖണ്ഡിതാണ്ഡവാദ്രി — മയിലാടിമല.

(൧൦) ഹരിദ്രാചലം — ഇരണിയലിൽനിന്നു വടക്കോട്ടു കാണുന്ന മല.

(൧൧) മദ്ധ്യാടവീ — ഹരിദ്രാചലത്തു നിന്നു തെക്കോട്ടു കാണുന്ന കാട്. ഇതു് 'ഇടയ്ക്കോട'ായിരിക്കാം. ഇവിടെയും ഹരിദ്രാചലത്തിലുമായി മഹാരാജാവിന്നു് വിദ്യാഭ്യാസവും, കായികാഭ്യാസാദിയും, തിരുമാടമ്പും നടന്നു. അഞ്ചുമുതൽ ഒൻപതു വയസ്സുവരെ ഈ ദിക്കുകളിൽ മഹാരാജാവു് താമസിച്ചിരുന്നു.

(൧൨) സംമിശ്രം — രോമകന്മാർ വന്നിറങ്ങിയ സ്ഥലം. ഇതു കുളച്ചലാണെന്നു ചിലരും, മുട്ടമാണെന്നു മററു ചിലരും അഭിപ്രായപ്പെടുന്നു.

(൧൩) മംഗലസസ്യഭൂമി—ഇതു രോമകന്മാർ ബിംബങ്ങൾ തല്ലിത്തകക്കുക മുതലായ അക്രമങ്ങൾ നടത്തിയ സ്ഥലങ്ങളിൽ ഒന്നാണു്. ഇവിടെ ഒരു മഹാദേവർക്ഷേത്രമുണ്ടെന്നു പറയുന്നു. ഇതു തിരുവിതാംകോടാണെന്നു ചിലർ വിചാരിക്കുന്നു.

(൧൪) വൈസാരിണക്കുലം—മംഗലസസ്യത്തിന്റെ അടുത്തുള്ള സ്ഥലം. ഇവിടേയും ശിവക്ഷേത്രമുണ്ടെന്നറിയുന്നു. അവയവാത്ഥം നോക്കുമ്പോൾ മീൻചിറ (മിഞ്ചിറ) ആയിരിക്കാമെന്നു തോന്നുന്നു രോമകന്മാരുടെ ബിംബംഉടെപ്പു് ഇവിടേയും ഉണ്ടായിരുന്നു.

(൧൫) ശ്രീഫണിശയനമെഴുകുന്ദനീവൃത്—തിരുവനന്തപുരം.

(൧൬) വേണാട്ടു്—തിരുവിതാംകൂർ.

(൧൭) വൽക്കലക്ഷേത്രം—വക്കല.

(൧൮) ചാരകം—ചരവൂർ.

(൧൯) ഹാർദ്രകൌളം—കൊല്ലം. ഈ ദേശത്തിനു 'കോളംബപുരം' എന്നാണു പണ്ടുള്ള പേരു്. ഹാർദ്രകൌളം എന്ന പേർ എങ്ങിനെ സിദ്ധിച്ചു എന്നറിയുന്നില്ല.

(൨൦) മഹാബലിക്കുലം — മാവേലിക്കര.

(൨൧) ത്രിശിലാവിഹാരം—തിരുച്ചിനാപ്പള്ളി.

(൨൨) ജനസ്ഥാനം—മഹാമത്തു് താമസിച്ചിരുന്ന സ്ഥലം. ഇതു ബാംബയിലുൾപ്പെട്ടതാണു്.

ഇപ്രകാരം ഈ കിളിപ്പാട്ടിനെ അടിസ്ഥാനപ്പെടുത്തി ഇതിലുള്ള വീരന്മാരേയും ദേശങ്ങളേയും ചുരുക്കിപ്പറഞ്ഞു. ചരിത്രജ്ഞാനത്തോടുകൂടി ഊഹാപോഹകൌശല്യം സമ്പാദിച്ചവർ നാമംകൊണ്ടും പ്രവൃത്തികൾ

കൊണ്ടും മററും അതാത്തു വീരന്മാരേയും ദേശങ്ങളേയും ഉദ്ദേശിച്ചു തരംതിരിച്ചറിവാനും വിശേഷസംഗതികൾ ക്രോഡീകരിക്കാനും ഒരു വഴി കാണിച്ചുവെന്നല്ലാതെ, നിശ്ചയപ്പെട്ടതു ഇത്രയും പറഞ്ഞതായോ, ഇതിലധികം ഒന്നും ഇതിലില്ലെന്നോ ആരും തെററിദ്ധരിക്കരുതു്. കവി ഈ പേരുകളെ നേരെ പറയാത്തതു് അന്നു രാജാപകാരികളായിരുന്നവരുടെ കുടുംബങ്ങൾ ഇന്നൊണ്ടെങ്കിൽ അവരിൽ നമുക്കു ദ്വേഷബുദ്ധി തോന്നാതിരിക്കേണം എന്നായിരിക്കും.

ഇനി ഈ ഗ്രന്ഥത്തേയും കവിയേയും കുറിച്ചും സ്വല്പം ചിന്തിച്ചിട്ടു് പ്രസ്താവനയെ ഉപസംഹരിക്കാമെന്നു വിചാരിക്കുന്നു.

ഗ്രന്ഥസ്വരൂപം. ഈ ഗ്രന്ഥത്തിനു് "ശ്രീമാൎത്താണ്ഡമാഹാത്മ്യം" എന്ന പേരു് ഒന്നാംകാണ്ഡം പതിനഞ്ചാമദ്ധ്യായത്തിന്റെ അവസാനവാക്യത്തിൽനിന്നു മനസ്സിലാകുന്നു. ഇതിന്റെ പോക്കു് ആലോചിച്ചു നോക്കിയാൽ ഇതിൽ പല കാണ്ഡങ്ങളും ഓരോ കാണ്ഡത്തിലും പല അദ്ധ്യായങ്ങളുമുണ്ടായിരിക്കണമെന്നൂഹിക്കാം. ആദ്യത്തെ കാണ്ഡത്തിനു "കാകപക്ഷീയം" എന്നു പേരു കൊടുത്തിരിക്കുന്നു. അവ്വണ്ണം രണ്ടാംകാണ്ഡത്തിനും ഒരു പേരു് കൊടുത്തുകാണും. ആ ഭാഗം ഇപ്പോൾ കിട്ടാഴികയാൽ അതു് ഇന്നതാണെന്നറിയുന്നില്ല. 'കാകപക്ഷീയം' എന്ന പദത്തിനു് 'കാകപക്ഷനെ (ബാലനെ) കുറിച്ചുള്ളതു്' എന്നൎത്ഥമാകയാൽ ഇതു മഹാരാജാവിന്റെ ബാല്യചരിത്രമാണെന്നു നിൎണ്ണയിക്കാം. ഇതിലുംതന്നെ ഒന്നാം അദ്ധ്യായം ആരംഭത്തിങ്കൽ സ്വല്പവും, മൂന്നാം അദ്ധ്യായത്തിൽ കാൽ

ഭാഗത്തിനു മേൽ അഞ്ചാമദ്ധ്യായം അവസാനംവരേയും കിട്ടീട്ടില്ല. അപ്രകാരം രണ്ടാം കാണ്ഡത്തിലും ആറാം അദ്ധ്യായത്തിൽ സ്വല്പവും ഏഴാമദ്ധ്യായം പകുതിക്കു മേൽ എട്ടാം അദ്ധ്യായം ആദ്യാംശംവരേയും മാതൃകയിൽ പത്രങ്ങൾ ലുപ്തങ്ങളായിരിക്കുന്നു. കിട്ടിയ പത്രങ്ങളിൽത്തന്നെയും ഒന്നാം കാണ്ഡത്തിൽ പതിനൊന്നും പന്ത്രണ്ടും അദ്ധ്യായങ്ങളിലും രണ്ടാം കാണ്ഡത്തിൽ പതിനഞ്ചും പതിനാറും അദ്ധ്യായങ്ങളിലും ഇടയ്ക്കിടെ എഴുതാതെ വിട്ടുപോയിട്ടുണ്ട്. പതിനാറാമദ്ധ്യായത്തിൽ കൊല്ലംയുദ്ധം അവസാനിക്കുന്നു. അനന്തരകർത്തവ്യത്തെക്കുറിക്കുന്ന പതിനേഴാം അദ്ധ്യായത്തിൽ സ്വല്പം കഴിഞ്ഞാൽ കിട്ടിയ ഭാഗം അവസാനിച്ചു. ഈ കാണ്ഡത്തിൽ ഇടയ്ക്കു വിട്ടുപോയതായി പ്രസ്താവിച്ച കഥാംശം ഇന്നതാണെന്നു സൂക്ഷ്മമായി മനസ്സിലാക്കാൻ തരപ്പെട്ടില്ലെങ്കിലും പതിനൊന്നാം അദ്ധ്യായത്തിൽ കൊല്ലംരാജാവായ സംഘണ്ണഘോരൻ മന്ത്രിമാരോടു പറയുന്ന —

"ആയിരംപേർപോയ് ചതിച്ചുകൊന്നീടുവാൻ
ആയോധനെയവൻ കൊന്നാനവർകളെ
ആരംപ്പെട്ടുബന്ധകർ തന്നുടെ സൂത്രവും
കീഴ്പട്ടുപോയിതവനു ഫലിച്ചീല
മജ്ജകന്മാരുമവനരുകിൽച്ചെന്നു
ലജ്ജകന്മാരായ് വിലങ്ങിൽ കിടക്കുന്നു."

ഈ വാക്യത്തിൽനിന്നു സ്ഥൂലമായി ആ അംശം സങ്കല്പിച്ചുകൊള്ളുവാൻ വഴി കാണുന്നുണ്ട്. ഒന്നാംകാണ്ഡത്തിൽ ലുപ്തങ്ങളായ അദ്ധ്യായങ്ങളിൽ മഹാരാജാവിന്റെ ജനനവും അംശാവതാരങ്ങളുടെ വിവരവും പപ്പുത്തമ്പി മുതൽപേരുടെ സ്ഥിതിയും കുറിക്കുന്നതായിരി

ക്കന്നു. ആദ്യന്തം കണക്കു കൂട്ടിയാലും കിട്ടിയ ഭാഗം എത്രയോ ചുരുങ്ങിയ ഒരംശം മാത്രമേ ആകുന്നുള്ളു. മാതൃകയിൽ ഇടയ്ക്കു് എഴുതാതെ വിട്ട ഭാഗങ്ങളിൽ ഒന്നുരണ്ടു സാരാംശങ്ങൾ നഷ്ടമായിട്ടുണ്ടു്. അവയിൽ പ്രധാനം ഒന്നാം കാണ്ഡം പതിനൊന്നാം അദ്ധ്യായത്തിൽ "സോദരീ കാമിക്കയാൽ" എന്ന വാക്കിന്റെ മുന്നും ഒരർദ്ധം കഴിഞ്ഞാൽ പിന്നുമുള്ള ഭാഗമാണു്. ഗ്രന്ഥത്തിന്റെ ശരീരം ഇങ്ങനെയൊക്കെയാണെങ്കിലും അപൂർവ്വതകൊണ്ടു കിട്ടിയ ഭാഗം എല്ലാവർക്കും ശോഭനീയമായിരിക്കുമെന്നുള്ളതിൽ പക്ഷാന്തരം കാണുകയില്ല.

യുഗാന്തരങ്ങളിൽ നടന്ന കഥകളെ മഹർഷിമാർ പുരാണേതിഹാസരൂപേണ കെട്ടിച്ചമച്ചതുപോലെ മഹാരാജാവിന്റെ അമാനുഷപ്രവൃത്തികളെ ഓർത്തു് അവിടുന്നും അവതാരപുരുഷനാണെന്നു തോന്നിയതിനാൽ കവി അവിടുത്തെ ചരിത്രത്തെ ഈ മാഹാത്മ്യരൂപേണ രചിച്ചതായിരിക്കണം. ഒന്നാം കാണ്ഡം ഒന്നാം അദ്ധ്യായം വായിച്ചുനോക്കിയാൽ വിപ്രർ ദാരിദ്ര്യം വർദ്ധിച്ചതിനാൽ യാഗാദികൾ നടത്തുന്നില്ലെന്നും, അതുകൊണ്ടു തങ്ങൾക്കു വിശപ്പും ദാഹവും അസഹ്യമായിട്ടുണ്ടായതിനെ മാറുന്നതിനും ദുഷ്ടനിഗ്രഹത്തിനും അവതാരം വേണമെന്നും ദേവന്മാർ അഭിപ്രായപ്പെടുന്നതായിക്കാണാം. ദാരിദ്ര്യം നശിക്കണമെങ്കിൽ നാട്ടിൽ ആവശ്യമുള്ള മഴയും അതുനിമിത്തം ധാന്യസമൃദ്ധിയും ഉണ്ടാകണം. ഇതു സാധിക്കുന്നതിനു സൂര്യപ്രസാദം തന്നെ വേണം. അതിനാലായിരിക്കാം ഈ കവി മഹാരാജാവിനെ സൂര്യാംശമായി സങ്കല്പിച്ചതു്. അഥവാ വേറെയും പുരാണപ്രമാണം കിട്ടിയിട്ടുണ്ടോ എന്നും നിശ്ചയമില്ല.

കഥാഘടന. കഥയുടെ ഘടനയ്ക്കു നോക്കു് ഭാഗവതവും മഹാഭാരതവും രാമായണവും ഇടകലൎന്നിട്ടുള്ളതാണെന്നൂഹിക്കുന്നതിന്നു് ഓരോ ലക്ഷ്യങ്ങൾ കാണിക്കാം. നാരദാംശജനായ ഒരു വിപ്രന്റെ ഉപദേശപ്രകാരം വേണാടേഹന്നു് ബാലനായ മഹാരാജാവിങ്കൽ വൈരം ഉണ്ടായതും, ആ ബാലനെ ഗൂഢമായി അന്യസ്ഥലത്തു കൊണ്ടുചെന്നു പുലൎത്തിയതും, വേണാടേഹൻ അദ്ദേഹത്തിനെ കൊല്ലുന്നതിനു മഹാഡംഭപ്രഭൃതികളെക്കൊണ്ടു് അന്വേഷിപ്പിക്കുന്നതും മററും ഭാഗവതം ദശമസ്കന്ധത്തിൽ പ്രസ്താവിക്കുന്ന ശ്രീകൃഷ്ണന്റെ ബാലചരിതത്തെ അനുകരിക്കുന്നു.

കൊല്ലംയുദ്ധത്തിന്നു് മഹാരാജാവു് കുന്നു കോരിക്കൂടാരം അടിച്ചു താമസിക്കുമ്പോൾ രാത്രിയിൽ ഖനകന്മാർ എടുത്തു കൊണ്ടുപോയ മിത്രഗംഭീരൻ കൊല്ലത്തു വച്ചു് തന്നെ ഹിംസിക്കാൻ ഒരുങ്ങുന്ന ഭടന്മാരെ സ്തംഭം പിഴുതു അടിച്ചുകൊല്ലുകയും തീവയ്ക്കുകയും മററും ചെയ്യുന്നതും, ബന്ധനത്തിൽ നിന്നു വിട്ടയച്ച മജ്ജകന്മാർ മാളികപ്പുറത്തു വച്ചു സംഘൎണ്ണമേലാരമനോടു മഹാരാജാവിന്റെ ഗുണഗണങ്ങളേയും പടത്തലവന്മാരേയും പറഞ്ഞു മനസ്സിലാക്കുന്നതും, ഗുണദോഷിച്ച ക്ഷേമകൻ കൊല്ലംരാജാവിനാൽ ആട്ടിപ്പുറത്താക്കപ്പെട്ടിട്ടു് മഹാരാജാവിനെ ശരണംപ്രാപിക്കുന്നതും, അവിടുന്നു അദ്ദേഹത്തിന്നു് അഭയം നൽകുന്നതും മററും രാമായണത്തിലേ സുന്ദരകാണ്ഡാന്തത്തേയും യുദ്ധകാണ്ഡാരംഭത്തേയും അനുസ്മരിപ്പിക്കുന്നു.

പരഷ്ഷല്യന്റെ വ്യൂഹരചന, യോദ്ധാവിനെ യുദ്ധക്കളത്തിൽ നിന്നു മാററുന്നതു്, ബാലനായ മാർദ്ധമൂർദ്ധാവു്

വ്യൂഹം ഭേദിച്ച് അകത്തു കടന്നതു്, പത്തു മഹാരഥന്മാർ ചുററിനിന്ന് അവനെ കൊന്നതു്, അടുത്ത ദിവസം അസ്തമിക്കും മുമ്പ് മാർഥമൂർഝാവിൻെറ മരണത്തിന്നു മുഖ്യകാരണമായ പൌരുഷ്യനെ കൊല്ലുന്നുണ്ടെന്നു മഹാരാജാവു പ്രതിജ്ഞ ചെയ്യുന്നതു്, ഒരു വലിയ നിലവറയിൽ ഇരുത്തി പൌരുഷ്യനെ ശത്രുക്കൾ രക്ഷിക്കുന്നതു്, അടുത്ത ദിവസം ആറു നാഴികപ്പകലിൽ സ്വല്പനേരം സൂര്യബിംബം മറഞ്ഞതു്, ആ തരം നോക്കി ഢിലനാ അവനെ കൊല്ലുന്നതു് മുതലായ ഭാഗം ഭാരതത്തിലെ ജയദ്രഥവധത്തേയും, സംഘണ്ണഘോരൻ ചത്തുവെന്ന മിത്ഥ്യാപ്രവാദം കേട്ടതിനാൽ ആയുധാചാര്യനായ പൌരുഷ്ഠല്യൻ അമ്പും വില്ലും ദൂരത്തെറിഞ്ഞു് യോഗാഗ്നിയിൽ തന്റെ ദേഹത്തെ ദഹിപ്പിച്ചതു് ദ്രോണവധത്തേയും, ഢിലനായുടെ ആഗ്നേയാസ്ത്രപ്രയോഗത്താൽ 'പ്രസ്തുതൻ' ചാകുന്നതിനെ വർണ്ണിക്കുന്ന രീതി ഭഗദത്തവധത്തേയും ഓർമ്മിപ്പിക്കുന്നു.

ഇപ്രകാരം ഓരോ അംശങ്ങളേയും പുരാണേതിഹാസങ്ങൾ വായിച്ചിട്ടുള്ള സംസ്കാരത്തോടുകൂടി നോക്കിയാൽ ഇനിയും ഈ വകയ്ക്കു ലക്ഷ്യങ്ങളായി പല കഥാംശങ്ങളേയും ഇവിടെ ഉദാഹരിക്കാവുന്നതാണു്. മഹാനുഭാവനായ മാർത്താണ്ഡവർമ്മമഹാരാജാവിൻെറ സ്ഥിതിക്കു് ഇവയിലൊന്നിലുംതന്നെ വലിയ അസംഭാവ്യത തോന്നാത്തതിനാൽ ഈ ഭാഗങ്ങൾ കേവലം കാല്പനികങ്ങളാണെന്നു തള്ളാൻ പാടില്ലെന്നാണു് എൻെറ അഭിപ്രായം.

വൃത്തം. ഒന്നാംകാണ്ഡമായ 'കാകപക്ഷീയ'ത്തിൽ കിളിപ്പാട്ടിലുൾപ്പെട്ട 'കേകാ' എന്ന ഭാഷാവൃത്തവും, രണ്ടാം കാണ്ഡത്തിൽ 'കാകളി' എന്ന വൃത്തവുമാണുപയോഗിക്കപ്പെട്ടിരിക്കുന്നതു്.

"മൂന്നും രണ്ടും രണ്ടു മൂന്നും രണ്ടും രണ്ടെന്നെഴുത്തുകൾ
പതിന്നാലിന്നാറുഗണം പാദം രണ്ടിലുമൊന്നുപോൽ
ഗുരുവൊന്നെങ്കിലും വേണം മാറാതോരോ ഗണത്തിലും
നടുക്കു യതി പാദാദിപ്പൊരുത്തമിതു കേകയാം"

(വൃത്തമഞ്ജരി പേജ് ൨൯)

എന്നു കേകാലക്ഷണം. ഓരോപാദത്തിലും ൩, ൨, ൨, ൩, ൨, ൨, എന്ന ക്രമത്തിൽ അക്ഷരങ്ങളേ ചേർത്ത ആറു ഗണങ്ങൾക്കു പതിന്നാല് അക്ഷരം ഒരു പാദത്തിൽ വേണം. ഓരോ ഗണത്തിലും ഒരു ഗുരുവെങ്കിലും ഇരിക്കണം. പാദങ്ങൾക്കു മദ്ധ്യേ (൩-ാമത്തേ ഗണത്തിൽ) യതി വേണം. ഒന്നാംപാദം ഗുർവക്ഷരംകൊണ്ടു തുടങ്ങിയാൽ രണ്ടാം പാദവും അതുപോലെതന്നെ തുടങ്ങാറു. ലഘുകൊണ്ടായാൽ രണ്ടാമത്തേതും ലഘുവിൽ തുടങ്ങണം. ഈ ലക്ഷണം ഒത്താൽ 'കേകാ' എന്ന വൃത്തമായി.

"മാത്രയഞ്ചക്ഷരം മൂന്നിൽ വരുന്നോരു ഗണങ്ങളെ
എട്ടുചേർത്തുള്ളീരടിക്കു ചൊല്ലാം കാകളിയെന്ന പേർ"

(വൃത്തമഞ്ജരി പേജ് ൨൩)

എന്നു കാകളിലക്ഷണം. അഞ്ചു മാത്ര കിട്ടത്തക്കവിധം മൂന്നക്ഷരം ചേർത്തു് ഒരു ഗണം. ഇങ്ങനെയുള്ള നാലു ഗണം കൂടിയതു് ഒരു പാദം. അതുപോലെതന്നെ രണ്ടാം പാദവും. അപ്പോൾ ഒരു പാദത്തിൽ പന്ത്രണ്ടക്ഷരം വേണമെന്നു സിദ്ധിക്കുന്നു. ഇതിന് 'കാകളി' എന്നു പേർ. ഈ കണക്കിനു ഗുരുലഘുക്കളിൽ എവിടെയെങ്കിലും കൂടുതൽകുറവു തോന്നിയാൽ ലഘു ഗുരുവാക്കി വായിക്കണം. ഗുരുവിനെ ലഘുവാക്കുന്നതു് അപൂർവമാണു്.

കവി ഇന്നാരാണെന്നു വ്യക്തമായില്ല. എന്നാൽ 'ലക്ഷ്മീധർമ്മിഷ്ഠസ്വാമി' എന്നു മഹാരാജാവിന്റെ ഭാഗി

നേയൻ ച്ചേർ കൊട്ടത്തിരിക്കയാൽ അവിട്ടത്തെ ആശ്രി നായിരിക്കാൻ ന്യായമുണ്ട്. കുഞ്ചൻ നമ്പ്യാർ, ഉണ്ണായിവാര്യർ മുതലായ ഭാഷാകവികൾ ഈ തിരുമനസ്സിലെ

കവിയും കവിതയും.

കാലത്ത് ജീവിച്ചിരുന്നതായി ചരിത്രങ്ങൾ കാണുന്നുമുണ്ടല്ലോ. അങ്ങനെയാണെങ്കിൽ ൯൧൦-നു മേൽ ൯൩൦-ന്നിടക്കമായ സമയത്തെ ഇദ്ദേഹത്തിന്റെ ജീവിതസമയമായി ഗണിക്കാം. ഭാഷാശൈലിയെ നോക്കിയാലും നൂററാണ്ടിന്ന ഇപ്പുറമല്ലെന്നു തോന്നിക്കുന്നുണ്ട്. എന്നു മാത്രമല്ല, മാൎത്താണ്ഡവൎമ്മമഹാരാജാവു് കാണിച്ചിരിക്കുന്ന പരാക്രമങ്ങളും പ്രവൃത്തികളും ലോപിച്ചു തുടങ്ങുന്നതിന മുൻപുതന്നെ ഈ കവിത എഴുതിയിരിക്കണം. അങ്ങിനെയല്ലെങ്കിൽ ഈ വിധം പ്രത്യക്ഷത്തിൽ കണ്ടതുപോലെ തന്മയത്വം വരുത്തുന്ന മട്ടിൽ അതാതു ഭാഗങ്ങളെ വിവരിക്കുവാനും, 'കുക്ഷിതുന്ദകൻ', 'നതനാസികൻ', 'വിഭ്രമീകാക്ഷൻ' എന്നും മററും പാത്രങ്ങൾക്കു ഗുണനിമിത്തമായും, ക്രിയാനിമിത്തമായും പേരുകൾ കല്പിക്കുവാനും സാധിക്കുന്നതല്ല.

പ്രത്യക്ഷമായിക്കണ്ടാലും പോരാ, കേട്ടാലും പോരാ. നമ്മുടെ ദൃഷ്ടിയിൽ മിന്നാമിനുങ്ങുപോലെ തോന്നുന്ന നക്ഷത്രങ്ങൾ ഗണിതശാസ്ത്രജ്ഞന്റെ ദൃഷ്ടിയിൽ മഹാലോകങ്ങളായിട്ടാണു കാണുന്നതു്. സമുദ്രത്തിൽ തിരമാല പൊങ്ങിവരുന്നതു് നാമും കാണുന്നു, ഒരു ശാസ്ത്രജ്ഞനും കാണുന്നു. ആനന്ദം ഇരുകൂട്ടൎക്കും തുല്യമാണു്. എങ്കിലും രണ്ടും രണ്ടു തരത്തിലാണല്ലോ. ചിലപ്പോൾ പ്രകൃതിവിലാസങ്ങളെക്കണ്ടു് നാം പേടിക്കുന്നു. പ്രകൃതിശാസ്ത്രജ്ഞൻ മുൻകൂട്ടി നിശ്ചയിച്ചിരുന്ന അവയെ പ്രത്യ

ക്ഷത്തിൽ കാണുമ്പോൾ സന്തോഷിക്കുന്നു. നോക്കുക, ജ്ഞാനത്തിൽ എത്ര വ്യത്യാസം വന്നുപോകുന്നു? അതുകൊണ്ടു് ഒന്നിനെ കാണുകയോ കേൾക്കുകയോ ചെയ്താൽ അതിനെ വിവേചിച്ചറിയുന്നതിനു് അതാതു ശാസ്ത്രം അഭ്യസിക്കണം. അവൻെറ അഭിപ്രായത്തിനാണു് വില കൂടുന്നതു്. ഇങ്ങനെ നോക്കിയാൽ ഈ കവിക്കു യുദ്ധം, ഗണിതം മുതലായ ശാസ്ത്രങ്ങളിൽ പാണ്ഡിത്യവുമുണ്ടെന്നു നിശ്ചയിക്കാം. ഈ സംഗതി— മഹാരാജാവു് ബാല്യകാലത്തിൽ അഭ്യസിച്ച വിദ്യകൾ, ഢിലനാ ഭടന്മാരെ ആഗ്നേയാസ്ത്രപ്രയോഗങ്ങൾ പഠിപ്പിച്ചതു്, മധുരയിൽവെച്ചു് മഹാരാജാവു കാണിച്ച വിദ്യാകൌശലങ്ങൾ, ഖനകന്മാർ രണ്ടു നാഴിക അകലേ നിന്നു് കുന്നിൻെറ മുകളിൽ കെട്ടിയിരുന്ന കൂടാരത്തിൻെറ ദൂരവും മദ്ധ്യവും കണ്ടുപിടിച്ച വഴി, ഘടപ്രഹർത്താവു് കാട്ടിയ മിടുക്കു്, വ്യൂഹരചന, മന്ത്രശാസ്ത്രാനുസൃതമായ പ്രത്യസ്ത്രവാരണോപായം, പൌഷ്കല്യൻെറ യോഗാഭ്യാസം മുതലായ ഭാഗങ്ങളെ വിവരിക്കുന്നതിൽനിന്നു വ്യക്തമാകും. കൂടാതെ ഒന്നാംകാണ്ഡം ഒന്നാം അദ്ധ്യായത്തിൽ സ്തുതി എന്ന വ്യാജത്താൽ സൂൎയ്യൻെറ സ്വരൂപാദിയും അദ്ദേഹത്തിൻെറ പക്കൽ നിന്നു ലോകത്തിനു കിട്ടുന്ന ഗുണങ്ങളും വിവരിക്കുന്നതു് അശാസ്ത്രജ്ഞനു സാധിക്കുന്നതാണോ?

ശാസ്ത്രജ്ഞനായാലും പോരാ, നല്ല സഹൃദയനായിരിക്കണം. സഹൃദയനായാലും ഉള്ളിൽ തിങ്ങിപ്പായുന്ന രസങ്ങളെ മറെറാരു സഹൃദയൻെറ ഹൃദയകുഹരത്തിൽ നിറയ്ക്കുവാൻ അവനു വശ്യവാക്ത്വം വേണം. അതുകൊണ്ടും മതിയായില്ല; പ്രണാളികാസ്ഥാനത്തിൽ വാക്കിനു് പ്രസാദം, മാധുൎയ്യം, ഓജസ്സ് എന്ന ഗുണങ്ങളും,

കല്പനകളിൽ ക്ലേശലേശാസംസ്പൎശ്വം, പുതുമയും, വൈചിത്ര്യവും, അനുഭവാനുസരണവും അവശ്യം ഉണ്ടായിരിക്കണം. എല്ലാററിനും പുറമേ വിഷയക്രമീകരണശക്തിയും വേണം. ഇവയൊക്കെ വേണ്ടതുപോലെ യോജിച്ചാൽ പരഹൃദയാവർജ്ജനം സിദ്ധമായി. ഈവക ഗുണങ്ങൾ പ്രകൃതകവിക്ക് സ്വതസ്സിദ്ധമായിട്ടുണ്ട്. ഇവയിൽ ചിലതിന് കിട്ടിയ ഭാഗങ്ങളിൽനിന്ന് ഉദാഹരിക്കാം—

(൧) ഒരു ഗജയുദ്ധം—

"എന്നതു കണ്ടൊരു മിശ്രഗാംഭീര്യവാൻ
ചെന്നു ചെറുത്താൻ ഗജോപരിസ്ഥം പ്രഭും.
മിശ്രഗംഭീരനെക്കുത്തിനാനാനയും
മിശ്രഗാംഭീര്യനൊഴിഞ്ഞടിച്ചീടിനാൻ.
തൊട്ടിതു തുമ്പിക്കൈകൊണ്ടു പിടിപ്പാനായ്
തട്ടിക്കളഞ്ഞിട്ടു മാറത്തു താഡിച്ചാൻ.
പെട്ടെന്നു വാലിൽപ്പിടിച്ചിതു മിശ്രഗൻ
വട്ടത്തിൽ നിന്നു ചുഴന്നു കരീന്ദ്രനും.
ഏറിന കോപാലുഴറി കരിവരൻ
മാറിനാൻ ദൂരത്തു മിശ്രഗംഭീരനും.
കാററിക്കാൽ വേഗമോടോടിയടുത്തിട്ടു
ഊററമായാന പാഞ്ഞു മിശ്രവീരനെ.
അപ്പോഴവനിയിൽ വീണുപോയീ ബലാൽ
കെല്പോടു കോപിച്ചു കുത്തിനാനാനയും.
തെറെറന്നുതൽകയാൽ ഭൂമിയിലേററിതു
ചെറുമേയേററീല മിശ്രപ്രവീരനിൽ.
..........................................................
..........................................................

കൊമ്പനാമാനയ്ക്കു കോപം പൊറായ്കയാൽ
പിൻപോട്ടു വാങ്ങിയിട്ടാശു കുത്തുന്നിതു.
കുത്തുന്ന കുത്തുകളൊക്കെ വിഫലത്തെന്നി
കുത്തൊന്നുമേൽക്കുന്നീതില്ല മിത്രാധിപെ.
പിന്നയും പിന്നയും മിത്രപ്രവീരനും
ഖിന്നനാമാനയും യുദ്ധം തുടൎന്നപ്പോൾ
കുത്തു കൊള്ളാഞ്ഞു കോപിച്ചഹോ കുഞ്ജരൻ
എത്തിപ്പിടിച്ചു മേല്പട്ടെറിഞ്ഞീടിനാൻ
കൊമ്പിൻമുനകളിൽ വീഴണമെന്നോൎത്തു
കൊമ്പുമുയൎത്തിയിട്ടാശു നിൽക്കുംവിധൌ
...............................................
...............................................
വിശ്രുതം പൂമഴ പെയ്തിതു ദേവകൾ''

(കാണ്ഡം ൨ അദ്ധ്യായം ൧൩)

(൨) രണ്ടു മല്ലന്മാരുടെ ദ്വന്ദ്വയുദ്ധം —

"വാളും മറിഞ്ഞിരുപേൎക്കും തദന്തരെ
കോളരിപോലെ പിടിച്ചാർ ഭയങ്കരം
കെട്ടിപ്പിടിക്കയും തമ്മിലടിക്കയും
മുഷ്ടി ചുരുട്ടി കഠോരമിടിക്കയും
ഓടി വിലകിയും ചാടിപ്പിടിക്കയും
പിന്നയും തമ്മിൽ പിടിച്ചു വിഴുകയും
കണ്ണും ചുവക്കയും രക്തമൊലിക്കയും
മീതിൽ കരേറിയും കീഴ്പട്ടു വീഴ്കയും
കീഴ്പട്ടു വീണവൻ മേല്പട്ടു കേറിയും
... ... ... ... ...
... ... ... ... ...

ഏറിന കോപേന ഭല്ലാന്തകൻ തദാ
ചീറിയെണീയിച്ചു കംഭീകരാളനെ
ഒന്നു ചവിട്ടിക്കഴുത്തത്തിരിച്ചിട്ടു
നന്നായ് വലിച്ചു തലയെ മുറിച്ചുടൻ
മേല്പട്ടെറിഞ്ഞതീദ്ദൂരത്തുയർന്നിട്ടു
കീഴ്പട്ടുവീണു നുറുങ്ങീയവൻതല
കണ്ടവരൊക്കവേ കൊണ്ടാടിനാർ തദാ."

(കാണ്ഡം ൨. അദ്ധ്യായം ൧൭)

(൩) ഒരു മഹാവീരൻെറ പരാക്രമവിലാസങ്ങൾ ഏററ യുദ്ധരംഗം—

"ധന്വിയാം മാർദ്ധമൂർദ്ധാവിൻ ശരങ്ങളാൽ
മന്നിടമാകെ നിറഞ്ഞതു കാൺകയാൽ
സൈന്യം മുഴുത്തരിവർഗ്ഗമുഴറിയും
ചങ്ങാതി വീഴ്വതു കണ്ടു തൊഴിക്കയും
തങ്ങളിൽ തങ്ങളിൽ പാരം പഴിക്കയും
വാണം പൊഴിക്കയും കാണം കഴിക്കയും
ചോരപ്പുഴകൾ പലവായൊലിക്കയും
വാരിധിവാരിയും കൂടിച്ചുവക്കയും
പോരിൽ നടുക്കമോടോടിക്കഴിക്കയും
നാരീജനമതുകണ്ടു പഴിക്കയും
നാരദൻ കൌതുകം പൂണ്ടു ചിരിക്കയും
നാരായണ ജയ എന്നു ജപിക്കയും
പാരാതെ വീര്യസ്വർഗ്ഗത്തിൽ ഗമിക്കയും
നില്ലുനില്ലെന്നു പറഞ്ഞതടുക്കയും
നല്ല ശൂരന്മാർ തിരിഞ്ഞു മരിക്കയും
ആകാശമൊക്കെ വിമാനം മറക്കയും
ചാകാത്തപേർ പാഞ്ഞുപോയങ്ങൊളിക്കയും

തമ്മിൽ പിരിഞ്ഞു കാണാഞ്ഞു വിളിക്കയും
കമ്മപ്പിഴയെന്നു കണ്ണീരൊലിക്കയും
ആനകൾ കൈകാൽ പടിഞ്ഞു കിടക്കയും
കാണികൾ കണ്ടുകണ്ടേററമറക്കയും
കൂളികൾ കൂട്ടമിട്ടാർത്തു കളിക്കയും
കാളീ രുധിരം കുടിച്ചു പുളയ്ക്കയും
ചക്രങ്ങൾ കൊണ്ടു കഴുത്തു തെറിക്കയും
വിക്രമമുള്ളവർ വെട്ടിന്നടുക്കയും
വിഖ്യാതരായവർ നോക്കിത്തടുക്കയും
ഉൾക്കരുത്തുള്ള പേരേററം നടിക്കയും
മിത്രൻ ഗദകൊണ്ടു പാരമടിക്കയും
അശ്രുജാലങ്ങൾ നദിപോലൊഴുകിയും
ഖില്ലൻ വരീദണ്ഡനെയ്തു ചടയ്ക്കയും
മല്ലൻ വടു ധ്വനി കൊന്നുമിടിക്കയും
ഭദ്രശ്ചണ്ഡചണ്ഡാംശുക്കളും തദാ
ഭദ്രശാർദ്ധോത്തുംഗചാമ്പേയരാവണ–
കണ്ടകണ്ടക്ഷ്വേഡിസംഘങ്ങളും പുനഃ
ചണ്ഡരാം തണ്ഡുലപ്രസ്ഥാടവീകളും
ഇഷ്ടികാചാര്യരും യഷ്ടിധരന്മാരും
വെട്ടുവെട്ടീട്ടു തലവെലി തൂകിയും''

(കാണ്ഡം ൨. അദ്ധ്യായം ൧൮)

ഇത്യാദി.

(൪) യുദ്ധക്കളത്തിലുള്ള ഉറക്കം—

''രാത്രിയിലഷ്ടമമായി മുഹൂർത്തവും
ചീർത്തൊരു നിദ്രയും വന്നു ചാടീടിനാർ
കുംഭികുലോത്തമസ്കന്ധമകന്നവർ
കുംഭികുംഭസ്ഥലേ വീണുറങ്ങീടിനാർ

സംഭോഗകാന്തയാം അംഭോജനേത്രിതൻ
കുംഭസ്ഥലാന്തരെ വീണുറങ്ങുംവണ്ണം
പാരിൽ നിന്നീടും പദാതികൾ പാരിലും
തേരിലിരിക്കുന്ന വീരർകൾ തേരിലും
അശ്വങ്ങൾതന്മേലിരുന്നോരവിടെയും
വിശ്വസിച്ചാനന്ദമുൾക്കൊണ്ടുറങ്ങിനാർ.''

(കാണ്ഡം ൨. അദ്ധ്യായം ൧൩)

(൭) യോഗാഭ്യാസം—

''സംഘൂർണ്ണഘോരൻ നൃപതി മരിച്ചുപോയ്
സംഖം മതീ മതീ എന്നു പ്രസിദ്ധമായ്
കേട്ടതുകൊണ്ടു പൌഷ്കല്യൻ മഹാസുധീ
പെട്ടെന്നു വില്ലിനെ ദൂരത്തെറിഞ്ഞഥ
കണ്ണുമടച്ചിരുന്നീടിനാൻ ഭൂതലേ
തിണ്ണം വരുന്ന നിശ്ശ്വാസമടക്കീട്ടു
അങ്ങിഡാപിംഗലയൂടെ കടന്നിട്ടു
തിങ്ങിന കുണ്ഡലിയിങ്കൽനിന്നാഗ്നിയെ
മെല്ലവേ പൊങ്ങിച്ചു ശക്തിയോടും കൂടി
ഉല്ലസത്താകും സുഷുമ്നകളിലൊള്ള
ദ്വാദശത്തട്ടിലും സൂര്യഗൃഹത്തിലും
വേദവിശുദ്ധമാം ചന്ദ്രഗൃഹത്തിലും
ഉള്ള തേജസ്സുകളൊക്കയുമൊന്നാക്കി
എല്ലാ സിരയിലും യോഗാഗ്നിയെച്ചേർത്തു
വിസ്മയം ക്ഷിപ്രമഹോ നിജ ഗാത്രത്തെ
ഭസ്മമാക്കിപ്പരമത്തിൽ ലയിച്ചിതു.''

(കാണ്ഡം ൨, അദ്ധ്യായം ൧൩)

(൮) ഒരു യുവതിയുടെ വർണ്ണന—

''കുന്നിൻകൊടുമുടിതുല്യസ്തനയുഗാ

സുഭ്രൂ സുലോചനാ വിദ്രുമോഷ്ഠാധരീ
ഉദ്‌ഭ്രമിതോത്തുംഗസുന്ദരപൂരുഷാ
മിന്നൽപോലെ നിറമുള്ളൊരു കാമിനി
അന്നം തൊഴുന്ന നടയാൾ കൃശാംഗിനീ.''

(കാണ്ഡം ൨. അദ്ധ്യായം ൩.)

ഇത്യാദി. ഒന്നാംകാണ്ഡം രണ്ടാമദ്ധ്യായത്തിലെ പുരവർണ്ണവും ഇവിടെ പ്രസ്താവയോഗ്യമാണ്. ഇതുകൊണ്ടുതന്നെ മുൻ വിവരിച്ച മററു കവിതാഗുണങ്ങൾക്കും ഉദാഹരണങ്ങൾ അവശിഷ്ടഭാഗത്തിലും ഉണ്ടായിരിക്കണം.

ഇപ്രകാരം എവിടെ നോക്കിയാലും അതാതു രസങ്ങളെ അംഗാംഗിഭാവേന യോജിപ്പിക്കുന്നതിനും, തത്തദ്വ്യഞ്ജകങ്ങളായ അക്ഷരങ്ങളെ ഘടിപ്പിക്കുന്നതിനും ഈ കവിക്കു നല്ല തഴക്കവും വാസനയുമുണ്ടെന്നു വ്യക്തമാകും. വ്യാകരണം, ന്യായം, മീമാംസ മുതലായ ശാസ്ത്രവിശേഷങ്ങളിൽ ഇദ്ദേഹത്തിനു വിശേഷപാണ്ഡിത്യമുണ്ടോ എന്നുള്ളതു് വ്യക്തമാകാനുള്ള അവസരം ഈ ഭാഗങ്ങളിൽ കിട്ടീട്ടില്ല.

ഇദ്ദേഹം ഒരു ഉത്തമനായ ഭാഷാകവി എന്നല്ലാതെ സംസ്കൃതസാഹിത്യത്തിൽ കവിത എഴുതീട്ടുണ്ടോ എന്നു സംശയമാണ്. എന്തെന്നാൽ, കൊല്ലംരാജാവിന്റെ ദൂതനും മാർത്താണ്ഡവർമ്മമഹാരാജാവുമായി സംസ്കൃതത്തിൽ സംഭാഷണം ചെയ്തിരുന്നതു് വായിച്ചുനോക്കിയാൽ ആ വാക്കുകൾ സാധാരണന്മാർ ഉപയോഗിക്കുന്നതായിട്ടല്ലാതെ ഒരു കവിയുടെ മുഖത്തിൽനിന്നു വന്നിട്ടുള്ളതായി തോന്നിക്കുന്നില്ല.

ശാസ്ത്രദൃഷ്ട്യാ നോക്കുന്നപക്ഷം ഇതിൽ അപൂർവം ചില ശബ്ദപ്രയോഗങ്ങളെക്കുറിച്ചു് ചിന്തിക്കേണ്ടതുണ്ടെ

ങ്കിലും, അവകൊണ്ടു് അൎത്ഥപ്രതീതിക്കു യാതൊരു തടസ്സവും നേരിടാത്തതിനാൽ അവയെ ഒരു ദൂഷണമായി വകവെപ്പാനില്ലെന്നാണു് രസജ്ഞന്മാരുടെ അഭിപ്രായം. ഇതിന്റെ രഹസ്യം എന്തെന്നാൽ— കാമിനീമനോജ്ഞതയിൽ അവയവതത്ത്വവും, ശാരദപൂൎണ്ണചന്ദ്രനിൽ കളങ്കവും, മനോമോഹനമായ ചിത്രത്തിൽ ഛായയും തുണിയും ലയിക്കുന്നതുപോലെ, രസപരിപോഷകങ്ങളായ ഘടനാസാമഗ്രികൾ തികഞ്ഞിരിക്കുമ്പോൾ അവയ്ക്കു തടസ്സം വരുത്താത്ത ചില ചില്ലറ തെററുകൾ രസാസ്വാദൈകപരനായ ബോദ്ധാവിന്റെ ചിന്തയ്ക്കുപോലും പ്രായേണ വിഷയമാകയില്ലെന്നാണു്. എങ്കിലും "വിദ്രുമചഞ്ചുനാ" ഇത്യാദി ലിംഗവ്യത്യയവും, "പാരിടെ" (സപ്തമീ) ഇത്യാദി പ്രകൃതിപ്രത്യയയോജനവും, ചില ഭാഷാസംസ്കൃതശബ്ദങ്ങളുടെ സമാസാദിയും, നിസ്സാരവും പഴയ ഭാഷാകവിതകളിൽ സാധാരണവുമായാലും "പാവകമഹഫ്ലസ്സും", "കൃശാങ്ഗിനീ" എന്നും മററുമുള്ള പ്രയോഗങ്ങളെ ഇതിൽ ഒഴിച്ചിരുന്നാൽ പ്രകൃത്യാതന്നെ ശബ്ദാഭിമാനിയായ ശാബ്ദികനും വഴക്കുകൂടാതെ കഴിക്കുമായിരുന്നു. എന്നാൽ 'ന കൎമ്മധാരയാന്മത്വൎത്ഥീയഃ' എന്ന ന്യായം പ്രായികമാണെന്നോ, അഥവാ സുന്ദരീ എന്ന അൎത്ഥത്തിൽ 'കൃശാങ്ഗിനീ'ശബ്ദം രൂഢമാണെന്നോ വാദിക്കുന്നപക്ഷം അവനു വഴക്കു കാണുകയില്ല. 'പാവകമഹഫ്ലസ്സ'ത്തിലേ ആകാരക്കുറവിനു മാത്രം അവനോടു പെട്ടെന്നു സമാധാനം പറവാൻ നമുക്കു കഴിവില്ലാതെയിരിക്കുന്നു.

ഏതായാലും ഈ കവി ഇങ്ങനെ ഒരു ഗ്രന്ഥം എഴുതിയിട്ടിരുന്നില്ലെങ്കിൽ മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ ബാലചരിതങ്ങൾ നഷ്ടമാകയും, മേലുള്ള ചരി

ങ്ങളിൽ സ്വതന്ത്രന്മാരായ ചരിത്രകാരന്മാരെ മാത്രം പ്രമാണമാക്കേണ്ടതായി വരികയും ചെയ്യുമായിരുന്നു. അതുകൊണ്ടു് ഈ കവിസത്തമൻ ഈ ഗ്രന്ഥരത്ന നിർമ്മിതികൊണ്ടു് രാജഭക്തന്മാരായ നമുക്കു വലിയ ഉപകാരമാണു ചെയ്തതെന്നു നാം ഒരിക്കലും മറക്കരുതു്.

അനുമോദനം. ഇവിടെ ഒരു കാര്യം കൂടി അവശ്യം പ്രസ്താവിക്കേണ്ടതുണ്ടു്. അതെന്തെന്നാൽ—ഭൂമിക്കുള്ളിൽ എന്തെല്ലാം വസ്തുക്കളില്ലാ?, നാട്ടിലും വനങ്ങളിലുമായി എന്തെല്ലാം ഓഷധികൾ കാണുന്നില്ലാ?, ഹനുമാൻ മൃതസഞ്ജീവിനി കൊണ്ടുവന്നതു സ്വർഗ്ഗത്തിൽ നിന്നാണോ?, സ്യമന്തകം എന്ന രത്നം ശ്രീകൃഷ്ണനോടുകൂടി സ്വർഗ്ഗത്തിലേയ്ക്കു പോയോ?, ഇല്ലാ, എല്ലാം ഇവിടെത്തന്നെ ഉണ്ടു്. ഈ വിശിഷ്ടവസ്തുക്കളുടെ സത്താമാത്രംകൊണ്ടു് നമുക്കെന്തു ഫലം?. അതിനാൽ ഈ ഗ്രന്ഥരത്നത്തെ നിഗൂഢമായ ഒരാകരത്തിൽനിന്നു കണ്ടുപിടിച്ചു സജ്ജനങ്ങൾക്കു കണ്ഠത്തിലണിയുമാറു പ്രകാശിപ്പിച്ച മഹാമഹിമശ്രീ എം. രാജരാജവർമ്മ തമ്പുരാൻ തിരുമനസ്സിലേ അശ്രാന്തപരിശ്രമമാണു് നമുക്കിപ്പോൾ ഈ കവിയെക്കാളും അധികം ഉപകാരം ചെയ്തതു്. അതുകൊണ്ടു് മഹാമനസ്കനായ ആ തിരുമേനിയോടു് നാം എന്നും കൃതജ്ഞന്മാരായിരിപ്പാൻ കടമപ്പെട്ടിരിക്കുന്നു.

അവിടത്തെ അനല്പംശ്ലാഘനീയമായ ആജ്ഞാശക്തിവൈഭവത്താൽ മാത്രം പാണ്ഡിത്യം തനിക്കുണ്ടെന്നു് സമർപ്പണം. അഭിമാനിക്കുകയും, അതുനിമിത്തം ഏതാണ്ടൊക്കെ എഴുതിപ്പിടിക്കുകയും ചെയ്തിട്ടു് അറിവില്ലായ്മയെത്തന്നെ ഇപ്രകാരം ഒരു പ്രസ്താവനാവേഷത്തിൽ കെട്ടിച്ചമച്ച

എന്റെ ഈ സാഹസപ്രവൃത്തിയെ മഹാന്മാർ ക്ഷമിക്കാതിരിക്കയില്ലെന്നുള്ള വിശ്വാസത്തിന്മേൽ ഇതാ ഇതിനെ വിനയപുരസ്സരം മഹാജനസമക്ഷം സമൎപ്പിച്ചുകൊള്ളുന്നു.

കെ. മഹാദേവശാസ്ത്രികൾ.

തിരുവനന്തപുരം
൧൧൦൩ ചിങ്ങം ൧-ാംനു }




ശുഭം ഭൂയാത്.

ശ്രീ

# ശ്രീമാൎത്താണ്ഡമാഹാത്മ്യം

കിളിപ്പാട്ടു്.

## ഒന്നാം കാണ്ഡം

## ഒന്നാം അദ്ധ്യായം.

*.........പറഞ്ഞതിലൊട്ടൊട്ടു പറയുന്നേൻ
ഇന്നതുപോലെ ചൊല്വാൻ സാമൎത്ഥ്യമില്ല മമ
[1]ബ്രഹ്മകല്പിതം പുരാ വിശപനോടഹോ വിശപൻ
[2]ജിഹ്മമെന്നിയേ ചൊന്നാൻ കാശ്യപീജരോടെന്നും
കാശ്യപീജന്മാരതുകൾ ചെയ്തതും കേട്ടേനഹം
ആശ്ചൎയ്യം [3]കാശ്യപിയിൽ പ്രസിദ്ധമാകും കേൾക്കാം.
ദേവകൾക്കസഹ്യമാം [4]ക്ഷുത്പിപാസാദിവന്ന-
താവോളം സഹിച്ചിട്ടു സഹിച്ചുകൂടായ്കയാൽ
നാരദനോടു ചൊന്നാർ നാരദമഹാമുനി
സൂൎയ്യനോടുണൎത്തിപ്പാൻ ചെന്നപ്പോൾ സൂൎയ്യനുടെ
ഘോരരശ്മിയെക്കൊണ്ടങ്ങടുത്തുകൂടായ്കയാൽ
ധീരൻ ധ്യാനിച്ചാൻ ഭക്ത്യാ ബ്രഹ്മാദിമൂൎത്തികളെ.

---

* ഒരു പത്രം മാതൃകയിൽ കാണുന്നില്ല.

1 ബ്രഹ്മകല്പിതം=ബ്രഹ്മാവിനാൽ ഉപദേശിക്കപ്പെട്ടതു്. 2 ജിഹ്മമെന്നിയേ=കോട്ടംകൂടാതെ, ബ്രഹ്മാവു് ഉപദേശിച്ച മട്ടിൽ. 3 കാശ്യപീ=ഭൂമി. പരശുരാമൻ അശ്വമേധയാഗത്തിൽ ഭൂമിയെ കാശ്യപനു ദാനം ചെയ്കയാൽ അതിനു് ഈ പേരു സിദ്ധിച്ചു എന്നു ചിലരും, ഒരവസരത്തിൽ ഭൂമി കാശ്യപന്റെ മകളായി ജനിച്ചതിനാൽ ഈ പേരു സിദ്ധിച്ചുവെന്നു മററു ചിലരും അഭിപ്രായപ്പെടുന്നു. 4 ക്ഷുത്തു്=വിശപ്പു്. പിപാസം=ദാഹം.

പരമഭക്തനാകും നാരദനുടെ മുൻപിൽ
[1]പരിചിലാവിൎഭവിച്ചാരവർ സമക്ഷരായ്.
കാൎയ്യമായ് മൂന്നക്ഷരം മൂവരുമുരചെയ്താർ.
ഓരോരോ മൂൎത്തികൾക്ക ഓരോന്നേ പാഠമുള്ളൂ.
നാരദനുളള ഭാഗ്യവൈഭവംകൊണ്ടു കിട്ടി.
മൂൎത്തികളന്തൎദ്ധാനം ചെയ്തപ്പോൾ ദേവമുനി
ആൎത്തിതീൎപ്പതിന്നംശുമാവിനെ[2] തന്മന്ത്രേണ
ധ്യാനിച്ചനേരം സൂൎയ്യകിരണം മഹാശീത-
പാനീയസമമായി സൂൎയ്യനെ ശരീരിയായ്
കാണായീതരികത്തു ചെന്നിതു ശ്രീനാരദൻ.
താണുവീ.......................................................
...........................................................സൂൎയ്യ!
നമസ്തേ ശിവസൂൎയ്യ! നമസ്തേ ദിവാകര!
നമസ്തേ വേദങ്ങളിൽ [3]പ്രചുരനാമധേയ!
നമസ്തേ അനിൎവ്വാച്യ! നമസ്തേ[4] ƒക്ഷരദപാര!
നമസ്തേ സൎവ്വത്തിന്നുമാദികാരണ! നാഥ!
നമസ്തേ ശിവ! ശാന്ത! ശ്രീകര! ശിവാകര!
നമസ്തേ ശിവാത്മക! നമസ്തേ ലോകനാഥ!
സുന്ദര! സൂൎയ്യദേവ! ലോകൈകനാഥ! വിഭോ!
നമസ്തേ ബ്രഹ്മവിഷ്ണുശിവരൂപക! [5]മിത്ര!
നമസ്തേ ബ്രഹ്മമയ! അമൃത! സദാശിവ!
നമസ്തേ ജഗദ്ദ്രഷ്ടേ! അമല! സുരേശ്വര!
നമസ്തേ നാരായണ! [6]മാൎത്താണ്ഡ! നമോനമഃ



---

1 പരിചിൽ=വേണ്ടപോലെ. 2 അംശുമാവ്=സൂൎയ്യൻ 3. പ്രചുരം=അധികം. 4. അക്ഷരം=മോക്ഷം. ക്ഷരം എന്നും പിരിക്കാം. ക്ഷരം=വിലയം. 5. മിത്രൻ=സൂൎയ്യൻ. 6. മാൎത്താണ്ഡൻ=സൂൎയ്യൻ. സാംബപുരാണത്തിൽ "അൎത്ഥസ്ഥം ഭവ മാണ്ഡേതി മാൎത്താണ്ഡസ്തേന സ സ്മൃതഃ" എന്നു മാൎത്താണ്ഡശബ്ദവ്യുൽപത്തി കാണുന്നു. മൃതാണ്ഡത്തിൽനിന്നുത്ഭവിച്ചതിനാൽ മാൎത്താണ്ഡനെന്നും മറ്റൊരു കോശത്തിൽ പറയുന്നു.

സത്വാദിഗുണത്രയ! സൃഷ്ട്യാദികർമ്മത്രയ!
ഋഗ്യജുസ്സാമത്രയ! ബ്രഹ്മാദിമൂർത്തിത്രയ!
ത്രയരൂപകൻ ഭവാൻ പഞ്ചരൂപകൻ ഭവാൻ
സപ്തരൂപകൻ ഭവാൻ നവരൂപകൻ ഭവാൻ
ദശമോടേകാദശദ്വാദശരൂപൻ [1] ഭവാൻ
[2] ചതുഷ്ഷഷ്ടികളായ വിദ്യാരൂപകൻ ഭവാൻ.

---

1. ദ്വാദശാത്മാവ് = ഭഗൻ, മിത്രൻ, വരുണൻ, ജലേശ്വരൻ, ധാതാവ്, അര്യമാവ് ,ജയന്തൻ, ഭാസ്കരൻ, ത്വഷ്ടാവ്, പൂഷാവ്, ഇന്ദ്രൻ, വിഷ്ണു എന്ന ൧൨ അംശാവതാരങ്ങളോടുകൂടിയവൻ.

2. ചതുഷ്ഷഷ്ടിവിദ്യകൾ = ൬൪ കലകൾ. അവ—

൧. ഗീതം—(പാട്ട്)

൨. വാദ്യം—(വീണ വേണു മൃദംഗായത്ത്)

൩. നൃത്യം—(അഭിനയവും, താളത്തിനൊത്ത ഗാത്രവിക്ഷേപവും)

൪. ആലേഖ്യം—(ചിത്രമെഴുത്ത്)

൫. വിശേഷകച്ഛേദ്യം—(പത്തിക്കീറ് എഴുതുക)

൬. തണ്ഡുലകുസുമബലിവികാരാഃ—(മഞ്ഞപ്പൊടിയും മററും ചേർത്ത അരികൊണ്ടും പുഷ്പങ്ങൾകൊണ്ടും മണ്ഡപങ്ങളിൽ കോലം ഇടുക)

൭. പുഷ്പാസ്തരണം—(വസന്തോത്സവം മുതലായവയിൽ നാനാവർണ്ണങ്ങളായ പുഷ്പങ്ങൾകൊണ്ടു വാഹനാദികൾ അലങ്കരിക്കുക. കിഴക്കൻദിക്കുകളിൽ ഇതിനു പുഷ്പശയനം എന്നു പേരു കാണുന്നു)

൮. ദശനവസനാംഗരാഗഃ—(പല്ല്, വസ്ത്രം, ശരീരം എന്നിവയിൽ നിറം കൂട്ടുവാനും സൌരഭ്യം ഉണ്ടാക്കുവാനും വാസനപ്പൊടി ചേർക്കുക)

൯. മണിഭൂമികാകർമ്മ—(ഉഷ്ണകാലങ്ങളിൽ വിശ്രമിക്കുവാൻ മരതകപ്പച്ച, സ്ഫടികം, ചന്ദ്രകാന്തക്കല്ല്, മാർബ്ബിൾ മുതലായവയാൽ ഓരോ തരത്തിൽ തിണ്ണകളും മററും നിർമ്മിക്കുക)

൰. ശയനരചനം—(കാമി, തപസ്വി മുതലായവരുടെ മനഃസ്ഥിതി അനുസരിച്ചു കിടക്കകൾ തയാറാക്കുക)

൰൧. ഉദകവാദ്യം—(വെള്ളത്തിൽ മൃദംഗംപോലെയും മററും ശബ്ദിപ്പിക്കുക)

അഷ്ടമൂൎത്തിയും ഭവാൻ അഷ്ടദിക്പാലൻ ഭവാൻ
സഹസ്രശീൎഷൻ ഭവാൻ ആദി.............................
.......................................................
നിന്തിരുവടിയുടെ പ്രാകാശ്യമാകാശമായ്
നിന്തിരുവടിയുടെ ഉഷ്ണജഃസ്വേദം ജലം.

---

൫൨. ഉദകാഘാതഃ—(വെള്ളം തെറ്റിക്കുക മുതലായതു്. ഇതും മുൻചൊന്നതും ജലക്രീഡയിൽ നടപ്പുള്ളതാണ്)

൫൩. ചിത്രാശ്ച യോഗാഃ—(കറുത്ത മുടി പെട്ടെന്നു വെളുപ്പിക്കുക, ശരീരത്തിൽ നിറഭേദം ഉണ്ടാക്കുക, ചില വേരുകളും മറ്റും അടുക്കളയ്ക്കകത്തു ഗൂഢമായി കുഴിച്ചിട്ടു് പകാങ്ങളായ സാധനങ്ങൾക്കു രസഭേദം ഉണ്ടാക്കുക മുതലായി അസൂയകൊണ്ടു മറ്റൊരുത്തനെ പറ്റിക്കാൻ ചെയ്യുന്ന ഔഷധപ്രയോഗങ്ങൾ)

൫൪. മാല്യഗ്രഥനവികല്പാഃ—(മാണിക്യമാല, കട്ടിമാല, മുണ്ഡമാല മുതലായ മാലാവിശേഷങ്ങൾ കോൎത്തുകെട്ടുക)

൫൫. ശേഖരകാപീഡയോജനം— (മനോരഞ്ജകമായ വിധത്തിൽ ശിരസ്സിലും മുടിയിലും മാലകളും ഭൂഷണങ്ങളും അണിയിക്കുക)

൫൬. നേപഥ്യപ്രയോഗാഃ— (ദേശകാലവയോവസ്ഥാനുഗുണമായി വസ്ത്രാദികൾകൊണ്ടു ശരീരത്തെ അലങ്കരിക്കുക)

൫൭. കൎണ്ണപത്രഭംഗാഃ—(ഓരോ ആകൃതിയിൽ ദന്തം ശംഖ് മുതലായവകൊണ്ടു തക്കയും മറ്റും ഉണ്ടാക്കുക)

൫൮. ഗന്ധയുക്തിഃ—(കളഭക്കൂട്ടു വെക്കുക)

൫൯. ഭൂഷണയോജനം—(മുത്തു്, പവിഴം, വൈരം മുതലായ രത്നങ്ങൾ ഭംഗിക്കൊത്തപോലെ യോജിപ്പിച്ചു കണ്ഠാഭരണങ്ങളും മോതിരങ്ങളും മുട്ടുകകളും മറ്റും ഉണ്ടാക്കുക)

൬൦. ഐന്ദ്രജാലാഃ—(ദേവാസുരയുദ്ധം മുതലായി അത്ഭുതപ്പെടത്തക്ക പലവിദ്യകൾ കാണിക്കുക)

൬൧. കൌചുമാരാഃ—(കുചുമാരൻ പറയുന്നതായി കാമശാസ്ത്രത്തിൽ കാണുന്ന സൌഭാഗ്യവർദ്ധനയോഗങ്ങൾ)

൬൨. ഹസ്തലാഘവം—(എല്ലാ പ്രവൃത്തികളും സൌഷ്ഠവവും ശൈഘ്ര്യമും)

നിന്തിരുവടിയുടെ തേജസ്സംഭവമഗ്നി
നിന്തിരുവടിയുടെ രശ്മി ശുഷ്കാപാം ഫേനം.

---

൨൩. വിചിത്രശാകയൂഷഭക്ഷ്യവികാരക്രിയാപാനകരസരാഗാസവയോജനം—(പലതരത്തിൽ കൂട്ടാനം, സൂപ്പ് മുതലായ പേയങ്ങളും, പലഹാരങ്ങളും, അപകഷങ്ങളായ പാനകാദികളും, പഴം തേൻ മുതലായവ ചേൎത്ത് ദ്രവിപ്പിക്കുന്ന രസങ്ങളും, ശരീരപോഷകങ്ങളായ ലേഹ്യാദികളും, പുഷ്പഫലാദികൾകൊണ്ടുള്ള മദ്യങ്ങളും ഉണ്ടാക്കുക. ചിലർ പകപാപകഭേദത്തെ ആശ്രയിച്ചു പാനകരസരാഗാസവയോജനം വേറെ വിദ്യയാണെന്ന് അഭിപ്രായപ്പെടുന്നു.)

൨൪. സൂചീവാനകൎമ്മാണി—(പല തുന്നൽപ്പണികൾ)

൨൫. സൂത്രക്രീഡാ—(വിരലിൽ നൂലു ചുററി പുഷ്പാദ്യാകാരങ്ങൾ കാണിക്കുക മുതലായ വിനോദങ്ങൾ)

൨൬. വീണാഡമരുകവാദ്യാനി—(തന്ത്രീപ്രധാനങ്ങളായ വാദ്യങ്ങളിൽ മിടുക്കു കാണിക്കുക)

൨൭. പ്രഹേലികാ—(ഉക്തിവൈചിത്ര്യം. അതായതു ബാഹ്യാൎത്ഥം കൊണ്ടു സ്വരൂപാൎത്ഥത്തെ മറക്കുക.

"വ്യക്തീകൃത്യ കമപ്യൎത്ഥം സ്വരൂപാൎത്ഥസ്യ ഗോപനാത്
യത്ര ബാഹ്യാന്തരാവൎത്ഥൗ കഥ്യേതേ സാ പ്രഹേലികാ."

എന്ന് ഇതിനു ലക്ഷണം. വൈചിത്ര്യം ശബ്ദത്തിലും അൎത്ഥത്തിലുമാകാം. ഉദാഹരണത്തിന്—

"കൂജന്തി കോകിലാഃ സാലേ
യൗവനേ ഫുല്ലമംബുജം
കിം കരോതു കുരംഗാക്ഷീ
വദനേന നിപീഡിതാ."

ഈ ശ്ലോകത്തിൽ 'രസാലേ' എന്നു പറയുന്നതിനു പകരം 'സാലേ' എന്നു രേഫം വിട്ടു. 'വനേ' എന്നതിനു പകരം 'യൗ' എന്നൊരക്ഷരംകൂടി ചേൎത്തു. 'വദനേന' എന്നതിൽ മകാരത്തിന്റെ സ്ഥാനത്തു വകാരം യോജിപ്പിച്ചു. അപ്രകാരം—

"തരുണ്യാലിംഗിതഃ കണ്ഠേ
നിതംബസ്ഥലമാശ്രിതഃ
ഗുരൂണാം സന്നിധാനേഽപി
കഃ കൂജതി മുഹുൎമ്മുഹുഃ"

എന്നതു് അൎത്ഥിയായ പ്രഹേലികാ. ഒരു യുവതി ഒരു കുടത്തിൽ മുക്കാൽ ഭാഗം വെള്ളം നിറച്ചു് അതു് എടുത്തുകൊണ്ടുവരുമ്പോൾ

## നിന്തിരുവടിയുടെ ഗതിയെക്കാട്ടും ഭ്രമി. നിന്തിരുവടിയുടെ കിരണാനലധൂമ-പന്തിയിൽനിന്നുണ്ടായി സകല മേഘങ്ങളും.

ഉണ്ടാകുന്ന ശബ്ദം കേട്ടിട്ടു ഒരു വിടൻ ചോദിക്കുന്നതാണു ഈ ശ്ലോകം. ഇപ്രകാരം പ്രഹേലികാ പല തരത്തിൽ കാണ്മാനുണ്ടു്.)

൨൮. പ്രതിമാലാ—(പ്രായേണ അക്ഷരശ്ലോകം ചൊല്ലുന്ന സംപ്രദായമാണിതു്.

"പ്രതിശ്ലോകം ക്രമാദ്യത്ര സന്ധായാക്ഷരമന്തിമം
പഠേതാം ശ്ലോകമന്യോന്യം പ്രതിമാലേതി സോച്യതേ"

എന്നു് അതിന്റെ ലക്ഷണം കാണുന്നു)

൨൯. ദുർവാചകയോഗാഃ—(ദുരൂഹങ്ങളായ ശബ്ദങ്ങളും അൎത്ഥങ്ങളും ചേൎത്തു ശ്ലോകം ഉണ്ടാക്കുക)

൩൦. പുസ്തകവാചനം—(അതാതു രസത്തിനനുഗുണമായി രാഗം ചേൎത്തു് അൎത്ഥം സ്ഫുടമാകത്തക്കവിധം വായിക്കുക)

൩൧. നാടകാഖ്യായികാദൎശനം—(നാടകങ്ങളിലും ഗദ്യപ്രധാനങ്ങളായ കാവ്യങ്ങളിലുമുള്ള അറിവു്)

൩൨. കാവ്യസമസ്യാപൂരണം—(ശ്ലോകത്തിൽ ഏതെങ്കിലും ഒരംശം കിട്ടിയാൽ ശേഷം ഭാഗം സ്വയമേ പൂരണം ചെയ്യുക. ഇതു സുപ്രസിദ്ധം.)

൩൩. പട്ടികാവേത്രവാനവികല്പാഃ—(പട്ടുകൊണ്ടും ചൂരൽകൊണ്ടും കട്ടിൽ മുതലായതു വരിയുകയും നിൎമ്മിക്കുകയും)

൩൪. തൎക്കകൎമ്മാണി—(തോലുകൊണ്ടും മരംകൊണ്ടും ദന്തംകൊണ്ടും മററും രമിക്കാനുള്ള ചില അവയവങ്ങൾ നിൎമ്മിക്കുക)

൩൫. തക്ഷണം—(മരപ്പണിയും ദന്തപ്പണിയും)

൩൬. വാസ്തുവിദ്യാ—(ഗൃഹനിൎമ്മിതി)

൩൭. രൂപ്യരത്നപരീക്ഷാ—(നാണയത്തിന്റെ മാററിയുക, രത്നം മുത്തു് പവിഴം മുതലായവയുടെ ഗുണദോഷങ്ങളും വിലയും നിശ്ചയിക്കുക മുതലായതു്)

൩൮. ധാതുവാദഃ—(ലോഹാദികളുടെ പാതനം, രഞ്ജനം, ശോധനം, ജാരണം മുതലായവ ചെയ്യാനുള്ള മിടുക്കു്)

൩൯. മണിരാഗാകരജ്ഞാനം—(പത്മരാഗാദികൾ വിളയുന്ന സ്ഥലം അറിയുകയും അവ ഉപയോഗാൎഹങ്ങളാക്കുകയും)

**നിന്തിരുവടിയുടെ ഭ്രമണവേഗംകൊണ്ടു**
**ഹന്ത സംഭവമായി മാരുതഭഗവാനും.**
**കാരണമായതും നീ കാര്യമായതും നീയെ.**

---

൪൦. വൃക്ഷായുർവ്വേദയോഗാഃ—(അതാതു വൃക്ഷങ്ങളും ചെടികളും നട്ടുപിടിപ്പിക്കാനും അവയ്ക്കു സംഭവിക്കാവുന്ന രോഗങ്ങൾ അറിഞ്ഞു ചികിത്സിക്കാനും പഠിക്കുക)

൪൧. മേഷകുക്കുടലാവകയുദ്ധവിധിഃ—(ആട്ട്, കോഴി, പ്രാവ് മുതലായവയെക്കൊണ്ടു യുദ്ധം ചെയ്യിക്കുക)

൪൨. ശുകശാരികാപ്രലാപനം—(കിളികളെക്കൊണ്ടു സംസാരിപ്പിക്കുക)

൪൩. ഉത്സാദനെ സംവാഹനെ കേശമർദ്ദനെ ച കൌശലം—(കാലുകൊണ്ടും കൈകൊണ്ടും തിരുമ്മുന്നതിലും എണ്ണ തേയ്ക്കുന്നതിലുമുള്ള മിടുക്ക്)

൪൪. അക്ഷരമുഷ്ടികാകഥനം—(വിരൽകൊണ്ട് അക്ഷരവും സ്വരവും സൂചിപ്പിക്കുക മുതലായത്)

൪൫. മ്ലേച്ഛിതവികല്പാഃ—(മുന്നും പിന്നുമുള്ള അക്ഷരങ്ങൾ വ്യത്യാസപ്പെടുത്തി അർത്ഥമാക്കേണ്ടുന്ന മാതിരിയിലും, സാങ്കേതികാക്ഷരങ്ങൾ ചേർത്തും ശ്ലോകം രചിക്കുക)

൪൬. ദേശഭാഷാവിജ്ഞാനം—(ഓരോ ദേശത്തിലെ ഭാഷകൾ അറിയുക)

൪൭. പുഷ്പശകടികാ—(പുഷ്പങ്ങൾ പറിച്ചുകൊണ്ടുവരുവാൻ ചെറിയ വണ്ടികൾ ഉണ്ടാക്കുക)

൪൮. നിമിത്തജ്ഞാനം—(ശകുനംകൊണ്ടും മററും ശുഭാശുഭങ്ങൾ അറിയുക. പുഷ്പശകടികയും നിമിത്തജ്ഞാനവും ഒരേ വിദ്യയാണെന്നു ചിലർ അഭിപ്രായപ്പെടുന്നു. ഇവരുടെ പക്ഷത്തിൽ അർത്ഥം മാറും.)

൪൯. യന്ത്രമാതൃകാ—(യുദ്ധാദികൾക്കും മററും സജീവങ്ങളും നിർജ്ജീവങ്ങളുമായ യന്ത്രങ്ങൾ നിർമ്മിക്കുക)

൫൦. ധാരണാമാതൃകാ—(ഒരു ശാസ്ത്രം മനസ്സിലുറപ്പിക്കാൻ ചെയ്യുന്ന പരിഷ്കാരങ്ങൾ)

൫൧. സംപാഠ്യം—(ഒരുത്തൻ ചൊല്ലുന്നതു കേട്ട് മററു ചിലർ അതുപോലെ ഒരുമിച്ചു ചൊല്ലുക)

൫൨. മാനസീ—(പത്മാദ്യാകൃതിയിൽ ശ്ലോകം ഉണ്ടാക്കുകയും, വ്യഞ്ജനം മാത്രം പറഞ്ഞാൽ അർത്ഥത്തിനു യോജിക്കുന്ന സ്വ

**വന്ദ്യനായതും നീയേ ദിവ്യനായതും നീയേ**
**ഗുണിയായതും നീയേ കാമനായതും നീയേ**
**സേനാനിയായതും നീ മുനിയായതും നീയേ**

---

ങ്ങൾ ചേർത്തു വാചകം ഉണ്ടാക്കുകയും, മനസ്സുകൊണ്ട് ചിലകവിതകൾ നിർമ്മിച്ച് ഇടവിടാതെ ചൊല്ലുകയും മററും ചെയ്യുന്നത്.)

൫൩. കാവ്യക്രിയാ—(സംസ്കൃതപ്രാകൃതമയമായ കാവ്യം രചിക്കുക. 'മാനസീകാവ്യക്രിയാ' എന്ന് ഒന്നാണെന്നു ചിലരുടെ അഭിപ്രായം)

൫൪. അഭിധാനകോശഃ—(ഡിക്ഷനറി ഉണ്ടാക്കുക)

൫൫. ഛന്ദോജ്ഞാനം—(വൃത്തശാസ്ത്രത്തിലുള്ള അറിവ്. അതായത് പ്രസ്താരംകൊണ്ട് ഇത്രയിത്ര അക്ഷരത്തിൽ വൃത്തങ്ങൾ ഇത്രയുണ്ടെന്നും മററും നിശ്ചയിക്കുക)

൫൬. ക്രിയാവികല്പാഃ—(കാവ്യങ്ങൾ ഇന്നയിന്ന രീതിയിൽ രചിക്കണമെന്നുള്ള അറിവ്)

൫൭. ഛലിതകപ്രയോഗാഃ—(മറെറാരു രൂപംകൊണ്ടു സ്വരൂപം മറയ്ക്കുന്ന മായാപ്രയോഗങ്ങൾ)

൫൮. വസ്ത്രഗോപനാനി—(വസ്ത്രംകൊണ്ടു പല തരത്തിൽ മറയ്ക്കാനുള്ള മിടുക്ക്)

൫൯. ദ്യൂതവിശേഷാഃ—(പല മാതിരി ചൂതുകളികൾ)

൬൦. ആകർഷക്രീഡാ—(ചൂതുകളിക്കായ പല തരത്തിൽ ഉരുട്ടുക)

൬൧. ബാലക്രീഡനകാനി—(പന്തുകളി മുതലായത്)

൬൨. വൈനയികീനാം വിദ്യാനാം ജ്ഞാനം—(ഹസ്തിശിക്ഷ, അശ്വശിക്ഷ മുതലായ വിദ്യകൾ അറിയുക)

൬൩. വൈജയികീനാം വിദ്യാനാം ജ്ഞാനം—(വിജയഫലങ്ങളായ മന്ത്രങ്ങളും ശസ്ത്രങ്ങളും അവയുടെ പ്രയോഗോപസംഹാരങ്ങളും അറിയുക)

൬൪. വ്യായാമികീനാം വിദ്യാനാം ജ്ഞാനം—(നായാട്ടു മുതലായ വ്യായാമഫലങ്ങളായ വിദ്യകൾ അറിയുക.)

എന്നിവയാകുന്നു.

[1]കലയായതും നീയെ ധീരനായതും നീയെ
സ്ഥാനമായതും നീയെ ജനമായതും നീയെ
തപസ്സായതും നീയെ മുഖ്യനായതും നീയെ
ഛന്ദിയായതും നീയെ പ്രാജ്ഞനായതും നീയെ
ധൎമ്മനായതും നീയെ സമനായതും നീയെ
ധനിയായതും നീയെ ലോകമായതും നീയെ
ധനമായതും നീയെ ദാനമായതും നീയെ
ക്രമമായതും നീയെ ഉൽക്രമമായതും നീ
ശ്രീഗജത്രാതാ ഭവാൻ ജ്ഞാനിനാമിന്ദ്രൻ ഭവാൻ
വൃത്തനായതും ഭവാൻ [2]വ്യാസനായതും ഭവാൻ
പ്രിയഭൃഗണനരവർദ്ധി നീ [3]പാതൻ ഭവാൻ
ജയശ്രീയാകുന്നു നീ തുംഗനമാകുന്നു നീ
[4]ഹരിശ്ശവാകുന്നു നീ അനിഷ്ഠീയാകുന്നു നീ
അനന്തനാകുന്നു നീ അന..................
ചാരസ്ഥനാകുന്നു നീ ദൂരസ്ഥകാലാത്മാവേ!
[5]ധാമമായതും ഭവാൻ കാള .......ഭവാൻ
[6]ഋക്ഷവാരങ്ങൾ ഭവാൻ മനസ്സായതും ഭവാൻ
ക്ഷുബ്ധനും ഭവാനത്രെ ശ്രീയും നിന്തിരുവടി.
സൎവ്വമൂലങ്ങളായിക്കൊണ്ടുന്നവല്ലോ സദാ
ഉൎവ്വിയും താരങ്ങളും താരകഗ്രഹങ്ങളും
[7]മൃഗലാഞ്ഛനൻ താനും നിന്തിരുവടിയുടെ
സുഗമകിരണസമ്പൎക്കത്താൽ ശോഭിക്കുന്നു.

---

1. കലാ = ശില്പം, കാലമാനം, ഷോഡശാംശം. 2. വ്യാസം = വിസ്താരം. 3 പാതൻ = നശിപ്പിക്കുന്നവൻ, രാഹു. 4. ഹരിശ്ശ = കപിലവൎണ്ണമായ കിരണത്തോടുകൂടിയവൻ. 5. ധാമ = തേജസ്സ്, ഇരിപ്പിടം. 6. ഋക്ഷം = നക്ഷത്രം 7. മൃഗലാഞ്ഛനൻ = ചന്ദ്രൻ.

നിന്നുടെയ നാഭിയിൽനിന്നുണ്ടാം തിമിരങ്ങൾ
ഹനനമാക്കുന്നു സമഗേന്ദുവിൽനിന്നു നീണ്ണെ.
ധരണീയിങ്കൽനിന്നും ചന്ദ്രനെ മറക്കുന്നു
കരുണാമൃതസിന്ധോ! [1]കാഷ്ഠാദികാലംതൊട്ടു
ചാന്ദ്രചക്രാശാഗ്രസ്യയുഗനാശനങ്ങൾക്കും
ഇന്ദ്രാദിലോപങ്ങൾക്കും ഹേതുവാകുന്നു ഭവാൻ.
എങ്ങിനെ നിന്നെയറിഞ്ഞീശ്വര! സ്തുതിക്കുന്നു
എങ്ങും വ്യാപനാം നിന്നെ നീതന്നെ സ്തുതിക്കണം.
ഇങ്ങിനെ ബഹുവിധം സ്തുതിച്ചു നാരദനാ
തിങ്ങിന ഭക്ത്യാ ഹൎഷബാഷ്പരോമാഞ്ചൈഃ സഹ
നില്ക്കുന്നനേരം ദേവൻ തൃക്കൺപാൎത്തരുചെയ്തു
ചൊൽക്കൊള്ളും മുനിശ്രേഷ്ഠ! എന്തു നിന്നഭിലാഷം
ചൊല്ലുകെന്നതു കേട്ടു ചൊല്ലിനാൻ മുനീന്ദ്രനും.
എല്ലാവുമറിഞ്ഞിരിങ്ങീടുന്ന ജഗൽപതേ!
ഒന്നിനിക്കഭിലാഷമുണ്ടതിങ്ങുണൎത്തിക്കാം.
എന്നും നിന്നുടെ രൂപം കണ്ടുകണ്ടിരിക്കണം
നിന്നുടെ നാമങ്ങളെ എന്നുമേ നാരായണ!
എ....................കേട്ടുകേട്ടിരിക്കണം.
നിന്നുടെ രശ്മികൊണ്ടു ശ്രേഷ്ഠസൌഗന്ധങ്ങളെ
എന്നുമേ മമ ഘ്രാണംകൊണ്ടു ഘ്രാണിച്ചീടണം.
നിന്നുടെ പീയൂഷതുല്യങ്ങളാം കിരണങ്ങൾ
എന്നുടെ ദേഹത്തിങ്കൽ എന്നുമേ തലോടണം.
ശിവസൂൎയ്യായ നമഃ ശിവസൂൎയ്യായ നമഃ
[2] ഭവനാശന! ശിവസൂൎയ്യായ നമോനമഃ.

---

1. കാഷ്ഠാ = കാലമാനം. ൧൮ തവണ കണ്ണടച്ചു തുറക്കാൻ ആവശ്യപ്പെടുന്ന കാലം. 2. ഭവം = സംസാരബന്ധം.

ഇത്തരം സദാ ജപിച്ചെന്നുടെ നാവിൽനിന്നു
മത്തമാത്‌വതം രസം പാനം ചെയ്യുന്നൂ സദാ.
എന്നുടെ കരംകൊണ്ടു ത്വത്‌പദം പൂജിക്കണം
പിന്നയും വീണു നമസ്കരിക്കും വേലകളെ
എന്നുടെ കാലും ദേഹം സന്തതം ചെയ്തീടണം.
എന്നുടെ മനസ്സുകൾ പ്രത്യക്ഷം ദേവരൂപം
നന്നായിട്ടുറപ്പിച്ചു ധ്യാനിച്ചു വസിക്കണം
ഇപ്രകാരമെയെനിക്കാഗ്രഹമൊള്ളൂ നാഥ!
ത്വത്‌പ്രസാദേന ലഭിച്ചീടണമിവയെല്ലാം.
സർവജ്ഞ! എന്നാൽ ലോകക്കുപകാരമായി ത്വയാ*
[1]നിർവാഹ്യമായ കാര്യമുണ്ടതിക്കണേൻ പോററി.
ഭാരതഖണ്ഡത്തുങ്കൽ ഉള്ള ബ്രാഹ്മണവർഗ്ഗം
ഘോരമാം ദാരിദ്ര്യംകൊണ്ടേറെ ശോഷിച്ചുപോയി.
വേദാദ്ധ്യയനങ്ങളും ശാസ്ത്രപാഠനങ്ങളും
ദേവപൂജാദി നിത്യകർമ്മങ്ങൾ സകലവും
നിന്തിരുവടിയെത്താനഷസി വന്ദിപ്പതും
ഹന്ത നാശങ്ങളായി വന്നിതിക്കലിയുഗെ
അങ്ങിനെ നശിച്ചുപോകരുതെന്നഹം സദാ
പൊങ്ങിന ഭവദ്ഭക്ത്യാ ഹിമവദ്ദക്ഷിണപാർശ്വേ*
ഇരുന്നു തപസ്സുചെയ്തീടുന്നേനതുകൊണ്ടും
[2]വിരഞ്ഞുപോകുന്നില്ലാ അവർക്കുണ്ടായ ദുഃഖം.
മാനുഷനായി ഭവാൻ ഭൂതലെ അവതരി-
ച്ചാനന്ദം വരുത്തണം വിപ്രാദിവർണ്ണങ്ങൾക്കു.
ത്വത്സൃഷ്ടി നശിച്ചുപോമല്ലെങ്കിൽ ജഗത്‌പതേ!
ഉത്‌സൃജിക്കരുതേ നീ ബ്രാഹ്മണവർഗ്ഗങ്ങളെ.

---

1. നിർവാഹ്യം = നടത്തേണ്ടതു്. 2. വിരഞ്ഞ് = വേഗത്തിൽ.
* ഒരക്ഷരം കൂടുതൽ. ഈ സ്വാതന്ത്ര്യം ഇനിയും ചില സ്ഥലത്തു കാണും.

[1]പഞ്ചയജ്ഞങ്ങൾ മുടക്കീടുന്ന നിമിത്തമായ്
ചഞ്ചലം ദേവന്മാർക്കുണ്ടറിക ദയാനിധേ!
ഇങ്ങിനെ തൊഴുതു ചൊല്ലീടിന മുനിയോടു
അങ്ങിനെയെന്നു കല്പിച്ചയച്ചു മുനിയേയും.
അദ്ധ്യായമാദ്യമിതു കേട്ടാലും ശേഷം കഥാ.

—— (൦) ——




1. പഞ്ചയജ്ഞങ്ങൾ—ബ്രഹ്മയജ്ഞം (വേദം പഠിക്കയും പഠിപ്പിക്കുകയും), പിതൃയജ്ഞം (പിതൃപ്രീതികരമായ തർപ്പണം), ദേവയജ്ഞം (ദേവന്മാരുടെ പ്രീതിക്കായി ചെയ്യുന്ന ഹോമം), ഭൂതയജ്ഞം (ഭൂതബലി), നരയജ്ഞം (അതിഥിപൂജനം) എന്നിങ്ങനെ അഞ്ചു യജ്ഞങ്ങൾ.

# രണ്ടാം അദ്ധ്യായം.

അദ്ധ്യക്ഷനായ സൂൎയ്യൻ പ്രത്യക്ഷനെന്നാകിലും
അവതാരത്തെ നീക്കംചെയ്യതു നിമിത്തമായ്
[1]ദിവിജന്മാൎക്ക ഹവിസ്സൊട്ടേറെക്കുറകയാൽ
ക്ഷുത്തും ദാഹവുംകൊണ്ടു വിവശപ്പെട്ടിട്ടവർ
ചിത്തസങ്കടത്തോടു ബ്രാഹ്മണർ സന്താപത്താൽ
പഞ്ചയജ്ഞാദിജപനിഷ്ഠകൾ നിത്യകൎമ്മം
ചെഞ്ചമ്മെ മുടക്കുന്നു ഹവിസ്സില്ലശിച്ചീടാൻ
എന്തൊരു കഴിവെന്നു ചിന്തിച്ചു ദേവഗണം
ഹന്ത [2]വേധാവിനോടും ശങ്കരനോടും ചൊന്നാർ.
[3] വിരിഞ്ചനോടുംകൂടി ശങ്കരഭഗവാനും
[4]വിരവിൽ വിഷ്ണുവിനോടക്കഥയുണൎത്തിച്ചാർ.
മൂൎത്തികൾ മൂന്നുപേരും സകലദേവന്മാരും
[5]ആൎത്തിനാശനനാകും സൂൎയ്യസന്നിധൌ ചെന്നു
ശ്രുതിയിൽനിന്നും നല്ല ഇതിഹാസത്തിൽനിന്നും
അതിഗ്രൂഢമായ് ലഭിച്ചീടിന മന്ത്രങ്ങളാൽ
ധ്യാനിച്ചു സ്തുതിച്ചപ്പോളാദിത്യൻ പ്രസാദിച്ചു
മാനിച്ചിട്ടവരോടു കല്പിച്ചു മധുരമായ്
നരനായവതരിച്ചാധിയെ മാററീടുവൻ
തരിതം ദേവകളും തങ്ങടെ അംശങ്ങളെ
ജനിപ്പിക്കണമെനിക്കുപകാരാൎത്ഥം ഭൂവി
മനുഷ്യരായിപ്പോക സങ്കടം തീൎത്തീടുവൻ.
ഏവം കേട്ടമരകൾ ബ്രഹ്മാദിയോടുംകൂടി
ദേവനെ കൂപ്പിസ്തുതിച്ചാനന്ദം നടകൊണ്ടാർ.

---

1. ദിവിജന്മാർ = ദേവന്മാർ. 2 വേധസ്സ് = ബ്രഹ്മാവു്. 3. വിരിഞ്ചൻ = ബ്രഹ്മാവു്. 4. വിരവിൽ = വേഗം. 5. ആൎത്തി = ദുഃഖം, പീഡ.

തങ്ങടെ പദങ്ങളിൽ ചെന്നിരുന്നവർ പിന്നെ
തിങ്ങിനമോദാൽ സപ്താംശങ്ങളെയും ജനിപ്പിച്ചാർ
ഭാരതഖണ്ഡത്തുങ്കൽ ദക്ഷിണസമുദ്രത്തിൻ
തീരത്തു വൈപ്രാവനമാകുന്ന രാജ്യത്തുങ്കൽ.
തദ്രാജ്യത്തിന്റെ മനോഹരത്തെ വർണ്ണിപ്പാനായ്
[1]കദ്രുനന്ദനപരിവൃഢനും ശക്തി പോരാ.
ഒട്ടൊട്ടു പറഞ്ഞീടാമെങ്കിലോ വൈപ്രാവനം
തട്ടൊത്ത ഭൂമിയല്ലോ ചിലേടത്തുണ്ടു കുന്നു.
[2]കല്യാണഗിരി സാക്ഷാൽ കൈലാസസമം കണ്ടാൽ.
[3]വല്ലീവല്ലഭനതിൽ മോദിച്ചു പാർത്തീടുന്നു.
[4]ശിഖണ്ഡിതാണ്ഡവാദ്രിയതിലും സുബ്രഹ്മണ്യൻ
അഖണ്ഡസന്തുഷ്ടനായ് സതതം കളിക്കുന്നു.
ഔഷധഗിരികളും ഔഷധീശാദ്രികളും
പോഷണസുവർണ്ണദാ ഹരിദ്രാപർവ്വതവും
ഉത്തരദിക്കിലൊന്നിലൊന്നുതൊട്ടത്യുന്നതം
പത്തുനൂറായിട്ടുണ്ടു മലകൾ മനോഹരം
അത്തുകളിങ്കൽനിന്നിട്ടൊഴുകും [5]തടിനികൾ
അതിമോഹനം [6]മന്ദാകിനിയോടൊക്കുമല്ലോ.
വിപിനങ്ങളും നല്ല [7]കുഞ്ജങ്ങൾ ശിലകളും
ഭവനം മലകളിൽ കാട്ടാളന്മാർക്കും തുലോം.
മധുരഫലാന്വിത[8]കദളീപാളീപങ്ക്തി
അധികമിക്ഷുഭേദപങ്ക്തിയുമതുപോലെ.

---

1. കദ്രുനന്ദനപരിവൃഢൻ = നാഗാധിപനായ ശേഷൻ. 2. കല്യാണഗിരി = വെള്ളിമല. 3. വല്ലീവല്ലഭൻ = സുബ്രഹ്മണ്യൻ. 4. ശിഖണ്ഡിതാണ്ഡവാദ്രി = മയിലാടിമല. 5. തടിനീ = നദി. 6 മന്ദാകിനീ = ഗംഗാ. 7. കുഞ്ജം = വള്ളിക്കുടിൽ. 8. കദളീപാളീ = ശ്രേഷ്ഠമായ വാഴ. പ്രശംസയിൽ പാളീശബ്ദം ഉപയോഗിച്ചിരിക്കുന്നു

1പനസരസാലങ്ങൾ2 3പൂഗങ്ങൾ 4താലങ്ങളും
5വനജങ്ങളും നീലോല്പലങ്ങൾ കല്ഹാരങ്ങൾ
നാളികേരങ്ങൾ നല്ല മാതുളജംബീരങ്ങൾ6
7ആളക്കൾ തോട്ടം തോപ്പും 8പുന്നാഗനാഗങ്ങളും9
10ഹിന്താല11തമാലങ്ങൾ പൂന്തോപ്പു പൂങ്കാവുകൾ
തേന്തുള്ളിഫലാനചിതവൃക്ഷങ്ങൾ ബഹുവിധം.
12അസനാദികളാകും വൃക്ഷൌഘത്തിൻ്റെ ഭേദം
രസനകൊണ്ടു പറഞ്ഞീടുവാൻ പണിപണി.
പുഷ്പഭേദവും തഥൈവ പർവ്വതാന്തരങ്ങളിൽ.
13വിഷ്ടരങ്ങളിൽ കാണാം മർക്കടഭേദങ്ങളെ
കറുത്ത കരങ്ങൾ മുഖങ്ങൾ കറുത്തവ
ചെറുത്തു കടിക്കുന്ന കരടിക്കരങ്ങൾ
തലയിൽ കിരീടങ്ങളുള്ളോരു കരങ്ങൾ
പലവർണ്ണങ്ങൾ ഗോപുച്ഛികൾ കപികളും.
14കരികൾ 15കിരികളും പുലികൾ 16ശാർദ്ദൂലങ്ങൾ
നരികൾ ചെന്നായ്ക്കളും അഴുങ്കു മുയലുകൾ
കൃഷ്ണം മുള്ളനട്ടുമ്പോടുന്ന മാൻകൂട്ടങ്ങൾ
ഭേദങ്ങളത്രേ ത്രിലോമിത്യാദിബഹുമൃഗം.
വൃക്ഷങ്ങൾതോറും കാണാം പക്ഷിഭേദങ്ങളെയും
അക്ഷയമിരിക്കുന്ന ഭീമരൂപങ്ങളായി.
കൃവയും മൂങ്ങാനാന്താ പിംഗലം കഴുവുകൾ
ചാവലും പിടകളും കാട്ടിലേ കോഴികളും.

---

1. പനസം=ചക്ക. 2. രസാലം=തേന്മാവു്. 3 പൂഗം=കമുകു്. 4. താലം=പന. 5. വനജം=താമര. 6. ജംബീരം=ചെറുനാരങ്ങ. 7 ആളക്കൽ=വിറ, വെള്ളം കെട്ടിനിൽക്കുന്ന പ്രദേശം. 8. പുന്നാഗം=പുന്ന, ജാതിക്കാ. 9. നാഗം=പുന്നയിൽതന്നെ മറെറാരു ഇനം. 10. ഹിന്താലം=ഈന്തപ്പന. 11. തമാലം=പച്ചില മരം. 12. അസനം=വേങ്ങ. 13. വിഷ്ടരം=വൃക്ഷം. 14. കരി=ആന. 15. കിരി=കാട്ടുപന്നി. 16. ശാർദ്ദൂലം=കടുവാ.

കാകനും മരംകൊത്തിപ്പക്ഷികൾ [1]ഭാരണ്ഡങ്ങൾ
കോകിലം [2]കോയഷ്ടികൾ [3]കൃകലാസങ്ങൾ കൊക്കും
മറ്റു പക്ഷികൾ നല്ല രാഗങ്ങൾ പാട്ടും പക്ഷി
കുഞ്ഞുങ്ങൾ കണ്ടാൽ മോഹിക്കുമെന്നൊരു പക്ഷികളും
പക്ഷികൾനിനാദങ്ങൾ ആനകൾനിനാദങ്ങൾ
തത്ക്ഷിതിതിങ്കൽ ശാർദ്ദൂലാദികൾനിനാദങ്ങൾ
മലയിൽനിന്നു കല്ലു വീഴുന്ന ശബ്ദങ്ങളും
പല ദിക്കിലും പ്രവാഹിനിയിൽ ശബ്ദങ്ങളും.
വേണുദ്വാരങ്ങളുടെ [4]വായുധ്മാനങ്ങൾ കേൾക്കാം.
കാണുമ്പോൾ ഭയങ്കരമീ വനഭേദങ്ങളെ
ഇങ്ങിനെയുള്ള ബഹുവനങ്ങൾ വൈപ്രാവണെ
അങ്ങുണ്ടു ബഹുവിധ [5]ശാല്യങ്ങൾ [6]വ്രൈഹേയങ്ങൾ.
[7]മുദ്ഗങ്ങൾ [8]കുളത്ഥങ്ങൾ [9]മാഷങ്ങൾ [10]ഗോധൂമങ്ങൾ
[11]ഫല്ഗുക്കളെല്ലാ ഭവനങ്ങളിൽ പരിപൂർണ്ണം.
നെല്ലുകളുടെ ഭേദം ചൊല്ലിക്കൂടാത്തല്ലോ.
വെല്ലം ശർക്കര സിതാ ഐക്ഷവം രസം തേനും
പാൽ പഴം തൈര നെയ്യും ദധിയും [12]ചിപിടങ്ങൾ.
തോൽകളിലുള്ളിൽ രസമുള്ള നൽകനികളും[13].
സസ്യങ്ങൾ ബഹുവിധം മത്സ്യങ്ങൾ ബഹുവിധം
ഹാസ്യങ്ങൾ ബഹുവിധം [14]കാംസ്യദ്രവ്യാദി ബഹു.

---

1. ഭാരണ്ഡം = ഉത്തരഇൻഡ്യയിൽ അധികം ഉണ്ടാകുന്ന ഒരു വക പക്ഷി 2. കോയഷ്ടി = ചീർകോഴി, കള്ളർകാണി. 3 കൃകലാസം = ഓന്ത്. 4 വായുധ്മാനം = കാററടയുന്ന ശബ്ദം. 5. ശാല്യം = നെല്ലുകൃഷിക്കുപയോഗപ്പെടുന്ന ഭൂമി. 6. വ്രൈഹേയം = ധാന്യം എല്ലാം വിളയുന്ന ഭൂമി. 7. മുദ്ഗം = ചെറുപയറ്. 8. കുളത്ഥം = മുതിര. 9. മാഷം = ഉഴുന്ന്. 10. ഗോധൂമം = കോതമ്പ്. 11. ഫല്ഗു = അല്പം, നിസ്സാരം. 12. ചിപിടം = അവൽ. 13. കനി = പഴം. 14. കാംസ്യം = പിച്ചള.

ശിവക്ഷേത്രങ്ങൾ വിഷ്ണുക്ഷേത്രങ്ങൾ ഘോരസൎപ്പ-
ഭയങ്ങൾ മാററീടുന്ന ശാസ്തൃക്ഷേത്രങ്ങളും.
ദേവിവ്യതയ(?) ക്ഷേത്രം യക്ഷിരൂപിണാം ക്ഷേത്രം.
ഭൂതഘോരാലയങ്ങൾ സേതുസംബന്ധമാം
ഭീതി തീൎത്തിടും നാഗക്ഷേത്രങ്ങളനവധി.
ഉത്സവങ്ങളുമതിൽ പൂജകൾ നിവേദ്യങ്ങൾ
ഔത്സവതന്ത്രമന്ത്രജ്ഞാനികളുടെ ക്ഷേത്രം.
ബ്രാഹ്മണാലയങ്ങളും ക്ഷത്രിയാലയങ്ങളും
[1]ബ്രഹ്മോരുചരണജാതാലയങ്ങളും തുല്യം.
അന്തരവൎണ്ണങ്ങൾതന്നാലയങ്ങളും പിന്നെ
പന്തൊക്കം സ്തനാനപിത[2]കുലടാലയങ്ങളും.
[3]കൈവൎത്താലയങ്ങളും ബൌദ്ധാനാം [4]വിഹാരങ്ങൾ
[5]നാപിത[6]രജകർതൻ കുടികളതും തുല്യം.
ചെട്ടി ചേവുകർകുടി തോട്ടികോമുട്ടിക്കുടി
നാട്ടാർകൾ കൂട്ടപ്പെടവീടുകൾ ബഹുവിധഃ.
നീചജാതികളുടെ കുടിലുകളനവധി
[7]സൂചകാലയങ്ങളും ഇത്യാദി കുടികളാൽ
പൂൎണ്ണമായിരിക്കുന്ന തദ്രാജ്യം ഫലമൂല-
[8]കീൎണ്ണപൂൎണ്ണിതം കിഞ്ചിത് പറഞ്ഞതെന്നേയൊള്ളു.
അദ്ധ്യായം രണ്ടു കഴിഞ്ഞിനിയും പറഞ്ഞീടാം
സ്വാദ്ധ്യായിജനങ്ങൾ തൻ കാരുണ്യമുണ്ടാകയാൽ.

—(൦)—

1. ഊരുജാതന്മാർ = വൈശ്യർ, ചരണജാതന്മാർ = ശൂദ്രർ. 2. കുലടാ = വേശ്യാ. 3. കൈവൎത്തൻ = മുക്കുവൻ. 4. വിഹാരം = പള്ളി. 5. നാപിതൻ = ക്ഷുരകൻ. 6. രജകൻ = വെളുത്തേടൻ. 7. സൂചകൻ = നടൻ, ബുധൻ, കഥ പറയുന്നവൻ. 8. കീൎണ്ണം = വ്യാപ്തം.

# മൂന്നാം അദ്ധ്യായം.

---

കേൾക്കടോ പരിപൂൎണ്ണ[1]പീയൂഷനിധിവംശെ
ഉൽക്കനായ് *ചേടമാനെന്നാഖ്യാനനായ നൃപൻ
ഉണ്ടായി [2]ചേടബലമധികമത്തുകൊണ്ടു
പണ്ഡിതർ ചേടമാനെന്നവനെ പ്രശംസിച്ചു.
[3]ആൎച്ചീകപൌത്രീയമാം ഭൂമിയെ സമസ്തവും
കാശികസപത്നകൻ പരിപാലിച്ചാനല്ലോ.
ദണ്ഡനീതികളോടു പരിപാലിക്കുംകാലം
പണ്ഡിതനാകും പാണ്ഡ്യഭൂപനും നീതിജ്ഞനാം
സകലനൃപചൂഡാമണിയാം ചോളൻതാനും
സുഖമാംവണ്ണം പ്രാപ്യ കണ്ടിതു ചേടമന്തം.
മൂവരുമൊരുമിച്ചു ഗോകൎണ്ണം പ്രവേശിച്ചു
ദേവദേവേശം ശിവം വന്ദിച്ചു പാൎക്കുംവിധൌ
മാൎക്കണ്ഡേയനെക്കണ്ടു തൊഴുതു നരേന്ദ്രന്മാർ
മൃത്യുനാശനഭക്തനോടവരറിയിച്ചാർ.
എവിടെനിന്നിട്ടിപ്പോൾ ഇവിടെയ്യെഴുന്നെള്ളി
ഭവസേവക! മുനേ! എങ്ങെഴുന്നെള്ളുന്നതും.
എന്നതു കേട്ടു മുനി ചൊല്ലിനാനവരോടു
വന്നിതു സത്യലോകേനിന്നു ഞാനിവിടയ്ക്കു.
ദേവേന്ദ്രൻതന്നെക്കാണ്മാനായ്യെല്ലൊണ്ടു പോകുന്നിതു.
ദേവതുല്യന്മാർ നിങ്ങൾക്കിഷ്ടം നൽകുവേൻ ചൊൽ
അവരുമതു കേട്ടു തൊഴുതു മുനീന്ദ്രനെ [വിൻ.

---

1. പീയൂഷനിധി=ചന്ദ്രൻ. 2. ചേടൻ=ഭൃത്യൻ. 3. ആൎച്ചീകപൌത്രീയം=ഋചീകമഹൎഷിയുടെ പൌത്രനായ പരശുരാമൻ വീണ്ടെടുത്തതു്.

* 'ചേരമാൻ' എന്നാണു് പ്രസിദ്ധി.

സ്തവനംചെയ്തു ഭക്തിയോടുരചെയ്തീടിനാർ.
മഴകളില്ലാതാകുന്നിഷ്ട §.................
... ... ... ... ... ... ... ...
...... ... ... ... ... ... ... ...
... ... ... ... ... ... ... ...
...... ... ... ... ... ... ... ...
അദ്ധ്യായമഞ്ചു കഴിഞ്ഞേററവും സംക്ഷേപമായ്
ശ്രദ്ധയായ് കേട്ടുകൊൾക പറയാം കഥാശേഷം.



§ ഇതിനു മേൽ മാതൃകയിൽ പല പദ്യങ്ങൾ ലുപ്തങ്ങളായിരിക്കുന്നു.

# ആറാം അദ്ധ്യായം.

മാൎത്താണ്ഡസ്വാമിക്കൊരുവയസ്സുകഴിഞ്ഞപ്പോൾ
[1]ജൂൎത്തികൊണ്ടഹോ സ്വൎഗ്ഗ ഗമിച്ചിതുമയനം.
[2]മഹിഷീയതുകാലം വൈഷാദംനിമിത്തമായ്
[3]സഹസാ മൃതിവന്നിട്ടവളും സ്വൎഗ്ഗംപുക്കാൾ.
ബാലകൻതന്നെപ്പിന്നെ വളൎത്താൾ [4]മാതൃഷ്വസാ.
ലോലാക്ഷീ സുശീലിനീയക്കാലത്തൊരു ദ്വിജൻ.
സുന്ദരൻ സുകുമാരൻ ചന്ദ്രചൂഡന്റെ ഭക്തൻ
മന്ദമെന്നിയെ വന്നാൻ [5]വൈണാടേഹന്റെ ഗേഹേ
വന്ദിച്ചു വൈണാടേഹനാതിത്ഥ്യം കഴിച്ചിട്ടു
നന്ദിച്ചു പീഠത്തിന്മേലിരുത്തി യഥായോഗ്യം.
കുശലപ്രശ്നംചെയ്തിട്ടന്യോന്യം പിന്നെ മോദാൽ
യശസാംനിധി ഭൂപനന്ദനൻ ചോദ്യംചെയ്താൻ
ലോകവൃത്താന്തങ്ങളെപ്പറഞ്ഞീടണമെന്നു
ആകവെ ലോകത്തിങ്കൽ നീ നടന്നറിഞ്ഞവൻ.
നാരദഭഗവാന്റെ അംശമാം ദ്വിജവരൻ
[6]പാരാതെ പറഞ്ഞിതു രാജനന്ദനനോടു.
നിന്നുടെ [7]പൈതൃഷ്വസേയൻ യുവാവാകുംകാലം
മന്നിടമടക്കീടും നിന്നെയും കുലചെയ്യും.
സോദരനേയും നിന്റെ ബന്ധുക്കളെല്ലാരെയും
ആദരംവിനാ വധിച്ചീടും നിശ്ചയംതന്നെ.

---

1. ജൂൎത്തി = ജ്വരം, പനി. 2. മഹിഷി = രാജഭാൎയ്യ. 3. സഹസാ = പെട്ടെന്ന്. 4. മാതൃഷ്വസാ = അമ്മയുടെ സഹോദരി. 5. വൈ(വേ)ണാടേഹൻ = വേണാടു തനിക്കു കിട്ടണമെന്നാഗ്രഹിക്കുന്ന പപ്പുത്തമ്പി. 6. പാരാതെ = ആലോചിക്കാതെ. 7. പൈതൃഷ്വസേയൻ = അച്ഛന്റെ അനന്തരവൻ.

ഞാനറിഞ്ഞിരിക്കുന്നു [1]ശ്രുതചക്ഷുസ്സുകൊണ്ടു.
ഊനംകൂടാതെയിരുന്നീടുവാൻ നിനയ്ക്കുനീ.
ഇത്തരം കേട്ടനേരം വൈണാടേശനു ചിത്തേ
[2]അത്തലുണ്ടായിപ്പിന്നെ ദ്വിജനു വിത്തങ്ങളെ
അററമില്ലാതെ കൊടുത്തയച്ചു നൃപസുതൻ
ചുററും നില്ക്കുന്നപേരോടിക്കഥയറിയിച്ചാൻ.
അന്നേരമവർകളുമവനോടുരചെയ്തു
കൊന്നീടാം ക്ഷണംകൊണ്ടു എന്തിനു ഖേദിക്കുന്നു.
പിന്നെയും നൃപസുതൻ ഭടനായകന്മാരെ
ഖിന്നനായുരുത്തീട്ടു മെല്ലവെ നിയോഗിച്ചാൻ
[3]വല്ലജാതിയും നൃപബാലനെ വധിക്കേണം
[4]അല്ലൽതീർന്നിരുന്നീടാം എല്ലാർക്കും നമുക്കെന്നാൽ.
അന്നേരം ഭടനാഥന്മാരുരചെയ്തീടിനാർ
ഇന്നതിന്നൊരു [5]ദണ്ഡമില്ലസ്മത്[6]പരിവൃഢ!
നരസിംഹത്തിനോടു സദൃശന്മാരാം പല
നരപാലകന്മാരെ വധിച്ചു ഞങ്ങൾക്കിപ്പോൾ
നരിയെക്കൊൽവാനൊരു ഭൃത്യനാൽ മതിയാകും
വിരവിൽ പോകുന്നതു സാധിച്ചുംകൊണ്ടു വരാം.
ഇത്തരം പറഞ്ഞവർ സത്വരം നടകൊണ്ടാർ.
ചിത്തസങ്കടം തീർന്നു വൈണാടേശനും വാണാൻ.
ഇക്കഥാ ഉമയമ്മ ഭൂപാലന്റെ ഭൃത്യന്മാരും
ചൊൽക്കൊള്ളും മന്ത്രിമാരുമറിഞ്ഞു ഭ്രമിച്ചിട്ടു
ബാലകൻ വാഴും രാജസദനേ ഗമിച്ചിട്ടു
ലോലചിത്തരായ് വരാംബികയോടു ചൊന്നാർ.
പേടിയോടംബ ചൊന്നാളെന്തു ചെയ്യണമെന്നു.

---

1. ശ്രുതം=ശാസ്ത്രം. 2 അത്തൽ=വ്യസനം. 3. വല്ലജാതിയും=എങ്ങിനെയെങ്കിലും. 4. അല്ലൽ=ഉപദ്രവം. 5. ദണ്ഡം=പ്രയാസം. 6. പരിവൃഢൻ=പ്രഭു.

ഓടിപ്പോകണമിപ്പോളിവിടെ വസിക്കേണ്ട.
[1] അന്തോളത്തിങ്കൽ കേറിപ്പോകുന്നുവെന്നുവന്നാൽ
ഹന്ത വന്നുപദ്രവിച്ചീടും ശത്രുക്കൾ നൂനം.
വേഷപ്രച്ഛന്നമായ്ശിശുവിനെയുംകൊണ്ടു മെല്ലേ
[2] യോഷമാർമണിമൌലിരത്നമേ! പോയീടണം.
അടിയങ്ങളും വേഷപ്രച്ഛന്നരായ്വിടകൊള്ളും
ഝടിതി പോകാമെന്നു ചൊന്നതു കേട്ടനേരം
ബാലനെക്കയ്യിൽ വേഷപ്രച്ഛന്നയായേന്തിക്കൊണ്ടു
[3] ആലോലം വീഴും കണ്ണീരോടവൾ നടകൊണ്ടാൾ.
പത്തു [4] യോജനവഴി വടക്കുചെന്നു അത്ര
ചിത്തസങ്കടത്തോടു പാർത്തിതംബികാ താനും.
മന്ത്രിശ്രേഷ്ഠന്മാർ തമ്മിൽ മന്ത്രിച്ചു രഹസ്യമായ്
[5] തന്ത്രേണ മാസിമാസി ധനമങ്ങയച്ചിതു.
അങ്ങിനെ ആറുമാസം കഴിഞ്ഞോരനന്തരം
എങ്ങുമന്വേഷിക്കുന്ന വെങ്ങാടേഹന്റെ ദൂതർ
ബാലകവാസസ്ഥലമറിഞ്ഞു ശീഘ്രം ഭൂമി-
പാലകസുതനോടു അറിയിച്ചതുകാലം.
ആയിരം മല്ലന്മാരെ സേനാനായകനോടും
പോയാലുമെന്നു ശീഘ്രമയച്ചാൻ കൊന്നീടുവാൻ.
സന്ദർപ്പചണ്ഡഭാനു അക്കഥ രഹസ്യമായ്
മന്ദമെന്നിയേ കേട്ടു തന്നുടെ സേനയോടും
നടന്നു ബാലകനെ രക്ഷിച്ചുകൊൾവാനായി.
കടന്നുകൊള്ളണമെന്നവന്റെ സഖിമാരും

---

1. അന്തോളം=പല്ലക്ക്. 2 യോഷമാർ=സ്ത്രീകൾ. 3. ആലോലം=ധാരയായി. 4. യോജനം=നാലു ക്രോശം. ഒരു ക്രോശം=൨൦൦൦ മുഴം. "ഹസ്തൈശ്ചതുർഭിർഭവതീഹ ദണ്ഡഃ ക്രോശഃ സഹസ്രദ്വിതയേന തേഷാം" എന്നു ലീലാവതി. 5. തന്ത്രേണ=വസ്തുതത്വം അറിയിക്കാത്ത വിധത്തിൽ.

ഭ്രാതൃചണ്ഡാംശുവോടു ദൂതനാൽ ബോധിപ്പിച്ചു.
ഭീതിപൂണ്ടവൻ വായുവേഗേന നടകൊണ്ടാൻ.
മററുള്ള മന്ത്രിവരന്മാരുമങ്ങേത്തുകാലം
തെറെറന്നു മാർഗ്ഗംതേടിയും സൈന്യയുക്തരായ്‌വന്നാർ.
ചെന്നിതങ്ങിരുവരും ബാലകവാസസ്ഥലേ
അന്നവരറിയിച്ചാർ അംബയോടവസ്ഥകൾ.
കൂടവേ വരുവതിന്നമ്മയ്ക്കു കഴിവരാ
[1] ആടൽകൂടാതെ രക്ഷിച്ചീടുവോമടിയങ്ങൾ
തരിക ശിശുവിനെയെന്നവർ ചൊന്നനേരം
പെരികെ ശോകത്തോടു കൊടുത്താളമ്മയപ്പോൾ.
ബാലകനെയുംകൊണ്ടു നടന്നു [2] സേനാനികൾ
[3] മാലോടു മലവഴി നേർവഴി വരാൻ പണി.
രണ്ടു [4] വാസരംവഴി തെക്കോട്ടു കടന്നപ്പോൾ
കണ്ടിതു വെണ്ടാടേഷസഖിയാം കാട്ടാളേശൻ.
അവനുമവനുടെ കാട്ടാളപ്പടകളു-
മവനീപതിബാലഹരണത്തിന്നായ്‌വന്നാർ.
അന്നേരമുണ്ടാകിന കലഹം ചിത്രം ചിത്രം.
കൊന്നിതു ഭ്രാതൃചണ്ഡകിരണൻ ഗദകൊണ്ടു.
താഢിച്ചുശേഷിച്ചിതു കാട്ടാളനാഥൻ മാത്രം.
പേടിച്ചോടിനാൻ പിന്നെ നടന്നാരിവർകളും.
[5] പ്രാന്തരത്തൂടെ പോകുംകാലത്തിലുള്ള ദുഃഖം
എന്തു ചൊല്ലേണ്ടു കഷ്ടം വിശപ്പും ദാഹങ്ങളും.
മലയിൽ ശിലകളിൽ കുഴിയിൽ [6] കിടിമല-

---

1. ആടൽ=ഖേദം. 2. സേനാനികൾ=പടത്തലവന്മാർ. 3. മാൽ=ദുഃഖം. 4. വാസരം=ദിവസം. 5. പ്രാന്തരം=വിശ്രമിക്കുവാൻ ഛായാവൃക്ഷങ്ങളും വെള്ളവും ഇല്ലാത്തതിനാൽ ശൂന്യമായും ദൂരമായും ആൾനടപ്പില്ലാതെയുമുള്ള വഴി. 6. കിടി=കാട്ടുപന്നി.

സഹിതജലങ്ങളെ പാനങ്ങൾ ചെയ്തുംകൊണ്ടു
പടയും ശിശുപരിപാലനദ്വിജേന്ദ്രനും
അടവിയൂടെ നടന്നലഞ്ഞതോൎക്കുംവിധെയ
കഠിന[1]ലോഹദ്രവപാനതുല്യവുമഗ്നി-
നടുവിൽ[2]ഗരളത്തിൽ ഇരുന്ന സമവുമാം.
ഇങ്ങിനെ നാലുമാസം മലയിൽ പാൎത്തു പിന്നെ
തിങ്ങിന ഖേദത്തോടു [3]ഹൈരണ്യപഞ്ചാസ്യമാം.
നഗരിയിങ്കൽവന്നു വസിച്ചാർ ചിലദിനം.
[4]നിഗമക്കാതലാകും ബാലനെക്കാത്തുംകൊണ്ടു
പടവീട്ടാരും തത്ര അടവീപാരക്ഷത-
പ്പടികൊള്ളുന്നപേരും കൂടവേ കാത്തുനിന്നാർ.
മന്ത്രിപുംഗവന്മാരും സേനാനീവീരന്മാരും
യന്ത്രികൾ തന്ത്രികളും രാജാവിൻപടകളും
ഒക്കവേ സശസ്ത്രരായ്ശത്രുക്കളിടയാതെ
ഉറക്കമായ്നിന്നു നൃപബാലനെ പാലിക്കുമ്പോൾ
[5]സദ്മഡിംഭകൾ [6]മഹാഡംഭികൾ വൈണാടേശൻ
ആത്മസേനകളോടു [7]മന്തരപ്രഭുക്കളും
ആയുധപാണികളായ്യുദ്ധത്തിനൊരുമ്പെട്ടാർ.
മാൎത്താണ്ഡസ്വാമിക്കപ്പോൾ വയസ്സു നാലായിതു
ആൎത്തിയിങ്ങിനെയുണ്ടായ്പെററനാൾതൊട്ടു കഷ്ടം.
നാഥന്റെ സഹോദരി അക്കാലത്തല്ലോ പെററു
[8]ആതങ്കഹീനം ലക്ഷധൎമ്മിഷ്ഠസ്വാമിയേയും.

---

1. ലോഹദ്രവം = ചെമ്പു മുതലായ ലോഹം ഉരുക്കി വെള്ളമാക്കിയതു്. 2. ഗരളം = വിഷം. 3. ഹൈരണ്യപഞ്ചാസ്യം = ശിങ്കനല്ലൂർ, ഇരണിയൽ. 4. നിഗമം = വേദം. 5. സദ്മഡിംഭകൾ = എട്ടുവീട്ടിൽപിള്ളമാർ. 6. മഹാഡംഭികൾ = മാടമ്പിമാർ. 7 അന്തരപ്രഭുക്കൾ = ഇടപ്രഭുക്കന്മാർ. 8. ആതങ്കം = രോഗം, സന്താപം, ശങ്ക.

അവിടെ വിരോധങ്ങളൊന്നുമൊണ്ടായിതില്ല.
സ്തവനംചെയ്യാൻ മോഹമുണ്ടുള്ളു പിന്നെച്ചൊൽവേൻ.
അദ്ധ്യായമാറു കഴിഞ്ഞിന്നിയും കേട്ടുകൊൾക
യുദ്ധത്ത് പരന്മാരായ് വന്നവർചരിത്രങ്ങൾ.





# ഏഴാം അദ്ധ്യായം.

വൈണാടേശാദികൾ തൻ വരവു കണ്ടു നൃപ-
ഗണനായകർ മന്ത്രിച്ചീടിനാർ രഹസ്യമായ്.
നൃപതികുമാരനോ അധികം ശിശുവല്ലോ
സപദി അപജയം വരികിൽ ക്ഷതി വരും.
ശക്തന്മാരായും കാൎയ്യബോധശാലികളായും
ഭക്തന്മാരായുമുള്ള ഭൃത്യവൎഗ്ഗങ്ങളസ്സ-
ജ്ജീവനാം കുമാരനെ ആരുമേയറിയാതെ
ദേവേന്ദ്രൻ പീയൂഷത്തെ എന്നപോൽ സൂക്ഷിക്കേണം
നാലുവത്സരം പിന്നെ പാലിപ്പാൻ യത്നമില്ല.
ബാലനെയെടുത്തുംകൊണ്ടിപ്പോഴേ പൊയ്ക്കൊള്ളണം
അതിന്നു വേണ്ടും ദ്രവ്യമവയും കൊണ്ടുപോക
മതിയോടിരിക്കണം ഞങ്ങളുമറിയണം.
സചിവന്മാരാം ഞങ്ങൾ രാജഭണ്ഡാരം സൎവം
ഉചിതം സൂക്ഷിച്ചീടും സംശയമേതുമില്ല.
ഇങ്ങിനെ പറഞ്ഞിട്ടു അയച്ചു സമൎത്ഥരെ.
അങ്ങവരതിൻവണ്ണം ബാലനെക്കൊണ്ടുപോയാർ.
അടവികളിൽക്കൂടി നടന്നാരവർകളും.
[1]വിടപിമൂട്ടിൽ വെയ്യിൽകൊള്ളുമ്പോളിരിക്കയും
കളികൾകൊണ്ടും [2]രസപാനഭോജനംകൊണ്ടും
[3]ലളിതമാകുംവണ്ണം നടന്നു വടക്കോട്ടു
ഹരിദ്രാചലത്തിന്റെ താഴ്‌വരെ വസിച്ചിതു.
ദരിദ്രമെന്നുള്ളതു ബാലകനറിഞ്ഞീല.
യുദ്ധസന്നദ്ധന്മാരായ്‌വന്നുള്ള വൈണാടേശർ
സിദ്ധമാം പരാജയം നേരെ നാം യുദ്ധംചെയ്താൽ

1. വിടപി=വൃക്ഷം. 2. രസം=സ്വാദുള്ള. 3. ലളിതം=ബുദ്ധിമുട്ടാതെ.

ജനങ്ങൾ കുറഞ്ഞിരുന്നീടുവാനിടവരും-
ദിനങ്ങളിങ്കലിടഞ്ഞുണ്ണിയെക്കൊണ്ടുപോരാം.
ഇങ്ങിനെയൊരു സംവത്സരമങ്ങവസരം
അങ്ങു ചെല്ലുവാൻ നോക്കിയിരുന്നു ശത്രുക്കളും.
നൃപതിഭടന്മാരും അന്യബാലനെത്തദാ
നൃപബാലകനെന്നു സാധിച്ചുകൊണ്ടാരല്ലോ.
ഒരുനാളവസരം കിട്ടിയ ദിവസത്തിങ്കൽ
കരുണാഹീനന്മാരായ് കടന്നുകേറിച്ചെന്നു
കാവൽക്കാരരെയൊക്കെ തച്ചാട്ടിക്കളഞ്ഞിട്ടു
പാപത്തിന്നായിപ്പാർത്ത ബാലനെ കൊലചെയ്താർ.
പ്രേതവും കൂടെ നുറുനുറുക്കിക്കഷ്ടമവർ
[1]പോതത്തെ [2]ശുനകങ്ങൾക്കായിട്ടു കൊടുത്തിതു.
മന്ത്രി[3]സത്തമന്മാരും [4]ബലനായകന്മാരും
[5]കിങ്കരന്മാരും പിന്നെ പടകൾ കുടികളും
ഇക്കഥാ കേട്ടു വാവിട്ടുഴുതു കഷ്ടം കഷ്ടം
[6]ഉൽക്കടശോകത്തോടു വസിച്ചാർ പ്രേതംപോലെ.
ശോഷിച്ചഭാവം നൃപഭൃത്യന്മാർക്കെല്ലാവർക്കും.
[7]തോഷിച്ചഭാവം വൈണാടേഹാദിജനങ്ങൾക്കും.
മന്ത്രിവീരന്മാർ പരമാൎത്ഥത്തെക്കാട്ടിയില്ല
തന്ത്രികളായുള്ളവരങ്ങിനെയിരുന്നിട്ടും
അങ്ങു ബാലകന്നഞ്ചു വയസ്സിൽ വിദ്യാരംഭം
തിങ്ങിനമോദാലുപനയനമേഴാണ്ടിലും
കഴിഞ്ഞീരേട്ടിൽ കേട്ടു ശബ്ദാൎത്ഥം തോന്നുന്നൊണ്ടു.
ഒഴിഞ്ഞുപിടിപ്പതിന്നക്ഷരാഭ്യാസങ്ങളും

1. പോതം=ബാലൻ. 2. ശുനകം=നായ്. 3. സത്തമൻ=ശ്രേഷ്ഠൻ. 4. ബലം=സൈന്യം. 5. കിങ്കരന്മാർ=ചേവുകർ. 6. ഉത്കടം=അധികം. 7. തോഷം=സന്തോഷം.

ഹസ്ത്യശ്വപ്രഹാരങ്ങൾ ശാർദ്ദൂലപ്രഹാരങ്ങൾ
ശസ്ത്രങ്ങൾ [1]നവദ്വയത്തിങ്കലെത്തൊഴിലുകൾ
അഗ്നിശസ്ത്രാദിജ്ഞാനം ദിവ്യസായകജ്ഞാനം
മഗ്നമെന്നിയെ സർവ്വവിദ്യയും ഗ്രഹിച്ചിതു.
ശത്രുക്കൾ കോടിപ്പേരെ ക്ഷണംകൊണ്ടവനിയിൽ
വിത്രസ്തരാക്കിപ്പതിപ്പിക്കും വിദ്യയും പാരം.
രണ്ടുവത്സരം കൂടി പാർത്തു പോയവിടേയ്ക്കു
ഇണ്ടലെന്നിയെ വിദ്യ പഠിക്ക നിമിത്തമായ്.
പിന്നെ തൻഭൃത്യന്മാരും താനുമായ് നടകൊണ്ടു
ഖിന്നതഹീനം നാലുവാസരംവഴി തെക്കു.
അക്കാലം വെണ്ണാട്ടേഹൻതന്നുടെയൊരുഭൃത്യൻ
ഉൽക്കടശക്തിയോടു നൃപബാലനെക്കണ്ടു
ആടലോടോടിവന്നു നാട്ടുശൌദ്രനു ചൊല്ലി.
പേടി പൂണ്ടുടൻ വരുത്തീടിനാൻ ബന്ധുക്കളെ.
ബദ്ധശോകേന ചൊന്നാൻ നാം ചെയ്ത പ്രവൃത്തികൾ
ബുദ്ധിഹീനത്വം കഷ്ടം ഭൂപശാബകസിംഹം
സുഖമായ് മദ്ധ്യാടവീനികടെ വസിക്കുന്നു
നഖംകൊണ്ടവൻ നമ്മെ പിളർന്നുകൊല്ലും നൂനം.
കൊല്ലുവാനുപായങ്ങൾ പാർത്തിട്ടു കിട്ടുന്നില്ല.

---

1. നവദ്വയം—൰൮ വിദ്യകൾ. അവ—
"അംഗാനി വേദാശ്ചത്വാരോ മീമാംസാ ന്യായവിസ്തരഃ |
ധർമ്മശാസ്ത്രം പുരാണം ച വിദ്യാ ഹ്യേതാശ്ചതുർദ്ദശ ||
ആയുർവേദോ ധനുർവേദോ ഗാന്ധർവ്വശ്ചേതി തേ ത്രയഃ |
അർത്ഥശാസ്ത്രം ചതുർത്ഥം ച വിദ്യാ ഹ്യഷ്ടാദശൈവ താഃ ||"

അംഗങ്ങൾ വേദാംഗങ്ങൾ. അവ—ശിക്ഷാ, വ്യാകരണം, ഛന്ദസ്സ്, നിരുക്തം, ജ്യോതിഷം, കല്പം എന്നിങ്ങനെ ആറ്. ഗാന്ധർവ്വം—ഗീതം, പാട്ട്. ശേഷം സ്പഷ്ടം. നവദ്വയം എന്നതു ശസ്ത്രത്തിനോടു യോജിപ്പിക്കുന്ന പക്ഷം പതിനെട്ടു വിധമായ അഭ്യാസത്തിനാവശ്യപ്പെടുന്ന ആയുധങ്ങൾ എന്നർത്ഥം. ഇതു മേൽ ഒരിടത്തു വിവരിക്കുന്നുണ്ട്.

അല്ലലുണ്ടഹോ ഇനി ഒന്നു നാം ചെയ്തീടണം.
നായാട്ടിന്നായിക്കാട്ടിൽ പോയതുപോലെ ചില
നായന്മാരാകും വീരമല്ലരെ അയയ്ക്കണം.
ചതിച്ചുപിടിച്ചവൻതന്നുടെ ശരീരത്തെ
ചതച്ചുകൊന്നീടുവാൻ ഇപ്പോൾ പോകണം ശീഘ്രം.
അന്നേരം വന്നു പത്തുസഹസ്രം മല്ലന്മാരും
കൊന്നീടാനയച്ചിതു നൃപതികുമാരനെ.
കാടിന്നതെന്നുള്ളതു അവൎക്കു തിരിയാഞ്ഞു
തേടിനാർ വേട്ടയാട്ടംപോലെ ബാലകൻതന്നെ.
ഓരോരോ കാട്ടിൽ പത്തും ഇരുപത്തഞ്ചും പേരും
ഓരോരോ വിധങ്ങളിൽ നായാട്ടു തുടങ്ങിനാർ.
അക്കാലം [1]പഞ്ചദശകൃതിസംഖ്യരാം മല്ലർ
വെക്കത്തിൽ മദ്ധ്യാടവീമലയിൽ കേറുംവിധൌ
അവിടെ ചില ജനമൊരു ബാലകനോടു
ഭവനംതീൎത്തു വസിക്കുന്നിതെന്നതു കേട്ടു
തിരഞ്ഞു ചെല്ലുന്നേരം കണ്ടിതു ശിശുവിനെ.
പിരിഞ്ഞു വസിക്കുന്ന ഭടനായകരോടും.
ഭൃത്യന്മാരല്പം തത്ര ഇരുന്നീതവർകളും.
അത്യന്തം ഭയത്തോടു ശിശുവുമോടുംവിധൌ
വളഞ്ഞിതല്ലോ മല്ലർ നാനാദിക്കിലും കാട്ടിൽ.
ഒളിച്ചും പതുങ്ങിയും ഓടുമ്പോൾ നൃപൻ തദാ
ഭൃത്യരെപ്പിരികയാലെത്രയും ദുഃഖത്തോടു
നിൎഗ്ഗമിപ്പതിന്നൊരു മാൎഗ്ഗത്തെക്കാണായ്കയാൽ
അങ്ങൊരു ഗുഹയുണ്ടു മലയിലഗാധമായ്
പൊങ്ങിന ഭയത്തോടു ചാടിനാനതിൽ നൃപ-
സിംഹശാബകമപ്പോൾ ഭൃത്യരും പെരുവടിക്കിൽ

1. പഞ്ചദശകൃതിസംഖ്യർ—൩൭൫ പേർ.

സംഹാരകാലമയ്യോ എന്നവരോതിപ്പോയാർ.
മല്ലന്മാരക്കാട്ടിങ്കൽ ഒക്കവെ തിരഞ്ഞിട്ടു
നല്ല ക്രൂരിതട്ടോടു അതിദുർഘടമാകും
[1]ഗഹ്വരത്തിനെക്കണ്ടു മൃതിയെ ക്ഷണം ചെയ്യും
ഘോര[2]വ്യാളങ്ങളെയും കാണുകനിമിത്തമായ്
[3]വിഹ്വലന്മാരായിട്ടു ഓടിനാർ ശീഘ്രസമം
ഗഹ്വരാന്തികത്തിങ്കൽ നിൽക്കരുതെന്നിങ്ങിനെ.
കാട്ടിലെങ്ങുമേ കാണാഞ്ഞക്കാട്ടിനരികിലേ
നാട്ടിലുമൊക്കെത്തേടിപ്പോയിതു മല്ലന്മാരും.
ഗുഹയിലഗാധത്തിൽ വെള്ളത്തിൽ വീണവനെ
ഹഹഹ കഷ്ടം രക്ഷിച്ചീടുവാനാര്.. ......................
...................................................... തദാ
ചിന്തുന്ന കണ്ണീരോടുമയ്യയ്യോ കഷ്ടം കഷ്ടം.
അന്നേരമൊരു ശിലാ പിടി...........................
........ .....തിൽ പിടിച്ചിട്ടു കല്ലിന്മേൽ കരേറിനാൻ.
അതിങ്കലിരുന്നിട്ടു കൈകളാൽ തല.....................
[4]ചെത്തുമ്പർവകപോലൊന്നൊന്നെന്നു തോന്നുകയാൽ
ഗമിച്ചാനതിന്മെയിന്നു മന്ദം മന്ദം
ഭ്രമിച്ച ചിത്തത്തോടീശ്വരധ്യാനത്തോടും.
പത്തുനാഴികനേരമിങ്ങിനെ ഗമിക്കുമ്പോൾ
കുത്തുകല്ലൊന്നു കിട്ടി അതിങ്കലിരുന്നിതു.
മേല്പോട്ടു നോക്കുന്നേരം നക്ഷത്രങ്ങളെക്കണ്ടു.
കീഴ്പട്ടു ഘോരഭയങ്കരമാമിരുൾ കാണാം.
അങ്ങിനെയൊട്ടുനേരമിരിക്കും സമയത്തു
തിങ്ങിനയിരുൾപോക്കി സൂര്യനുദിച്ചിതു.

1. ഗഹ്വരം=ഗുഹ. 2. വ്യാളം=ദുഷ്ടഗജം, സർപ്പം, ചെന്നായ്, സിംഹം. 3. വിഹ്വലന്മാർ=തന്നെപ്പോലും രക്ഷിക്കാൻ കഴിയാത്തവർ. 4. ചെത്തുമ്പൻ=ചീങ്കണ്ണി.

ശത്രുക്കളും നാലുപാടുമുണ്ടായെന്നുള്ള നേരം
വിത്രസ്തനായി നോക്കിഗണിച്ചുകൊണ്ടവരെ.
മുൻപിലേ സ്ഥലമല്ല അവിടമെന്നു കണ്ടു
ചെമ്പിച്ച മുഖത്തോടും തനിയേ നടന്നിതു.
അങ്ങിനെയൊട്ടുദൂരം നടന്നോരനന്തരം
അങ്ങൊരു നദീ പായുന്നതിങ്കൽ ചാടി നീന്തി
അക്കരെക്കരെയേറി പോകുമ്പോളക്കാട്ടിങ്കൽ
നിറക്കുന്ന രസങ്ങളാം [1]പക്വങ്ങളും പലതരം.
അവകളും തന്നെപ്പറിച്ചശിച്ചു ക്ഷുത്തും തീർത്തു
ഭുവനാധി(പൻ ബഹു)ദൂരെ പോകുന്നനേരം
കാട്ടിൽ ശ്രീഭഗവതീക്ഷേത്രമൊന്നിരിക്കുന്നു.
വ..........................................................ജിക്കുന്നു.
ആരുവാൻ നീ എന്നു ചോദിച്ചു ദ്വിജശ്രേഷ്ഠൻ.
..................................................................
ഏറിയ വിശപ്പുണ്ടിക്കെന്നു പറഞ്ഞപ്പോൾ
ചോറു നല്കിനാനപ്പം ജലവും[2]മുപദംശം.
അമൃതോപമമായിട്ടതുണ്ടു കഴിച്ചിട്ടു
സുമതിവിപ്രനാമം ചോദിച്ചിട്ടിരുന്നിതു.
അദ്ധ്യായമേഴു കഴിഞ്ഞെത്രയും ഭക്തിയോടു
ശ്രദ്ധയാ കേട്ടുകൊൾക മേലിലെക്കഥകളെ.

—(൦)—

1. പക്വം = പാകം വന്ന പഴം 2. ഉപദംശം = ഉപ്പിലിട്ടതു്.

# എട്ടാം അദ്ധ്യായം.

നല്ലൊരു മരത്തിന്റെ നിഴലിൽ മണലിന്മേൽ
മെല്ലവേ കിടന്നിതു ഭൂപാല[1]കാകപക്ഷൻ.
ശോകേന ഭൃത്യരുടെ വേറുപാടോട്ടും രാത്രൗ
ഗുഹയിലകപ്പെട്ട മാറാതഖേദത്തോടും
ഊണുറക്കങ്ങളിളച്ചോടിന പീഡയോടും
[2]നീണ്ടൊന്ന ദുഃഖത്തിന്റെ നിവൃത്തി കാണാഞ്ഞിട്ടും
കിടന്നവുടൻതന്നെ ഉറങ്ങിപ്പോയിതല്ലോ.
പടിഞ്ഞാറണവാനായടുത്തു മാർത്താണ്ഡനും.
സായാഹ്നസമയത്തിൽ നിദ്രയിൽ ബാലനൃപൻ
[3]മായാഹീനമായൊരു സ്വപ്നത്തെക്കണ്ടീടിനാൻ.
പാർവ്വതീ ലോകേശ്വരീ ഖഡ്ഗവും കൊണ്ടുവന്നു
ഉർവ്വീശകുമാരനെ മടിയിൽവെച്ചു മെല്ലെ
ശിരസി ചുംബിച്ചിട്ടു ആശിസ്സുമരുൾചെയ്തു
വൈരിവീരരെ വധിപ്പാനൊരു വാളും നൽകി
വരും നിൻ ഭൃത്യരിപ്പോൾ എന്നു കല്പിച്ചു പോയാൾ.
ഉടനെയുണർന്നപ്പോളരികത്തൊരു വാളു
കിടക്കുന്നതുമെടുത്തിരിക്കും സമയത്തിൽ
പല ദിക്കിലുമോടിനടക്കും ഭൃത്യന്മാരിൽ
ചിലർ വന്നിതു തത്ര കണ്ടിതു കുമാരനെ.
സന്തുഷ്ടന്മാരായ് വീണു നമസ്കാരവും ചെയ്തു
സന്താപഹീനം മേക്കേ ദിക്കിന്നു നടകൊണ്ടാർ.
പത്തുനാഴിക ദൂരമെത്തിന സമയത്തു
[4]പത്തനമൊന്നു കണ്ടിട്ടവിടെയിരുന്നിതു.

---

1. കാകപക്ഷൻ = ബാലൻ. കാകപക്ഷം = കുഞ്ഞുങ്ങളുടെ മുടി.
2. നീണ്ടൊന്ന = ദീർഘമായ. 3. മായാഹീനം = വാസ്തവമായിട്ടുള്ളതു്.
4. പത്തനം = പട്ടണം.

അന്നത്തെ രാത്രി തത്ര വസിച്ചു പിററാംദിനം
ഒന്നൊന്നായ്‌വന്നു ചെന്നു തന്നുടെ ഭൃത്യന്മാരും.
ദൈശചണ്ഡാംശു തിരുമനസ്സിലറിയിച്ചു
ഈശ! നാമിവിടേക്കു വന്നിരിക്കുന്ന കാര്യം
മന്ത്രികൾക്കറിയിച്ചു അവരെ വരുത്തീട്ടു
[1]യന്ത്രത്തിൽ വേണമെഴുന്നെള്ളുവാനിനി സ്വാമിൻ!.
ആവേശിച്ചിതു ഭൂപാലാജ്ഞയെവ്വണ്ണം വന്നു
സേവകമന്ത്രിചതുരംഗ [2]വാഹിനികളും.
സ്വർണ്ണശിബി[3]കയിലാരുഹ്യ പൊന്നും സ്വാമീ
[4]വിവർണ്ണഹീനം പൂർണ്ണചന്ദ്രനെന്നതു പോലെ
എഴുന്നെള്ളുന്നനേരം വെൺകൊററക്കുട [5]തഴ
[6]കുഴകൾ കൊടിവടിയസി[7]കൾ പരശുകൾ
വാളുകൾ മിന്നൽ പോലെ മിന്നുന്ന പ്രകാശവും
വാളുകളുടെ മുന അഗ്നിപോൽ പ്രകാശവും
അഗ്നിശസ്ത്രത്തിലുണ്ടാകിതീത്തീപ്രകാശവും
ഭഗ്നമൃത്തികാധൂളി പൊങ്ങുന്ന പ്രകാശവും
ഭേരികൾ നാനാവിധവാദ്യങ്ങൾ നിനാദവും
ആനകൾ നിനാദവും അശ്വങ്ങൾ നിനാദവും
മംഗളാരവങ്ങളും [8]കാണികളാർക്കുന്നതും
ദേവകളാകാശത്തിൽ ദുന്ദുഭി മുഴക്കിയും
സേവകർ സന്തോഷിച്ചു സ്തുതിക്കും നാദങ്ങളും
ഇങ്ങിനെ ഗ്രഹണത്തോടാദിത്യൻ പാതാളത്തിൽ
മുങ്ങി വീണതു പോലെ ഗുഹയിൽ വീണിട്ടംശു
പിറെറന്നാളുദയത്തിൽ ഉദയഗിരിയിങ്കൽ

1. യന്ത്രം = വാഹനം. 2. വാഹിനി = സേന. 3. ശിബിക = പല്ലക്ക്. 4. വിവർണ്ണം = നീചം. 5. തഴ = കവര(ദള)ങ്ങളുള്ള കൊടി. 6. കുഴ = മുള, വാലംകുഴ. 7. അസി = ഖഡ്ഗം. 8. കാണികൾ = ജനങ്ങൾ.

അററമില്ലാത കാന്തിയോടുയരുന്നപോലെ
ബാലനാം നൃപനെഴുന്നെള്ളത്തു തുടങ്ങിനാൻ.
നാലുദിക്കിലും നിന്നു സ്തുതിച്ചു ജനങ്ങളും.
(പ്ര?ശ്രീ)[1]ഫണിതല്പഗതമൌകുന്ദവിഷയത്തിൽ
ശ്രീബാലഭൂമിപാലൻ പൂൎവ്വാഭ്യുന്നതി പ്രവേശിച്ചു.
വന്ദിച്ചിട്ടുടൻ ചെന്നു ശ്രീപത്മനാഭപദം.
നന്ദിച്ചു സൌധം പ്രാപ്യ വന്ദ്യരെ നമസ്കൃത്യ
മൂന്നുനാൾ അത്ര പാൎത്തു ഹൈരണ്യപഞ്ചാസ്യത്തിൽ
പോന്നിതു സന്നദ്ധരാം പടകളോടുംകൂടി.
ഖേദങ്ങളൊണ്ടായവ മന്ത്രിമാൎക്കചെയ്തു
മോദേന പാൎക്കുംകാലം വൈണാടേഹാദികളും
അനൎത്ഥം വരും മേലിൽ രാജവൈരത്താലെന്നും
നിനച്ചാരവസരംകണ്ടിനി വധിക്കേണം
നരശ്രേഷ്ഠനെയെന്നു കരുതിയിരിക്കുമ്പോൾ
നീരാട്ടിന്നായിട്ടൊരു ദിവസമെഴുന്നെള്ളി.
ആയിരം [2]സംശപ്തകരടുത്താർ കലചെയ്വാൻ.
അസ്ത്രശസ്ത്രജ്ഞന്മാരാം രാജകിങ്കരന്മാരും
അത്ര നിന്നവരോടു വെട്ടുകൾ തുടങ്ങിനാർ.
ചത്തിതു രണ്ടുപാടും പെരുത്തജനമപ്പോൾ.
കത്തുകൾ കൊണ്ടിട്ടോടിപ്പോയി ശേഷിച്ച ജനം.
അടവീവൎഗ്ഗാക്ഷതപ്പടിസംഘങ്ങൾ പിന്നെ
[3]പിടവു കാട്ടീടാതെ ഇരുന്നു ശത്രുക്കൾക്കും.
രണ്ടുവത്സരം കാലമിങ്ങിനെ ഇരിക്കുമ്പോൾ
കണ്ടു വന്ദിപ്പാൻ പോയി [4]പവിത്രീകൃതേന്ദ്രത്തിൽ.

---

1. ശ്രീഫണിതല്പഗതമൌകുന്ദവിഷയം = തിരുവനന്തപുരം.
2. സംശപ്തകന്മാർ = ഒരുകൂട്ടം ഭടന്മാർ. 3. പിടവ് = പിടപ്പ്, ബഹളം, ലഹള. 4. പവിത്രീകൃതേന്ദ്രം = ശുചീന്ദ്രം.

[1]പൌല്ക്കസദേശത്തൂടെ നാട്ടാരാൽ സേവിക്കപ്പെ-
ട്ടുല്ക്കടഘോഷത്തോടു ചെന്നു ശങ്കരക്ഷേത്രെ.
അവിടെ രണ്ടുമാസം ഭജിച്ചു വസിച്ചിട്ടു
ഭുവനൈകേശപദം പിന്നെപ്പോയ് [2]ഗൌരീതീർത്ഥേ
അവനീപതി വിഷ്ണുമായയെ ഭജിച്ചിട്ടു
സുഖമാംവണ്ണം പാർത്തു രണ്ടരമാസം തത്ര.
പിന്നെ ഹൈരണ്യപഞ്ചാസ്യത്തിങ്കൽ പ്രാപിക്കുമ്പോൾ
ഉന്നതനായ [3]കാരുസത്തമനുടെ ബലം
വൈണാടേഷന്റെ സേനാ മഹാഡംഭകർ സൈന്യം
[4]കൌണപസമന്മാരാമന്ത്യപ്രഭുസൈന്യം
ഒക്കവേ സന്നദ്ധരായ് ചാപം വിന്യസ്യാന്തികെ
ഉരക്കോട്ടനിന്നു യുദ്ധം ചെയ്യുപ്പോൾ നൃപനുടെ
ജനങ്ങൾ കിഞ്ചിൽ കുറഞ്ഞിരിക്കനിമിത്തമായ്
[5]ഹാനങ്ങൾ വന്നു നൃപസൈന്യങ്ങൾ ഭേദിച്ചിഹ
ഓട്ടമായിതു പട നൃപനുമോടീടിനാൻ.
വാട്ടമെന്നിയെ വിരട്ടീടിനാർ ശത്രുക്കളും.
അന്നേരമേകാകിയായ് ഓടുന്ന മഹീപാലൻ
നിന്നുഴന്നൊരു [6]ജാ(മ?ല്മ)ൻതന്നെക്കണ്ടരുൾചെയ്തു.
കൊല്ലുവാൻ വരുന്നിതു പിന്നാലെ എന്നെ ചിലർ
വല്ലജാതിയുമിപ്പോൾ രക്ഷിച്ചുകൊള്ളേണം നീ.
അന്നേരം ശാസ്തൃക്ഷേത്രെ മൂർത്തികാഗജരൂപെ
ചെന്നിരിപ്പതിനായി ചൊല്ലിനാനതുപോലെ

1. പൌല്ക്കസദേശം—ഒരുകൂട്ടം സങ്കീർണ്ണജാതിക്കാർ കുടിപാർത്തുവരുന്ന ദേശം. ബ്രാഹ്മണനു ക്ഷത്രിയയിൽ ജനിച്ചവർ പുല്ക്കസന്മാരാണെന്നു ചില കോശങ്ങളിൽ കാണുന്നു. 2. ഗൌരീതീർത്ഥം—കന്യാകുമാരി. 3. കാരു—പണിക്കർ. 4 കൌണപൻ—രാക്ഷസൻ. 5. ഹാനം—കുറവ്. 6. ജാല്മൻ—താഴ്ന്ന ജാതിക്കാരൻ.

ചെന്നിരുന്നിതുമതു[1]പ്പാടികകൊണ്ടു മൂടി
നിന്നിതു നിഹീനനുമുഴുതുംകൊണ്ടു തത്ര.
[2]അശ്വാരോഹികൾ [3]കരവാളവുംകൊണ്ടിട്ടപ്പോൾ
വിശ്വവീരനെക്കൊൾവാൻ നൂറുപേർ വന്നീടിനാർ.
ഉഴുതുനില്ക്കുന്നൊരു ജാല്മനോട്ടരചെയ്തു
വഴമൊട്ടയനേകൻ പോവതു കണ്ടോ എന്നു.
അടിയേൻ കണ്ടേൻ തെക്കോട്ടോട്ടുന്നിതൊരു പുമാൻ
ഝടിതി പോയാൽ പിടിപെടുമെന്നറിയിച്ചാൻ.
അവരുമോടിപ്പോയി അസ്തമിച്ചതുനേരം.
[4]ജവമായ്‌വന്നു [5]നീചൻ പാടികാ ഇളക്കിനാൻ.
തന്നുടെ നാഥനുടെ ഭവനെ കൊണ്ടുചെന്നു
[6]മന്നന്റെ വൃത്താന്തങ്ങൾ ഒക്കെയും ബോധിപ്പിച്ചു.
അന്നേരമവൻ പാത്രതണ്ഡുലാദികൾ നല്കി.
വന്ന ദീനതയോട്ടു[7]പചിച്ചു ഭുജിച്ചിതു.
രാത്രിയിൽ തന്നെ നടകൊള്ളുന്ന മഹീശൻതാൻ
മാത്രം പോരെന്നങ്ങവർ കൂടവെ നടകൊണ്ടാർ.
ഏതൊരുവിധത്തിലോ ഹൈരണ്യപഞ്ചാസ്യത്തിൽ
ചേതസി ദുഃഖത്തോടു നിജമന്ദിരം പുക്കാൻ.
അദ്ധ്യായമെട്ടു ചൊന്നേൻ സകലാ[8]ദ്ധ്യക്ഷോദന്തം.
സത്യം മോക്ഷദമിദം കേൾക്കടോ കുതൂഹലാൽ.

——(൦)——

1. പാടിക=മൂടാനുള്ള സാധനം. 2. അശ്വാരോഹി=കുതിരപ്പട്ടാളം. 3. കരവാളം=ഖഡ്ഗം 4. ജവം=വേഗം. 5 നീചൻ=താഴ്ന്ന ജാതിക്കാരൻ. 6. മന്നൻ=രാജാവു്. 7. പചിച്ചു്=അരിവെച്ചു്. 8. അധ്യക്ഷോദന്തം=രാജവൃത്താന്തം.

# ഒൻപതാം അദ്ധ്യായം.

എങ്കിലോ കേൾക്ക നരപാലകന്മോരോതരം
സങ്കടം വരുന്നതും നിനച്ചു നിനച്ചുള്ളിൽ
എന്തിന കഷ്ടപ്പെട്ടു ഭൂമിയിലിരിക്കുന്നു
ഹന്ത ശത്രുക്കൾ കൊല്ലും വല്ലജാതിയുമെന്നെ
അങ്ങിനെ മൃതി വരുംമുമ്പെ ഞാൻ മരിക്കേണം
ഇങ്ങിനെ എത്രദിനം സൂക്ഷിച്ചു പാർത്തിടേണ്ടു
എന്നെല്ലാം നിരൂപിച്ചു രാത്രിയിലുറങ്ങീല.
വന്നിതു പിറേറദിനം മന്ത്രിവീരന്മാരെല്ലാം.
യുദ്ധവും [1] പരാജിതനായതുമൊളിച്ചതും
ബദ്ധശോകേന നൃപൻ കല്പിച്ചു ഗ്രഹിച്ചവർ.
ഏറിയ ശോകത്തോടുമവരുമറിയിച്ചു
നീറുന്ന മനസ്സോടിയങ്ങൾക്ക ദയാനിധേ!
ഈശ്വരനൊരു കഴിവുണ്ടാക്കും ദൈവത്തിങ്കൽ
വിശ്വാസത്തോടു കൂടി വസിച്ചീടേണം നാഥ!
മേലിനിയിതിൻവണ്ണം വരാതെയിരിപ്പാനായ്
നാലുപാടിലും കാത്തുകെ ള്ളുവോ ടിയങ്ങൾ
ഒരിക്കൽ പോലും ദ്വാരം വെളിച്ചത്താക്കീടേണ്ടു
ഉരത്തവീരനെന്നു ശത്രുക്കൾ നിനയ്ക്കണം.
അങ്ങിനെ പറഞ്ഞവർ സൂക്ഷിച്ചു വാഴുംകാലം
അങ്ങോരോ സമയത്തിൽ [2] വിടവു വരുംവിധൌ
ഓരോരോ പ്രകാരങ്ങൾ ശല്യങ്ങളൊണ്ടായതു
നേരത്രെ പറഞ്ഞീടാനായിരം നാവു [3] പോരാ.
ഒരുനാൾ നരേന്ദ്രനും മന്ത്രിപുംഗവന്മാരും
കരുതി മന്ത്രിച്ചിതു പീഡകൾ തീരുവാനായ്.

---

1. പരാജിതൻ=തോററവൻ. 2 വിടവ്=ഇട. 3 നാവു=നാക്ക്.

മങ്കരാജഞ്ചികയുടെ മന്ത്രിയാം [1]മഹാമത്തു
ൾങ്കൂടാതെ പുത്രന്മാരോടും മങ്കതന്നെ
ചതിച്ചുകൊന്നു [2]ജനസ്ഥലവും രാജതപവും
മദിച്ചു ഗ്രഹിച്ചവൻ കാശിയും ജഗന്നാഥം
ഗംഗാബ്ധിസംഗം പിന്നെ നല്ലോരു ചിദംബരം
ശൃംഗാരോജ്ജിനീ പുഷ്പപുരവുമവന്തിയും
ചോളദേശവും പാണ്ഡ്യം കൎണ്ണാടലാടങ്ങളും
നീളമേറുന്ന വെമ്പാ മഹാരാഷ്ട്രങ്ങൾ താനും
ഇത്യാദി ഹിമാചലസേതുപൎയ്യന്തമുള്ള
മുഖ്യരാജ്യങ്ങൾക്കേകനാഥനായ്‌വാഴുന്നിതു.
അവന്റെ സേനാനാഥൻ [3]സ്വച്ഛസുന്ദരപിതാ.
അവനോ കൎണ്ണാടത്തിൽ [4]ത്രിശിലാവിഹാരത്തിൽ
വസിക്കുന്നവനുടെ മന്ത്രീശൻ മധുരയിൽ
വസിക്കുന്നവനെ നാമിവിടെ വരുത്തീട്ടു
വെണ്ണാടേഹാദികളെ വൈരത്തെയൊഴിപ്പിച്ചു
വാണീടാം സുഖത്തോടു അതിനു കൃപാനിധേ !
കല്പന തന്നീടണം അടിയന്മാരിൽ ചിലർ
[5]കെല്പോടു ചെന്നു കൂട്ടിക്കൊണ്ടിങ്ങു പോരുന്നുണ്ടു.
അങ്ങിനെതന്നെയെന്നു രാജാവുമരുൾചെയ്തു.
തിങ്ങിന മോദത്തോടു ഉഗ്രഗൌരവൻ പോയാൻ.
ഏഴാംനാളിങ്കൽ ചെന്നു സമ്മാനങ്ങളും നൽകി
[6]കോഴ എന്നിയെ മന്ത്രിവീരനെക്കൊണ്ടുവന്നാൻ.
അവനെ ബഹുവിധം മാനിച്ചിട്ടവനീശൻ
സ്തവനംചെയ്തു നിജസങ്കടങ്ങളും ചൊന്നാൻ.

---

1. മഹാമത്ത്=നബാബ്. 2. ജനസ്ഥലം=ജനസ്ഥാനം.
3 സ്വച്ഛസുന്ദരപിതാ=അഴകപ്പൻമുതലിയാർ. 4. ത്രിശിലാവിഹാരം=തൃശ്ശിനാപ്പള്ളി. 5. കെല്പ്=മിടുക്ക്. 6. കോഴ=ശ്രമം.

വേണാടേശാദികളെ ഒക്കവേ വരുത്തീട്ടു
വേണുന്നതിന്നു നിങ്ങൾ മാർത്താണ്ഡസ്വാമിയോടു
പിണക്കംകൂടാതെ കഴിഞ്ഞിരുന്നീടണമെന്നു
ഇണക്കി പാർപ്പിച്ചവൻ നിജരാജ്യത്തിൽ പോയാൻ.
രണ്ടുവത്സരംകാലം ശല്യത്തെ ചെയ്തീലവർ.
[1]ഇണ്ടലെന്നിയെ പിന്നെ വൈരങ്ങൾ തുടങ്ങിനാർ.
കല്യാണഗിരിയിങ്കൽ ഗുഹനെ വന്ദിപ്പാനായ്
[2]കല്യനാം നരപതി വളരെ സേനയോടും
മന്ത്രികളോടും വീരസിംഹഭൃത്യന്മാരോടും
ചെന്നിഹ തൊഴുതിട്ടു തിരിയെ വരുന്നേരം
ഒന്നിച്ചു സന്നദ്ധരായ് മഹാദംഭികർ താനും
വേണാടേശനുമവൻപടയും കാരുശ്രേഷ്ഠൻ
കൌണപോപ(മ)ന്മാരാം അന്തരപ്പുള്ളുകളും.
വാളുകൾ പരിശകൾ ഈട്ടികൾ [3]മുസലങ്ങൾ
[4]പാളികൾ [5]പരിഘങ്ങൾ [6]പരശു [7]ഭിണ്ഡിപാലം
ചക്രങ്ങൾ തടിപിടിയഗ്നിസംപ്രഹാദികൾ
കല്ലുകൾ കവണകൾ വില്ലുകൾ വീശുംതടി
ഇത്യാദിശസ്ത്രങ്ങളെ ഒക്കവെ കൈക്കൊണ്ടഥ
മുഖ്യസേനകൾ ജലപ്രളയമെന്നപോലെ
വന്നിഹ വളഞ്ഞിതു യുദ്ധത്തിനായി ശീഘ്രം.
അന്നേരം ക്രുദ്ധന്മാരാം രാജകിങ്കരന്മാരും
സന്നദ്ധന്മാരായ് അത്ര [8]പ്രധനം തുടങ്ങിനാർ.

---

1. ഇണ്ടൽ=ഭയം. 2 കല്യൻ=യുദ്ധസന്നാഹങ്ങൾ കൂട്ടിയവൻ. 3. മുസലം=അററത്തിൽ ഇരിമ്പുകെട്ടിയ തടി. 4. പാളി=കുന്തത്തിന്റെ മുനപോലെ കൂർത്ത ആയുധം. 5. പരിഘം=ഇരുമ്പുലക്ക. 6. പരശു=വെണ്മഴു. 7. ഭിണ്ഡിപാലം=പിന്നെററുതടി.

ഇതു് ഏഴു മുഴം നീളമുള്ളതും ഗോപുച്ഛാകൃതിയുമായ ആയുധമാണെന്നു് ഒരിടത്തു കാണുന്നു. 8. പ്രധനം=യുദ്ധം.

മന്നനും കരവാളും കൈക്കൊണ്ടു മദ്ധ്യേ നിന്നാൻ.
ഉന്നതരാകും ഭടജനങ്ങളടുത്തിതു.
വില്ലാളിവീരേന്ദ്രന്മാർ അല്ലലുണ്ടാകുമസ്ത്രം
മെല്ലവെ കോപത്തോടു തങ്ങളിലെയ്തീടിനാർ.
അസിധാരികളപ്പോൾ അസിധാരകരോടും
ശൂലപാണികളപ്പോൾ ശൂലപാണികളോടും
[1] ചക്രയാനന്മാർ തദാ ചക്രയാനികളോടും
ഇക്രമമായി സർവ്വ ആയുധധാരികളും
വിക്രമ[2]വീരമധുപാനമത്തന്മാരായി
ഓരോരോ പന്തികളിൽ പതിനായിരം ജനം
ഘോരമാംവണ്ണം കോപിച്ചുടനു യുദ്ധംചെയ്താർ.
വക്ഷസി ശരംകൊണ്ടു വീണിതങ്ങനേകം പേർ.
ദക്ഷന്മാർ വെട്ടിത്തമ്മിൽ കാൽകരം മുറിക്കയും
ആനകൾ മദത്തോടു സേനയിൽ നടക്കുമ്പോൾ
ദീനമെന്നിയെ തുമ്പിക്കരത്തെ വെട്ടുകയും
അശ്വങ്ങൾ കുത്തുകൊണ്ടു ഭ്രമിച്ചു വീഴുകയും
വിശ്വവീരരാം വില്ലർ എയ്തെയ്തു മരിക്കയും
അഗ്നിശസ്ത്രങ്ങൾകൊണ്ടു തലകൾ പൊട്ടുകയും
ഭഗ്നശസ്ത്രരായ് ചിലർ മല്ലുകൾ പിടിക്കയും
മറിഞ്ഞുവീഴുന്നേരം നെഞ്ചിന്മേൽ കരേറിയും
മുറിവു സഹിക്കാഞ്ഞിട്ടുറച്ചു കരകയും
കാൽകരം കഴുത്തുകൾ മുറിഞ്ഞു തെറിക്കയും
നാലഞ്ചു പേർകൾ തമ്മിലൊന്നിച്ചു പിടിക്കയും
[3] കരികളസ്ത്രമേററു ഗിരിപോൽ വീഴുകയും
നരികൾ നായ്കൾ ചോര കുടിപ്പാൻ വരികയും

1. ചക്രയാനം=രഥം. 2. വീരമധുപാനം=യുദ്ധാരംഭത്തിലും യുദ്ധാവസാനത്തിലും ചെയ്യുന്ന മദ്യപാനം. 3. കരി=ആന.

പെരികെ പടജ്ജനം തങ്ങളിൽ പട്ടംവിധൌ
അരികെ നിൽക്കന്നോരു ഘോരസംഹാരാകൃതി
വാളും കൈക്കൊണ്ടു പടനടുവിൽ ചെന്നുനിന്നു
തൂക്കിനാൻ നാലുദിശം തലകൾകൊണ്ടു വെലി.
ഭ്രാതൃ ചണ്ഡാംശു ഗദകൊണ്ടടിച്ചനേകരെ
[1]പ്രേതനായകന്റെ പുരത്തിന്നയയ്ക്കുന്നു.
ചണ്ഡതീക്ഷ്ണൻ ഭിണ്ഡിപാലംകൊണ്ടനേകരെ
മുണ്ഡനങ്ങളെയൊടച്ചിട്ടവനാൎത്തീടുന്നു.
ഇങ്ങിനെ വീരന്മാരായുള്ളവരട്ടത്തിട്ടു
കൊന്നിതു പടകളെ രണ്ടുനാഴികകൊണ്ടു.
ക്രൂരഗംഭീരൻ നൃപനന്ദനനതു കണ്ടു
ധീരതയോടു ചക്രവാനഗനായി വന്നു
[2]പത്രികൾകൊണ്ടു നൃപസൈന്യത്തെ വിരട്ടിനാൻ.
എത്രയും കഠോരത ക്രൂരഗംഭീരയുദ്ധം.
നിൽക്കരുതാഞ്ഞു ഘോരസംഹാരാദികളോടി.
ചൊൽക്കൊള്ളുമഹിക്രോധി ലക്ഷ്മണാംശകൻ വന്നാൻ.
തങ്ങളിൽ വില്ലും വാളും ഗദയും കല്ലും കൊണ്ടു
പൊങ്ങിന കോപത്തോടു ചെയ്തു പോർ ഭയങ്കരം.
കൊന്നിടുമഹിക്രോധിയവനെയെന്നാകിലും
കൊല്ലുവാനതുനേരം കഴിയാതായിവന്നു.
തല്ലുകൊണ്ടഹോ വീണാൻ മോഹിച്ചിട്ടഹിക്രോധി.
എല്ലാരുമതുനേരം ഓടിനാർ പേടിയോടെ.
പേടിച്ചു നൃപസൈന്യമോടുന്ന സമയത്തു
[3]ആടൽ പൂണ്ടശ്വോകസ്തം ഭ്രുപനമോടീടിനാൻ.
പിന്നാലെ വിരട്ടിനാർ മഹാഡംഭാദികളും.
അന്നവനൊരു ശിവക്ഷേത്രത്തിനകം പുക്കാൻ.

---

1. പ്രേതനായകൻ=യമൻ. 2. പത്രി=ബാണം. 3 ആടൽ=വ്യസനം.

ശാന്തി ചെയ്യുന്ന ദ്വിജൻ[1] സാൎഗ്ഗളം പാത്രം ചോറും
താൻതന്നെ പോവാനായിട്ടെടുത്തു നിൽക്കുന്നിതു.
ഭൂപൻ താൻ കൊല്ലുവാനെന്നൊ വരുന്ന ശത്രുജനം
ആപത്തിൽനിന്നു പരിപാലിക്ക ദയാനിധേ!
എന്നു ചൊന്നതു കേട്ടു ചൊല്ലിനാൻ മഹീസുരൻ
ഇന്നൊരു നൃപപരിത്രാണനഹേതുവായി
ഞാൻ മരിച്ചതുകൊണ്ടു എനിക്കുണ്ടാകും കീൎത്തി.
ഊനം കൂടാതെ നൃപൻ ജീവിച്ചുകൊണ്ടെന്നാകിൽ
വിപ്രരെ അശേഷവും ത്രാണനംചെയ്യും ദൃഢം
സുപ്രിയം കേൾക്ക മമ നാമവും കുലത്തെയും
എന്നവൻ പറഞ്ഞിട്ടു താക്കോലുമൃഗളിയും
ചോറും തൻ വസ്ത്രത്തെയും ഭൂപനു കൊടുത്തിതു.
ഭൂപന്റെ [2]കരവാളം ഭൂഷണമുടുപ്പുകൾ
താപം കൂടാതെ താനും മേടിച്ചു ധരിച്ചിതു.
ഒരു കോണത്തിലൊളിച്ചിരുന്നു വിപ്രശ്രേഷ്ഠൻ.
നരപാലകൻ ശാന്തിക്കാരനെപ്പോലെ പോയി.
പെരുത്ത ശത്രുക്കൾ തൻ കൂട്ടത്തിൽ കൂടീട്ടപ്പോൾ.
[3]കരുത്തനാകും മഹീപാലനോടവർ ചൊന്നാർ
അകത്താരാനുമൊണ്ടോ ക്ഷേത്രത്തിൽ വന്നതെന്നു.
പുറത്തെ കതകവും താൻ പൂട്ടിയിട്ടില്ലാ എന്നാൻ.
പെട്ടെന്നുൾപ്പൂക്കു ചിലർ ചുററിനോക്കുന്നനേരം
പട്ടരെ പിടിച്ചിതു ഒളിച്ച ഭൂപനെന്നു.
ക്ഷേത്രത്തിനുള്ളിൽവെച്ചു വെട്ടിനാർ നൂറായിട്ടു.
ഗാത്രത്തെ ശ്വാനകങ്കങ്ങൾക്കായ്ക്കൊണ്ടു കൊടുത്തിതു.
ഭൂപനും ശത്രുക്കളും ഒന്നിച്ചുതന്നെ രാത്രൗ

---

1. അൎഗ്ഗളം=തഴുത്. താക്കോൽ.എന്നു മേൽ പറയുന്നതുകൊണ്ടു വ്യക്തമാകും. 2. കരവാളം=ഖഡ്ഗം, 3. കരുത്തൻ=ശക്തൻ.

[1]ആവൽ ശാന്തികളുടെ കാൎയ്യങ്ങൾ പറഞ്ഞിട്ടും
ഒട്ടൊട്ടു ദൂരം ചെന്ന നേരത്തു നൃപാലനും
പെട്ടെന്നു ചൊന്നാനെന്റെ മഠത്തിൽ പോകുന്നേനും.
തൊഴുതു വിപ്രശ്രേഷ്ഠ ! പോകടോ എന്നും ചൊന്നാർ.
പഴുതിൽ ഭൂപാലനുമിങ്ങിനെ ജീവിച്ചിട്ടു
ശത്രുക്കളെകന്നപ്പോൾ വെക്കത്തിൽ നടന്നിട്ടു
ചൊൽക്കൊള്ളും നിജാലയെ ഹൈരണ്യപഞ്ചാസ്യത്തി
ഏതൊരു വിധത്തിലോ രാത്രിയിൽ വന്നുചേൎന്നു. (ൽ
ചേതോമോഹനം ദൈവവൈഭവം നൃപോദന്തം.
ഒൻപതദ്ധ്യായം കഴിഞ്ഞിനിമേലുള്ള കഥ
അമ്പോടു പറവേൻ ഞാൻ കേട്ടുകൊള്ളുവിനെങ്കിൽ.



——(೦)——

1. ആവൽ = പരാതി, സങ്കടം.

# പത്താം അദ്ധ്യായം.

ധീരരാം മഹാഡംഭർ പിറെറന്നാളുദയത്തിൽ
ഭേരികൾ മുഴക്കിനാർ നൃപനെ കൊന്നുവെന്നും.
[1]പോരതിൽ തോററ നൃപസേനകളന്നേരം
[2]പാരം ദുഃഖിച്ചു വാവിട്ടുഴവാൻ ഭാവിക്കുമ്പോൾ
ഭൂപതിയെഴുന്നെള്ളി രാജഗേഹത്തിലെന്നു
താപഹീനതപം കേട്ടു നൃപനെ ചെന്നുകണ്ടാർ.
ചൊല്ലിനാൻ നൃപവരൻ അല്ലലുണ്ടായതെല്ലാം.
എല്ലാരും കേട്ടു ഭയദുഃഖസന്തോഷം കൊണ്ടാർ.
ശ്രീഫണിതല്പഗതമെയ്കുന്ദവിഷയത്തിൽ
[3]രേഫനാശനം കണ്ടുകണ്ടു പാപ്പതിന്നായി
പോകണമിപ്പോളെന്നു യുദ്ധസന്നാഹത്തോടും
വൈകാതെ സൈന്യമെല്ലാം പോരുകനെഴുന്നെള്ളി.
തരുണീരത്നങ്ങളാൽ ചാമരം വീശിപ്പിച്ചു
പരിപൂർണ്ണേന്ദുസിതച്ഛത്രവും പിടിപ്പിച്ചു
[4]ദ്വിരദോപരി ഭേരീ മുഴക്കീട്ടനവധി
[5]മുരജാദികളാകും വാദ്യനാദങ്ങളോടും
കല്പാന്തവഹ്നിജ്വാലാജ്വലിതപടയോടും
അല്പരിശത്രുജനമെന്നുള്ള ഭാവത്തോടും
ബാലാർക്കോപമനായി[6]ട്ടന്തോളെ ഗമിക്കുമ്പോൾ
[7]മാലോകർ കൊണ്ടാടിനാർ ഇന്നലെ കൊന്നുവെന്നു
ഭേരികളടിപ്പിച്ച വൈണാടേഹാദിവർഗ്ഗം
ധീരന്മാരെങ്കിൽ പാരിൽ നടപ്പാന്ടയില്ല.

---

1. പോർ=യുദ്ധം. 2. പാരം=വളരെ. 3. രേഫന്മാർ=നിന്ദ്യന്മാർ. 4. ദ്വിരദം=ആന. 5. മുരജം=മുരച്ച് (ശ്രു). 6. അന്തോളം=പല്ലക്ക്. 7. മാലോകർ=സജ്ജനങ്ങൾ.

നാരായണസ്വാമി തന്നുടെയവതാരം
ആരിവനെന്നോൎത്തു ശത്രുമുടിയും കൌതുകത്തോടു.
ഇങ്ങിനെ ഭൂപാലനെ സ്തുതിച്ചു ശത്രുക്കളെ
പൊങ്ങിന കോപത്തോടും നിന്ദിച്ചു പലവിധം
പറയുന്നതു കേട്ടു പടിഞ്ഞാറെഴുന്നെള്ളി.
അറിവില്ലാത്ത മഹാഡംഭികരും ആധി പൂണ്ടാർ.
മൂന്നാംനാൾ ശ്രീമത്ഫണിതല്പഗവിഷയത്തിൽ
പോന്നിതു മുകുന്ദനെ വന്ദിച്ചു [1]സൌധം പുക്കാൻ.
മാസാൎദ്ധം കഴിഞ്ഞപ്പോൾ മാനവനീശൻ നിജ-
പ്രാസാദോപരി മന്ത്രിശ്രേഷ്ഠരെ വരുത്തിനാൻ.
മന്ത്രിച്ചിട്ടതിഗൂഢം നാലഞ്ചു ദ്വിജരുമായ്
തന്ത്രം മാറാപ്പു കെട്ടി പട്ടർവേഷത്തെപ്പൂണ്ടു
തെറ്റെന്നങ്ങൊരു ദ്വിജം രാജാവെന്നാക്കിവെച്ചു
[2]പറ്റലരറിയാതെ ജനസ്ഥാനത്തിന്നായി
നടന്നാൻ പടകളും രാജ്യവുമുപേക്ഷിച്ചു.
പൊട്ടുന്നങ്ങെത്തീ രണ്ടാംമാസത്തിൽ ജനസ്ഥാനെ.
ആപത്തു പലതുണ്ടായ് വഴിയിലവയെല്ലാം
ദീപത്തിൽ [3]ശലഭംപോൽ ആവിലതെന്നറിഞ്ഞാലും.
സകലഭൂമിക്കധിനാഥനാം മഹാമത്തു
പ്രകടോൽകൎഷതേജോവാരിധി ബൌദ്ധേശ്വരൻ.
അവനെക്കാണ്മാനവസരങ്ങൾ കിട്ടാഞ്ഞേറെ
അവനീപതികൾ വന്നലഞ്ഞു നടക്കുന്നു.
ഏകനായ് വന്ന ഭൂമിപാലകനതിൻവണ്ണം
പോകുന്നീതവൻമുമ്പിൽ സാധിക്കും കാൎയ്യങ്ങളും
പാൎത്തിതു രണ്ടുമാസമൊരു ബ്രാഹ്മണഗൃഹേ
തീൎത്ഥവാസിയെന്നുള്ള നാമവും പറഞ്ഞിട്ടു.

---

1. സൌധം = കൊട്ടാരം. 2. പററലർ = ശത്രുക്കൾ. 3. ശലഭം = ഈയ്യാംപാററ.

അങ്ങിനെ പാൎക്കുംവിധൌ അമ്മഹാമതിനുടെ
മങ്ങാത കീൎത്തിയൊടുള്ള മന്ത്രികൾക്കെല്ലാം [1]നേതാ
രാജബ്രാഹ്മണനവൻ അവനോടൊപ്പമാൻ മഹാ-
രാജാക്കന്മാൎക്കു പോലും കിട്ടുന്നില്ലവസരം.
തന്മന്ത്രിപ്രവീരൻ സദാ കഷ്ടമാഹന്ത കഷ്ടം
[2]ഗുന്മവ്യാധിനാ പരിതപ്തനായ് വലയുന്നു.
ഒരുനാൾ തീൎത്ഥപ്രിയനാകിന ഭൂമിപാലൻ
[3]പെരികെ പ്രയാസപ്പെട്ടവനെ ചെന്നുകണ്ടു
തീൎത്ഥത്തെക്കൊടുത്തിതു മന്ത്രീന്ദ്രൻകയ്യിൽ മോദാൽ.
പാൎത്ഥിവദത്തതീൎത്ഥം പാനംചെയ്തുള്ളനേരം
രോഗവും ശമിച്ചവനുടനെ സ്വസ്ഥനായാൻ.
[4]ആഗമക്കാതൽതന്നെയറിഞ്ഞു മന്ത്രിശ്രേഷ്ഠൻ
ഉന്നതസൌധാഗ്രത്തിൽ രഹസ്യസ്ഥലത്തിങ്കൽ
മന്നവൻതന്നെ വേഗം കൂട്ടിച്ചുകൊണ്ടുചെന്നു
സ്വൎണ്ണപീഠത്തിൽ മോദമിരുത്തി മന്ത്രീന്ദ്രനും
വൎണ്ണിച്ചുതുടങ്ങിനാനഞ്ജലിയോടും നിന്നു.
നമസ്തേ ജഗൽപതേ! സകലലോകദീപ!.
നമസ്തേ സൎവ്വത്തിനും കാരണ! പുണ്യശ്ലോക!
സപ്താശ്വ! നമോനമോ വിശ്വൈകനാഥ! നമഃ.
തപ്തകാഞ്ചനനിഭ! മാൎത്താണ്ഡ! നമോനമഃ.
ഇത്തരം [5]ശ്രുതിസിദ്ധനിൎമ്മലപദങ്ങളാൽ
ഉത്തമൻതന്നെ പത്തുനാഴിക സ്തുതിചെയ്താൻ.
മെല്ലവെ മൂന്നു പ്രദക്ഷിണവും വച്ചു പിന്നെ
അല്ലലെന്നിയെ നമസ്കരിച്ചുതദാനം ചെയ്തു

---

1. നേതാവ് = നായകൻ, പ്രധാനി. 2. ഗുന്മ(ല്മ)വ്യാധി = വയററുവേദന. 3. പെരികെ = വളരെ. 4. ആഗമക്കാതൽ = വേദങ്ങളിൽ സാരമായ വസ്തു. 5. ശ്രുതി = വേദം.

നിന്നുംകൊണ്ടവൻ പിന്നെ പറഞ്ഞുതുടങ്ങിനാൻ.
മന്നവ ! കേൾക്ക വൈപ്രാവണഭൂപാലവീര ! .
പണ്ടു ഞാൻ ബാലനായിട്ടിരിക്കുംസമയത്തു
കണ്ടു ഞാൻ [1]ജഗന്നാഥെ നിന്നിട്ടു ജടാധരം.
മാമുനിവരം വീണുതൊഴുതുതദാനംചെയ്തു
ആമോദം നിൽക്കുംവിധൌ അരുളിച്ചെയ്തു മുനി.
കേൾക്കെടോ [2]വടോ ! സേതുഹിമവദകത്തുള്ള
ചൊൽക്കൊള്ളും ഭൂമിക്കേകരാജമന്ത്രിയാം ഭവാൻ.
നിന്നെ വന്നെല്ലാ ഭൂമിപാലരും തൊഴും നൂനം.
ധന്യന്മാരിങ്കൽവച്ചു ധന്യനായിരിക്കും നീ.
അങ്ങിനെയിരിക്കുമ്പോൾ നിനക്കുണ്ടാകും ഗുന്മം.
തിങ്ങിന പീഡയോടു സമസ്ത[3]വ്യാധിഹര-
ന്മാരെയും പിന്നെ മഹാ[4]പാരികാംക്ഷികളെയും
ആകവെ വരുത്തീട്ടു ചികിത്സിപ്പിക്കും ഭവാൻ.
പോകയില്ലല്ലോ വ്യാധി വർദ്ധിക്കും മനത്തിലും.
അസഹ്യമായ പീഡാ സഹിച്ചുകൂടായ്കയാൽ
വ്യസനാൽ ദിവ്യക്ഷേത്രഭജനങ്ങളും ചെയ്യും.
ഒന്നുകൊണ്ടുമേ രോഗം ശാന്തമാകാഞ്ഞു ഭവാൻ
ഖിന്നരിൽവച്ചു മഹാഖിന്നനായ് വാഴുംകാലം
തീർത്ഥത്തെ നൽകുമൊരു പുരുഷൻ ബലാൽ വന്നു.
കീർത്തിമാനാകും ഭവാനതിനെ പാനംചെയ്യും.
സൌഖ്യമുണ്ടാകും രോഗശാന്തിയും വരും നൃപ,
മുഖ്യാംഭസ്സിനെ തന്ന പൂരുഷൻ ദിവാകരൻ
ദേവകാര്യാർത്ഥമായി വന്നവതരിച്ചവൻ

1 ജഗന്നാഥെ=ജഗന്നാഥം എന്ന ക്ഷേത്രത്തിൽ. 2. വടു=ബ്രഹ്മചാരി. 3. വ്യാധിഹരന്മാർ=വൈദ്യന്മാർ. 4. പാരികാംക്ഷി=തപസ്വീ (പാരി=ബ്രഹ്മജ്ഞാനം).

ദേവനവ്യക്തനനജൻ നിർമ്മലൻ [1]നിരഞ്ജനൻ.
ആച്ഛീകപൌത്രീയത്തിൽ നല്ലൊരു വൈപ്രാവന-
പാരിനെ പരിപാലിച്ചീടണം ഭൂപാലേന്ദ്രൻ.
സൂൎയ്യാഷ്ടശതകാദിവേദമന്ത്രങ്ങൾകൊണ്ടു
ആൎയ്യനാം ഭവാൻ സ്തുതിച്ചുവനെ വന്ദിക്കണം
വൈരികളുണ്ടാം ചിലർ ഭൂപന സ്വരാജ്യത്തിൽ
സൈ്വരമില്ലാഞ്ഞു വന്നിതെന്നതുമറിഞ്ഞു നീ
ഭൂപാലരത്നത്തിനെ വളരെയഭിമാനി-
ച്ചാപത്തും തീൎത്തീടണം ഭാഗ്യവാരിധേ! ശിരോ!.
[2]ഐഹികം [3]പാരത്രികം രണ്ടിലും പ്രധാനനാം
മഹതാം പ്രഭുവാകുമതിനാലറിഞ്ഞാലും.
എന്നവനന്നു ചൊന്നതെല്ലാമിങ്ങനഭവം.
മന്നവ! ഭവാൻ സാക്ഷാലാദിത്യൻ ജഗത്പതി.
എന്നുടെ പുണ്യോദയംകൊണ്ടു ഞാൻ കണ്ടേനഹോ
നിന്നുടെ [4]കളേബരം സതതമാശ്ചൎയ്യരൂപം.
എന്തൊരു കാൎയ്യമെന്നാൽ കൎത്തവ്യം കല്പിക്കണം
നിന്തിരുവടിയുടെ കൃപയാ സാധിപ്പിപ്പേൻ.
ഗൂഢഗൂഢതപം ഭവദവതാരതപമെന്നും
[5]പ്രൌഢനാം [6]വ്രതി ചൊല്ലി ഞാനറിഞ്ഞിരിക്കുന്നു.
സന്ദേഹഹീനമേവം ചൊന്ന മന്ത്രീന്ദ്രനോടു
മന്ദഹാസത്തോടപ്പോളിങ്ങിനെ കല്പിച്ചിതു.
നിന്നുടെ നാഥനാകും [7]സാൎവ്വഭൌമനെക്കാണി-
ച്ചെന്നുടെ രാജ്യത്തേയും അയച്ചു ശത്രുകൃത-
പീഡയുമൊഴിപ്പിച്ചു മിത്രരായ്നീയും നിന്റെ

---

1. നിരഞ്ജനൻ = ദോഷലേശവും ഇല്ലാത്തവൻ, പരമാത്മാവു്. 2. ഐഹികം = ഇഹലോകസുഖം. 3. പാരത്രികം = പരലോകസുഖം. 4. കളേബരം = ശരീരം. 5. പ്രൌഢൻ = ശ്രേഷ്ഠൻ. 6. വ്രതീ = സന്ന്യാസി, തപസ്വി. 7. സാൎവ്വഭൌമൻ = ചക്രവൎത്തി.

നാഥനാമിരിക്കേണമെന്നഭിലാഷം മമ.
എന്നൊരു ഖണ്ഡമതിന്നിവിടെ നാലുദിനം
ഹന്ത പാർക്കേണം രാജഭോഗങ്ങളോടും ഭവാൻ.
എന്നുടെ ഭൃത്യരെല്ലാം നിനക്കു സ്വാധീനരാം.
മന്നവ! മത്സ്വാമിനം കാണ്മാൻ ഞാൻ പോകുന്നിതു
എന്നവനറിയിച്ചു [1]സമ്രാട്ടിന്നരികത്തു
ചെന്നുരചെയ്തീടുടൻ ഭൂപാലചരിതത്തെ.
ഭൂപനെയിപ്പോൾത്തന്നെ വരുത്തുകെന്നു ചൊന്നാൻ.
താപഹീനോ മന്ത്രീ ഭൂപാലം പ്രാപ്യ പിന്നെ
അന്തോളങ്ങളിൽ കേറി മന്ത്രിയും ഭൂപാലനും
സന്തുഷ്ട്യാ മഹാമതിന്നന്തികം പ്രാപിച്ചപ്പോൾ
ഉത്ഥാനംചെയ്തു ബഹുമാനിച്ചു മഹാമത്തു
ഉത്തുംഗസ്വർണ്ണപീഠെയിരുത്തി മഹീപനെ.
കുശലപ്രശ്നങ്ങളും തങ്ങളിൽ കല്പിച്ചിട്ടു
യശസാംനിധിയോടു പല കാര്യ്യവുമുക്ത്വാ
മന്ത്രീന്ദ്രനോടു പിന്നെ കല്പിച്ചു മഹാമത്തു
ഹന്ത ഭൂമിപനു വേണ്ടുന്നതു ചെയ്യേണം നീ.
എന്നുരചെയ്തു തദാ സമ്രാട്ചിഹ്നമായുള്ള
നല്ലൊരു[2]ത്തംസം നൾകി ഗ്രഹിച്ചു മഹീന്ദ്രനും
യാത്രയും പറഞ്ഞുടൻ മന്ത്രിയും താനുമായി
കീർത്ത്യാ മന്ത്രീന്ദ്രനുടെ ഗൃഹത്തിൽ പ്രവേശിച്ചു.
നാലുനാൾ തത്ര പാർത്തു മോദേന മന്ത്രിശ്രേഷ്ഠൻ
മാലകന്നീടുംവണ്ണം ബഹുസേനകളോടും
വെൺകൊററക്കുട തഴ ചാമരാദികളോടും
സങ്കടഹീനം മധുരാധിപമന്ത്രീന്ദ്രനു
സന്ദേശവാക്യം കൊടുത്തന്തോളെ മോദത്തോടു

1. സമ്രാട് = രാജമണ്ഡലങ്ങൾക്കു് അധിപനും അവരെ ശാസിക്കുന്നവനും. 2. ഉത്തംസം = ശിരോഭൂഷണം, തൂവൽ തൊപ്പി.

വന്ദനംചെയ്തു ഭൂമിപാലനെയയച്ചിതു.
അവിടെനിന്നിട്ടൊരുമാസംകൊണ്ടഥോ മെല്ലെ
നൃവരൻ കണ്ണാടത്തിൽ ത്രിശിലാവിഹാരത്തിൽ
ചെന്നു കണ്ടിതു സ്വച്ഛസുന്ദരപിതാവിനെ.
അന്നേരം മോദത്തോടു സ്വച്ഛസുന്ദരപിതാ
ഉത്തംസം കണ്ടു ഭൂമിപാലനെ വന്ദിച്ചിതു.
ഉത്തുംഗപീഠത്തിന്മേലിരുത്തി നിന്നീടിനാൻ.
ഭൂപാല[1]നിയോഗത്താലിരുന്നിട്ടവൻ പിന്നെ
ആപത്തു നീക്കുന്നതിനുള്ള സന്ദേശപത്രം
വായിച്ചുകണ്ടു മോദം പൂണ്ടുനാലു തത്ര പാർത്തു
പോയിതു മധുരയ്ക്കു ഭൂപനും മന്ത്രീന്ദ്രനും.
മീനലോചനയുടെ സന്നിധൌ മധുരയിൽ
ദീനമെന്നിയെ സ്വർഗ്ഗനാഥനെ മീനാക്ഷിയെ
മന്ത്രിസത്തമനോടു ഒന്നിച്ചു ദിനന്തോറും
സന്താപഹീനം ഭജിച്ചവിടെ പാർത്തീടിനാർ.
അദ്ധ്യായം പത്തു കഴിഞ്ഞിങ്ങിനെ മനോഹരം.
ഭക്ത്യാ ഞാൻ പറയുന്ന ശേഷവും കേട്ടുകൊൾക.

——(൦)——

1. നിയോഗം = ആജ്ഞ.

# പതിനൊന്നാം അദ്ധ്യായം.

ശിവശക്തികൾ തന്നെ ഒരുവത്സരംകാലം
ഭുവനേശ്വരൻ ഭൂപൻ ഭജിച്ചു തദനന്തരെ
ഒരുനാൾ മീനാക്ഷിതന്നുടവാൾ തുള്ളിത്തുള്ളി
ചരണം വന്ദിക്കുന്ന ഭൂപന്റെ കൈയിലെത്തി.
പിന്നെയങ്ങൊരുദിനം ദേവിതന്നരുളപ്പാ-
ടൊണ്ടായി മന്നനെന്നീയാരുമേയറിഞ്ഞീല.
നിന്നുടെ രാജ്യത്തിങ്കൽ [1] കമലനാഭപുരി
വന്നീടുമഹോ രാജൻ! ആനന്ദവല്ലീ നാമം.
ശ്രീനീലകണ്ഠനുടെ വാമഭാഗത്തു മമ
സ്ഥാനം നല്ലൊരു ക്ഷേത്രമുണ്ടാക്കിത്തരികന്നാൾ.
ത്വൽകൃപാബലംകൊണ്ടു സാധിപ്പേൻ ജഗന്നാഥേ!
അല്പനെങ്കിലുമഹമെന്നോടി വണങ്ങിനാൻ.
പാർവ്വതീദേവിയുടെ കാരുണ്യത്തോടും കൂടി
[2] ഉർവ്വീശൻ മോദത്തോടു അത്ര പിന്നെയും വാണു.
അക്കാലം [3] ഐന്ദ്രത്തിലും ദക്ഷിണദിക്കിങ്കലും
മേക്കേദിക്കിലും തഥാ വടക്കേദിക്കിൽനിന്നും
വന്നിതു വേദജ്ഞന്മാരാകിയ ദ്വിജന്മാരും
ഉന്നതന്മാരായുള്ള [4] യതികൾ സന്ന്യാസികൾ
ഭൂമിപാലനെക്കാണ്മാൻ ആമോദത്തോടുംകൂടി.
പ്രേമത്താൽ ഭൂമിപാലൻ അവരെ നമസ്കൃത്യ
ആതിഥ്യങ്ങളും ബഹുമാനിച്ചു കഴിച്ചിട്ടു
ചോദിച്ചാനെന്തുകാര്യംകൊണ്ടെഴുന്നെള്ളി നിങ്ങൾ.
സുകൃതികളാൽ ദൃഷ്ടന്മാരാകും യതികളെ!
[5] അകൃതമെന്നാകിലും സാധിച്ചീടുവൻ സർവം.

1. കമലനാഭപുരം = പദ്മനാഭപുരം. 2. ഉർവ്വീശൻ = രാജാവു്. 3. ഐന്ദ്രം = കിഴക്കദിക്ക്. 4. യതികൾ = ഇന്ദ്രിയനിഗ്രഹമുള്ള തപസ്വികൾ. 5. അകൃതം = അസാദ്ധ്യം.

എന്നതു കേട്ടനേരമവരുമുരചെയ്താർ
നന്നുനന്നഹോ ഭവദ്വചനം മനോഹരം.
ബ്രഹ്മാദിദേവഗണം ക്ഷുൽപിപാസാദി പൂണ്ടു
[1]ജിഹ്മരായ്തീൎന്നു സൂൎയ്യം സ്തുതിച്ചർത്ഥിക്കകൊണ്ടു
മനുഷ്യനായിട്ടവതരിച്ചു സൂൎയ്യദേവൻ
നിനയ്ക്ക നിന്നെയവനെന്നതു ഭൂമിപാല!
കലിതന്നുടെ ശക്തികൊണ്ടിതുകാലത്തിങ്കൽ
മലിനം വരും ചിരത്ത ഗൃഹമാലിന്യം പോലെ
സ്വല്പമായ്പിന്നെയതു നീങ്ങിപ്പോകയും ചെയ്യും
[2]ഉൽപ്പലേക്ഷണ! നിന്റെ തത്വാദികളിനെ[3]വിദ്ധി.
എങ്കിലോ ഞങ്ങൾ വന്ന കാൎയ്യത്തെപ്പറഞ്ഞീടാം.
[4]ശങ്കുമത്സ്യത്തോടൊക്കും ശത്രുക്കളൊക്കെപ്പോകും
മാൎത്താണ്ഡസമം തേജോനിധിയായ് വസിക്കും നീ
കീൎത്തിമാനാകും ജഗത്ത്രയത്തിനെന്നു നൂനം.
ഇക്കാലം ഭവാനവതരിച്ച കാൎയ്യത്തിനെ
മിക്കതും സാധിക്കണമതു ചൊല്ലുവാൻ വന്നു
മാൎഗ്ഗങ്ങൾതോറുമന്നദാലയം തീൎത്തീടണം
പൂൎത്തിയായ് ദ്വിജന്മാൎക്കു മൃഷ്ടാന്നം കൊടുക്കണം
യജ്വാവുകൾക്കു പഞ്ചയജ്ഞങ്ങൾ ദിനംതോറും
പൂജ്യമായ് ചെയ്തീടുവാൻ പുഷ്ടിയെ വരുത്തണം.
ഇത്തരമറിയിച്ചു ഭൂപനെ സ്തുതിച്ചിട്ടു
സത്വരം ഭൂപാജ്ഞയാ നടന്നാരവർകളും.
അന്നേരം വന്നീടിനാർ ബദൎയ്യാശ്രമത്തിൽനിന്നു്
ഉന്നതന്മാരാം മുനിജനങ്ങളനേകം പേർ.

---

1. ജിഹ്മർ = താഴ്ന്നു തൊഴുതവർ. 2. ഉൽപലം = കരിംകുവളപ്പൂവ്. 3. വിദ്ധി = നീ അറിയുക. 4. ശങ്കുമത്സ്യം = ശങ്കു (കുററി) പോലെയുള്ള അവയവവിശേഷത്തോടുകൂടിയ മത്സ്യം. ശങ്കു എന്നു നീർപന്നിക്കും പേരുണ്ടു്. അതിന്റെ ആകൃതിയിലുള്ള മത്സ്യം എന്നും അൎത്ഥം പറയാം. 'ചങ്കൻ' എന്നതു മത്സ്യപൎയ്യായമായും കാണുന്നുണ്ടു്.

ചെന്നടി കൂപ്പി പൂജിച്ചവരെയിരുത്തീട്ടു
വന്നകാര്യത്തെ ചോദിച്ചീടിനാനവർ ചൊന്നാർ.
മോക്ഷാർത്ഥിയായ ഞങ്ങളഗസ്ത്യശിഷ്യനായ
കക്ഷിശ്രേഷ്ഠനെക്കണ്ടു ചോദിച്ചോരനന്തരം
മോക്ഷദപാരകൻ വൈപ്രാവനത്തിൽ മനുഷ്യനായ്
സാക്ഷാൽ വന്നവതരിച്ചിക്കാലം മധുരയിൽ
വസിക്കുന്നിവനോടുകൂടീട്ടു രണ്ടുമാസം
വസിപ്പിൻ ബോധിപ്പിച്ചു നിങ്ങൾക്കു ശ്രേയസ്സുണ്ടാം
അവൻ നീയാകുന്നിതു അയ്യനീപാലതെ ! നിന്റെ
കൃപയൊണ്ടാവാനായി വന്നിതെന്നറിഞ്ഞാലും.
ഇങ്ങിനെ മുനിവചനങ്ങൾ കേട്ടവൻ ചൊന്നാൻ
നിങ്ങളോടൊന്നിച്ചു വാഴുന്നതേറവും സുഖം.
എന്നവൻ പറഞ്ഞിട്ടു പാർത്തിതു രണ്ടുമാസം
അന്നവർ ബോധിപ്പിച്ചു ചരിത്രമനവധി.
പിന്നെ യാത്രയും ചൊല്ലി പോയിതു മുനികളും.
മന്നനെക്കാണ്മാൻ വിദേശജനങ്ങളേവം വന്നു
കണ്ടു പോകുന്നതോർത്താലെത്രയും മഹാത്ഭുതം.
സപത്നസുന്ദരപിതാവോടൊരുദിനം ഭൂപൻ
[1]അസ്ഥാനദേശ [2]സല്ലാപത്തോടു വസിക്കുമ്പോൾ
വന്നിതു വീണകളെക്കൊണ്ടു ഗായകർ ചിലർ.
അന്നവനൊരു വീണ കൈക്കൊണ്ടു ഗാനംചെയ്താൻ.
ദ്രവിച്ചു ശിലകളും മന്ത്രീന്ദ്രതുലികയും
ദ്രവിതശിലപി................ത്യൽഭുതം.
പിന്നെയങ്ങൊരുദിനം [3]മന്ത്രിസാകന്റെ മുമ്പിൽ
വന്നിട്ടു [4]ലബ്ധവർണ്ണർ സംസാരിക്കുന്ന നേരം

---

1. അസ്ഥാനം—നല്ല 2. സല്ലാപം—നല്ല വിഷയങ്ങളെക്കുറിച്ചു തമ്മിൽ സംസാരിക്കുക. 3. മന്ത്രിസാകൻ—മന്ത്രിയോടൊരുമിച്ചിരിക്കുന്നവൻ. 4. ലബ്ധവർണ്ണർ—പണ്ഡിതന്മാർ.

സുബന്തെ തിങന്തെ തത്പ്രകൃതിപ്രത്യയങ്ങൾ
സംബന്ധമായിശ്ശബ്ദം വികരിച്ചീടുന്നതും
തത്ക്രമപ്രകരണം.........പദാന്വയാദി
ഉത്ക്രമമനുക്രമമായിട്ടു വരുന്നതും
സൂത്രകല്പനകളിലുള്ളൊരു യുക്തി (താനം)
ശാസ്ത്രങ്ങൾ ധാത്രീന്ദ്രന്റെ മുഖത്തിൽനിന്നു തദാ
തടിനീസരസ്വതിയാദികളൊഴുകുമ്പോ-
ലിളകി വരുന്നതു കണ്ടു ഭീതരായ്പ്പുന്നാർ.
[1] ഗണകേന്ദ്രന്മാർ ചിലർ വന്നു കണ്ടിതു ഭൂപം.
ഗണിതക്രമങ്ങളെ പറഞ്ഞുതുടങ്ങുമ്പോൾ
ലക്ഷ്യകൎണ്ണങ്ങൾ കോടിയന്തരമുണ്ടാക്കീട്ടു
ലക്ഷം പൎവ്വതത്തിന്റെ ഉന്നതമറിവതും
അൎക്കന്റെ ഉദയത്തിലടുത്തു പൂൎവ്വഗതി
നില്ക്കുന്ന കാലജ്ഞാനം ഛേദേന ശ്രൂപത്തിനെ
വെട്ടിത്തത്തുല്യലിപ്തം യോജിച്ചു സവൎണ്ണിച്ചു
ഉത്കടഗാംഭീൎയ്യേണ ഗണിക്കുന്നവയെല്ലാം
വിസ്തരിച്ചിതു നൃപൻ ത്രൈകാലജ്ഞാനത്തെയും
വിസ്തരിച്ചതു കേട്ടു തൊഴുതു നിന്നീടിനാർ.
അന്യഭാഷകൾ ചിലർ പറഞ്ഞീതൊരുതരം.
മന്നവൻ തത്തദ്ഭാഷാലക്ഷണം വൎണ്ണിച്ചിതു.
അതു കേട്ടവർകളും വാപൊത്തി നിന്നീടിനാർ.
മതിമാൻ സമന്ത്രിയായൊരുനാളിരിക്കുമ്പോൾ
ഗതിവേഗത്തോടതിമത്തനായൊരു ഗജം
ഝടിതി വന്നു പിടിച്ചുടക്കാനാരുമില്ല.
അന്നേരം മന്നനൊരു കത്തിയോടും ചെന്നാൻ.
..................................പ്രാച്യ

1. ഗണകേന്ദ്രന്മാർ—ഗണിതവിദ്യയിൽ അതിസമൎത്ഥന്മാർ,

ചങ്ങലകൊണ്ടു ബന്ധിച്ചീടിനാനതു കണ്ടു
അങ്ങുമിങ്ങു ..................................
...............വിദ്യകളും സാമർത്ഥ്യം ഗാംഭീര്യവും
മകരദ്ധ്വജനെക്കാൾ[1]..................................
..................സമം ബലം [2]പൌരുഷമിന്ദ്രതുല്യം
പൂരുഷരത്നത്തിങ്ക..................................
.....................സോദരീ കാമിക്കയാൽ
ദൂതനെ അയച്ചിട്ടു സോദരം ബോധി(പ്പിച്ചു)
..................................................
അദ്ധ്യായം പതിനൊന്നു ചൊല്ലിനേനിനിശ്ശേഷം
ബദ്ധസന്തോഷം സം..................................




——(൦)——

1. മകരദ്ധ്വജൻ = മന്മഥൻ. 2. പൌരുഷം = പ്രാഭവം.

# പന്ത്രണ്ടാം അദ്ധ്യായം.

................................വസിക്കുമ്പോൾ
വത്സരം മൂന്നു കഴിഞ്ഞതറിഞ്ഞില്ല (ഭൂപൻ).
നിത്യകല്യാണ.....................മന്ത്രിച്ചിട്ടു
ചൊൽക്കൊള്ളും നിജരാജ്യത്തെയ്ക്കു [1]പ്രക്രമിച്ചിതു.
..........................................................
ലോലാക്ഷീപരിവൃതയാം നിജഭാര്യയോടും
മന്ത്രി......................................................
ഹന്ത ചാമരങ്ങളാൽ വീജിതനായി മെല്ലെ
വന്നിത.........................................
(സന്നിധി)യിങ്കൽ ചെന്നു വന്ദിച്ചാ(ൻ നൃപ)നപ്പോൾ.
സ്കന്ദാംശി ഷഡാനനൻ അ.................................
അവനീപതി നിജരാജ്യത്തെ പ്രവേശിച്ചാൻ.
ഭൂപന്റെ വരവിനെ.......................................
...........................കാണ്മാൻ മാർഗ്ഗത്തിൽ നിറഞ്ഞിതു.
ഭൂപവേഷത്തെപ്പൂണ്ട ഭീമ...................................
.....................................ചെറ്റുള്ള ശത്രുക്കളും
എന്തൊരത്ഭുതം ഭൂമിപാലനിങ്ങിരി.........................
...........................................ങ്ങോട്ടഹോ.
യാതൊരു പുമാൻ ഭൂമിപാലകനെന്നുള്ളതു
..........................................റിയേണ്ടു.
മഹീപാലനും തന്ത്രി തന്ത്രികൾ മന്ത്രികളും
അഹി.............................................വന്നു.
ഇങ്ങിനെ പറകയും ശത്രുമിത്രാദിവർഗ്ഗം
അങ്ങു [2]സന്ദിശ്ധന്മാ.................................

---

1. പ്രക്രമിച്ചു=പുറപ്പെട്ടു 2. സന്ദിഗ്ദ്ധന്മാർ=സംശയിച്ചവർ.

പടഹാനക[1]ഭേരീ[2]ദുന്ദുഭിമുരജാദി
ധ്വനിതതി കേട്ടു ചെവികരു . . . . . . . . . . . .
. . . . . . . . . . . .ഝിനിളകം ധൂളിധൂമം
ആകാശത്തിങ്കൽ പരന്നൊക്കവേ മറച്ചു. . . . . .
..................................യാദനോപരി.
പാവകകാന്തിസമം ശോഭിച്ചുവാളികയും
മാറാപ്പും...................................പാലകൻ
തുരന്തുരാദിത്യാഭ കലർന്നു പടയോട്ടം
വരുന്നതഹോ ക. . . . . . . . . . . . . . .
...... . . . . . . .മോദത്തോടു തൊഴുതാർ ഭൂമീപനെ.
പൌരപ്രസത്തുകൾ . . . . . . . . . . . .
ഉത്സവാനന്ദിതഫണിതല്പഗദേശത്തോളം
ഒന്നുപോൽ . . . . . . . . . . . . . . . . . .കണ്ടു
നന്ദനന്ദനനോടു മന്ത്രിസൈന്യങ്ങൾ പുകഴ്ത്തുന്നു.
ഗൌരീ . . . . . . . . . . . . . . . . ഭേയും
ഗൌരവമേറും [3]സ്ഥാണുപാദവും വണങ്ങീട്ടു
ശ്രീഫ(ണിതല്പഗവൈകുണ്ഠവിഷയത്തിൽ)
ശ്രീകരമുഹൂർത്തത്തിലെഴുന്നെള്ളിനാൻ ഭൂപൻ.
വന്ദിച്ചു മുകുന്ദനെ നന്ദിച്ചു [4]സൌധം പുക്കു
വന്ദ്യന്മാരെയും തദാ വന്ദിച്ചു മന്ത്രീന്ദ്രനെ
തന്നോടു സമാനമായ് മാനിച്ചു പാർപ്പിച്ചിതു.
പിന്നെ സന്ദേശവാഗ്ഭിഃ[5] സൌഖ്യമംഗളപുരി
യെന്നിത്യാദികൾ സർവ്വവിപ്രരും വന്നീടിനാർ.

---

1. ആനകം=പടഹവാദ്യം. 2. ദുന്ദുഭി=പെരുമ്പറ. പടഹവും ആനകവും, ഭേരിയും ദുന്ദുഭിയും പര്യായങ്ങളാണെങ്കിലും ആകൃതിയിലുള്ള ചില ഭേദത്തെ ആശ്രയിച്ചു പ്രത്യേകം പറഞ്ഞിരിക്കുന്നു. തമ്പേറ്, നഗരാവ്, ഡമ്മാനം എന്നിങ്ങനെയുള്ള വാദ്യഭേദങ്ങൾ കാൺക. 3 സ്ഥാണു=ശിവൻ. 4. സൌധം=കൊട്ടാരം 5. സൌഖ്യമംഗളപുരി=തരണിനല്ലൂർ നമ്പൂരിപ്പാട്ട്.

മന്ത്രിമാരശേഷവും പ്രജകളശേഷവും
തന്ത്രികളശേഷവും തൽക്കാലെ വന്നീടിനാർ.
രാജ്യപാലനാർത്ഥം മുടിവെച്ചഭിഷേകത്തിനും
പൂജ്യനാം ഗുരുവരൻ വിധിച്ച മുഹൂർത്തത്തിൽ
സൌഖ്യമംഗല(ദ്രവ്യാ)ദി കല്പിച്ച വസ്തുക്കളെ
[1]ത്വൈര്യേണ വരുത്തീട്ടു സകലതീർത്ഥങ്ങളെ
സുവർണ്ണകുംഭത്തിങ്കൽ നിറച്ചു [2]ഗുരുസമ-
ദ്വിജന്മാർ ജപിച്ചിട്ടു [3]വേദിതന്നുടെ മുൻപിൽ
നൃപനെ സുവർണ്ണപീഠമേറിരുത്തി യഥാവിധി
അഭിഷേകവും ചെയ്തൂ ബ്രാഹ്മണോത്തമർ തദാ.
അന്നേരം ശംഖനാദം ഭേരീദുന്ദുഭി[4]മഡ്ഡു-
മദ്ദളാദികൾ സർവ്വവാദ്യങ്ങൾ [5]നിനാദവും
മംഗലാരവം ജനമാർക്കുന്ന നാദങ്ങളും
[6]കിന്നരീവീണാനാഗസ്വരങ്ങൾ ശബ്ദങ്ങളും
ഗായകവന്ദിസ്തുതിപാഠകനാദങ്ങളും
ദേവലോകത്തു ദേവവാദ്യത്തിൻ മുഴക്കവും
ഇത്യാദികൊണ്ടു സർവ്വലോകവും മുഴങ്ങുന്നു
പ്രത്യേക[7]മഗ്നിശസ്ത്രധ്വനികളിടിപോലെ.
ഉന്നതാമൈരാവത[8]തുല്യമാം ഗജോപരി
മന്നവൻ കരമേറി ചാമരങ്ങളും വീശി
പൂർണ്ണചന്ദ്രനെപ്പോലെ സുവർണ്ണരത്ന[9]കാണ്ഡ-
വർണ്ണശുഭ്രമാമുഷ്ണവാരണം[10] പിടിപ്പിച്ചു
മന്ദമായ് വീഥി നാലും ബഹുസേനയാ സാർദ്ധം
മന്നവൻ ചുറ്റിവന്നു മുകുന്ദസന്നിധിയിൽ

1. ത്വൈര്യേണ=ത്വരയോടെ-വേഗത്തിൽ. 2. ഗുരു=ബൃഹസ്പതി. 3. വേദി=യാഗത്തിനും മറ്റുമായി സ്ഥലം പൊക്കി കെട്ടിയ തളം. 4. മഡ്ഡു=നെടുന്തുടി. 5. നിനാദം=ശബ്ദം. 6. കിന്നരീ=ചുരക്കവീണ. 7. അഗ്നിശസ്ത്രം=പീരങ്കി. 8. ഐരാവതം=ഇന്ദ്രന്റെ ആന. 9. കാണ്ഡം=ദണ്ഡം. 10. ഉഷ്ണവാരണം=കുട.

ഇറങ്ങി മുകുന്ദനെ നമസ്കാരവും ചെയ്തു
സുവൎണ്ണമയരത്ന[1]ഖചിത സിംഹാസനെ
ചെന്നിരുന്നിതു നല്ല മുഹൂൎത്തത്തിങ്കൽ നാഥൻ
മന്നവൻ ശോഭിച്ചിതു പൂൎണ്ണചന്ദ്രകോടിസമം.
സ്വച്ഛസുന്ദരപിതാവന്നേരം വന്നു മോദാൽ
[2]സ്വച്ഛന്ദമിരുന്നിതു സുവൎണ്ണപീഠത്തിന്മേൽ.
സ്കന്ദന്റെ അംശമായിട്ടിരിക്കും [3]ഷഡാസ്യനെ
സുന്ദരൻ തന്നെ മന്ത്രിശ്രേഷ്ഠശാൎദ്ദൂലമാക്കി.
സ്വച്ഛസുന്ദരപിതാ വൈണാദേഹനെത്തദാ
[4]പ്രച്ഛന്നം വരുത്തീട്ടു അവനോടരുൾചെയ്തു.
നിന്നുടെ പൈതൃഷ്വസേയൻ മഹീപാലനെന്നാൽ
മന്നവനുടെ മാതൃഭ്രാതൃനന്ദനൻ ഭവാൻ.
നിങ്ങൾക്കിന്നൊരിക്കലും ശത്രുങ്ങളുതല്ലോ.
മങ്ങീടും കീൎത്തിയതു ചെയ്കിലിങ്ങിരുപേൎക്കും.
കേൾക്കേടോ നിന്റെ [5]ജനകനു ഞാനിഷ്ടബന്ധു
ഉൾക്കനിവോടു ചൊല്ലുന്നതിന്നു കൈക്കൊള്ളേണം.
ഇന്നുതൊട്ടൊരു ശല്യം ചെയ്കയില്ലൊരിക്കലും
എന്നൊരു സത്യം നീയും ചെയ്യേണം മഹീശ്വരൻ
താനുമങ്ങിനെ സത്യം ചെയ്യണം നിന്നോടൊരു
വൈരങ്ങളൊരിക്കലും ചെയ്കയില്ലെന്നു തന്നെ.
നിനക്കു വരും [6]കാൎയ്യം ഭൂപനു കൊടുക്കേണം
ഭൂപനു വരും കാൎയ്യം നിനക്കും തന്നീടണം.
അന്യോന്യമിതിൻവണ്ണം സത്യം ചെയ്യണമെന്നു
മന്നനെക്കൊണ്ടും സത്യം ചെയ്യിച്ചു മന്ത്രിവരൻ
വൈണാദേഹനെക്കൊണ്ടും സത്യത്തെ ചെയ്യിച്ചിട്ടു
കാൎയ്യങ്ങൾ വിചാരിക്കേണ്ടുന്നാങ്ങു ചെയ്തു

1. ഖചിതം=പതിച്ചത്. 2. സ്വച്ഛന്ദം=ഇഷ്ടാനുസരണം.
3. ഷഡാസ്യൻ=ആറുമുഖപ്പിള്ള. 4. പ്രച്ഛന്നം=രഹസ്യമായി.
5. ജനകൻ=അച്ഛൻ. 6. കാൎയ്യം=കാൎയ്യദ്രവ്യം.

സ്നേഹിപ്പിച്ചയച്ചിതു പിന്നെയമ്മന്ത്രീന്ദ്രനും
നാലുനാൾ പാർത്തു പോവാൻ തുടങ്ങുംസമയത്തു
ലീലാർത്ഥം രമണീയായുള്ളൊരു നാരിതന്നെ
ഭൂപന്റെ ദായാദിയിൽ മാതുലതനൂജയെ
കാപട്യഹീനം മന്ത്രിശ്രേഷ്ഠന കൊടുത്തിതു.
സമ്മാനങ്ങളും തുലോം കൊടുത്തു മന്ത്രീന്ദ്രനും.
മന്ത്രീന്ദ്രൻ ബഹുമതി ഭൂപനും കൊടുത്തിതു.
വന്ദിച്ചു മഹീന്ദ്രനെ മന്ത്രിശ്രേഷ്ഠനും തദാ
[1]നന്ദിച്ചു സ്വരാജ്യത്തിൽ പോയ് സുഖിച്ചിരുന്നിതു.
ദ്വാദശം കഴിഞ്ഞിതദ്ധ്യായമെന്നറിഞ്ഞാലും.
ആദരവോടു ശേഷം ചരിതം പറയുന്നേൻ.



---(o)---

1. നന്ദിച്ച് = സന്തോഷിച്ച്.

# പതിമൂന്നാം അദ്ധ്യായം.

[1]വൈപ്രത്രാണനെ മൂന്നിലൊന്നിന്ന നാഥനായി
വിപ്രരക്ഷിതൻ രാജ്യം പരിപാലിച്ചു മോദാൽ.
വൈണാടേഹാദികളും നൃപന്മാരി[2]ടയാതെ
ചേർന്നൊന്നു മോദത്തോടു വസിച്ചാർ യഥാസുഖം.
എന്നാലോ ഓരോ പുരിക്ക[3]ദ്ധ്യക്ഷരായിട്ടുള്ള
ഉന്നതന്മാരാം മഹാസംഘക്കാരൊത്തുപോലെ
ഓരോരോ കാൎയ്യങ്ങളെ ത്തുടങ്ങുമവരോടു
ധീരനാം മഹീപന്നു നിൎവ്വാഹങ്ങളുമില്ല.
ഓരോരോ കാൎയ്യം കേൾക്കുംനേരത്തു വൈണാടേഹൻ
പാരാതെ ക്രുടിസ്സമിതന്ന കേൾക്കേണ്ടുന്നവനാം.
നല്ല വസ്തുക്കൾ പരസ്പരങ്ങൾ കൊടുക്കയും
എല്ലാരും ഭൂപാലനെ വന്ദിച്ചുകൊള്ളുകയും
ഇങ്ങിനെ കിഞ്ചിൽക്കാലം കഴിഞ്ഞോരനന്തരം
[4]ചങ്ങാതിസംഘത്തോടു വൈണാടേഹനമുമ്പിൽ
സ്പൎദ്ധകൾ മുഴുത്തിതു ഭൂപനുമതുപോലെ
ക്രുദ്ധതയോടു സ്പൎദ്ധ മുഴുത്തു പറഞ്ഞിതു.
[5]വെളിച്ചത്തിതുപോലും കാട്ടുന്നില്ലെന്നാകിലും
വെളിയിലെല്ലാപേരുമറിഞ്ഞുമിരിക്കുന്നു.
അക്കാലം [6]നാഗക്ഷേത്രേ ഉത്സവമാരംഭിച്ചു
[7]ചൊൽക്കൊള്ളും മഹീപനവിടെയ്ക്കെഴുന്നെള്ളി.

---

1. വൈപ്രത്രാണനം = കേരളം. പണ്ടു ബ്രാഹ്മണസംഘം ഭരിച്ചുവന്നതിനാൽ ഈ പേരു സിദ്ധിച്ചതായിരിക്കണം. 2 ഇടയാതെ = കലഹിക്കാതെ. 3. അദ്ധ്യക്ഷർ = പ്രഭുക്കൾ. 4. ചങ്ങാതി = കൂട്ടുകാർ. 5. വെളിച്ചത്തു = സ്പഷ്ടമായി. 6. നാഗക്ഷേത്രം = നാഗർകോവിൽ. 7. ചൊൽക്കൊള്ളും = സ്തുത്യൎഹനായ.

ആയുധശാലികളും[1] നാലംഗപ്പടകളും
സായുധന്മാരായ്[2] ഭടനായകന്മാരും
അടവീവർഗ്ഗക്കാരപ്പടിസംഘങ്ങൾ താനും
[3]അടവെ നാട്ടാർകളും പ്രജകളശേഷവും
ചെന്നുചെന്നഹോ നിറഞ്ഞീടിനാർ ഭൂമിയെങ്ങും.
ചെന്നിതു വെണാട്ടേശൻ സോദരസമേതനായ്.
അവന്റെ ബലങ്ങളും അവനു മിത്രമായ
മഹാസംഘവും കാർമ്മേഘവൃന്ദമവരുടെ
പടയുമതുപോലെ [4]അന്തരപ്രഭുക്കളും
ഝടിതി ചെന്നീടിനാർ അപ്പടകളും തദാ.
ഉത്സവം കാണ്മാനെന്നപോലവെ ചെന്നു നിന്നു
[5]മത്സരത്തിനു സജ്ജം ഭാവിച്ചു കോപ്പിട്ടു
രണ്ടുകൂട്ടമായ്ക്കൂടി വേണാട്ടേശാദിപട
ഇണങ്ങിനിയെ ഭൂമിപാലനെ വിളിച്ചിതു.
വരിക പോരിനിനിയേതുമെ വൈകേണ്ടോ
പോകവാനതിനാകിൽ പൊയ്ക്കൊൾക തീർത്ഥത്തിനായ്
കരവാളുകൾകൊണ്ടു നിന്നുടെ പടകളെ
[6]അരിയും അരികളെ ! വരികയെന്നങ്ങോത്താർ.
പരശു ഖഡ്ഗം ചക്രം ഗദകൾ ഭിണ്ഡിപാലം
പരിഘം ശൂലം [7]ശക്തി ഈട്ടികൾ കുന്തങ്ങളും
പരിശ പാളിൽഭേദം വില്ലുകൾ ശരങ്ങളും
ജ്വലനശസ്ത്രങ്ങളും കവണം കല്ലുകളും
ചലനം വിനാ ധരിച്ചവരും സേനകളു

1. നാലംഗപ്പട=രഥഗജതുരഗപദാതികളായ നാലംഗങ്ങളോടുകൂടിയ സൈന്യം. 2. ഭടനായകൻ=പടത്തലവൻ. 3 അടവെ=ഒന്നിച്ചെല്ലാം (അടവേ എന്നും). 4. അന്തരപ്രഭുക്കൾ=ഇടപ്രഭുക്കന്മാർ. 5. മത്സരം=യുദ്ധം. 6. അരിയും=വെട്ടി തുണ്ടങ്ങളാക്കും. 7. ശക്തി=ഒല്ലം എന്ന ആയുധം, വേൽ.

ഝടിതി [1]സഹസ്രാരവ്യൂഹമായ് വൈണതേയൻ
കെട്ടിനി മറുകലയുമങ്ങളാവാൻ നിർത്തീടിനാൻ.
മുഖമായിരം വൃദ്ധി നാല്പത്തിൻ വർഗ്ഗം പദം
സുഖമായെണ്ണാവിധമായ പതിനായിരം ദ്രഷ്ടാ
[2]പത്തികളല്ലൊന്നിച്ചു നില്പങ്ങളെല്ലോരെ.
ഇത്തരം നില്ക്കുന്നതു കണ്ടിട്ടു മഹീപതി
അത്തലപ്പുറത്തിനു എത്തുവാൻ പത്മവ്യൂഹെ
പരന്തോത്തരവദനങ്ങളിൽ ഇരുപത്തു
വിരവിൽ കൂട്ടി നിജ [3]വാഹിനീവർഗ്ഗങ്ങളെ
പ്രതിലോമിച്ചു നിർത്തി യുദ്ധത്തിന്നാരംഭിച്ചാർ.
അന്നേരത്തു മദയാനകളലറുന്നു
കുതിരക്കൂട്ടം തിരമാലപോൽ പാടുന്നുണ്ടു
[4]തതിയായ് മിന്നൽപോലെ മിന്നുന്ന വാളുകളും.
പടകളാർത്തു നിലവിളിക്കുന്നബ്ധി പോലെ
ആയുധമൊക്കെത്തള്ളിത്തള്ളിയനേകമാകുന്നു
വായുവേഗേന രഥങ്ങളിഹമോടീടുന്നു
പടഹഭേരീശംഖമഡ്ഡുമദ്ദളധ്വനി
ഇടികൾ വെട്ടുംപോലെ ഝടിതി കേട്ടീടുന്നു
കാണികൾ പടയുടെ നിലകണ്ടാടീടുന്നു
പ്രാണനെ മറന്നിട്ടു നില്ക്കുന്ന പടകളും.
അന്നേരം നരപാലൻ പ്രാസാദോപരി കേറി
നിന്നു നോക്കുന്നനേരം രണ്ടു വാരിധി പോലെ
കണ്ടിട്ടു മഹീപതി [5]സൂചകനോടു ചൊന്നാൻ

1 സഹസ്രാരം=ആയിരം മുനമ്പു (ഇല)കളോടുകൂടിയ ചക്രം. 2. പത്തി=കാലാൾ. അഥവാ ൧ ആനയും, ൧ തേരും, ൩ കുതിരയും, ൫ കാലാളും കൂടിയ സൈന്യം. 3 വാഹനീ=സേന. ൮൧ ആനയും രഥവും, ൨൪൩ കുതിരയും, ൪൦൫ കാലാളും കൂടിയ സേനക്കും വാഹിനീഎന്നു പേരുണ്ടു്. 4. തതി=അണി. 5 സൂചകൻ=ഗ്രഹിപ്പിക്കുന്നവൻ, ചൂണ്ടിക്കാണിക്കുന്നവൻ.

കണ്ടിതോ പടകളെ ചൊല്ലീതിൽ സമൎത്ഥരെ.
ചൊല്ലിനാൻ സൂചകനതെല്ലാവുമറികയാൽ.
നല്ലൊരു വാളുംകൊണ്ടു തെളിഞ്ഞു നിൽക്കുന്നവൻ
മക്ഷികമ്പകനവൻ രാജഘ്നൻ മഹാശൂരൻ
കുക്ഷിതുണ്ഡകനന്യൻ ശാൎദ്ദൂലഘ്നാഖ്യൻ പരൻ
നതനാസികനല്ലോ ഹസിച്ചു നിൽക്കുന്നതു
പ്രകടൻ വികടനുമുൽക്കടനെന്നിങ്ങനെ
പടനായകരുടെ പേരും തൻ സാമൎത്ഥ്യവും
ഇരുപാട്ടിലും പറഞ്ഞീടിനാൻ സൂചകനും.
അന്നേരമടുത്തടുത്തെയ്യത്തുടങ്ങിനാർ
നന്നായിട്ടടുത്തിതു പടകൾ ക്ഷണംകൊണ്ടു.
വെട്ടിനാർ ചിലരപ്പോൾ കുത്തിനാർ ചിലർ തദാ
അടിച്ചും തമ്മിൽ ചാടിപ്പിടിച്ചും തുടങ്ങിനാർ.
ഇങ്ങിനെ തമ്മിൽപ്പടവെട്ടുമ്പോൾ പ്രതിഭടർ
ഒന്നുപോൽ ചെന്നു കേറി അയ്യയ്യോ എന്നിങ്ങനെ.
ഓരോരുത്തന്റെ മുമ്പിലോരോരുത്തനായ്ത്തീൎന്നു
ശൂരന്മാർ പിന്നെ ചെയ്തു പോരതിഭയങ്കരം.
വെട്ടുകൾകൊണ്ടു തല പെട്ടെന്നു തെറിക്കയും
മുട്ടിയും ചിലർ തമ്മിലടിച്ചു പിടിച്ചിട്ടു
മൎമ്മത്തിലിടികൊണ്ടു വിഴുന്നും കൎമ്മമെന്നു
തന്നുടെ ബന്ധുമൃതി കാണുമ്പോൾ പറഞ്ഞിട്ടും
ഇങ്ങിനെ ഘോരഘോരം യുദ്ധംചെയ്യുന്നനേരം
അങ്ങു ദ്വാദശസൂൎയ്യനെന്നതു പോലെ തദാ
ദ്വിദശചണ്ഡാംശുക്കളെട്ടങ്ങാർ സന്നദ്ധരായ്.
ദ്വാദശാൎദ്ധരാം പാണ്ഡവേയന്മാരെ ദശകണ്ഠ-
കണ്ഠരുദ്ധരാം ധാമന്മാരും വന്നടുത്തിതു
കണ്ടതയെന്നീ മന്ത്രിവീരരും തദന്തരെ.

[1]സേനാനിയെന്നപോലെ [2]സേനാനിനാമധേയൻ
സേനയിൽ പാടീടിനാൻ കൊന്നുകൊന്നാനകളെ.
മട്ടത്തു വൈണാടേശർ തന്നുടെ പടയപ്പോൾ.
പടുത്വം കൊണ്ടു വൈണാടേശൻ സന്നദ്ധനായാൻ.
അന്നേരമവനുടെ സുശ്രീയാം ധനുർദ്ധരൻ
ചെന്നടി തൊഴുതിതു ഞാൻ ചെന്നിട്ടിവർകളെ
കൊന്നൊടുക്കുവേനാജ്ഞ നൽകുകെന്നതു കേട്ടു
ചൊന്നാൻ നീയതിബാലൻ പററലക്രൂരക്കാരർ.
അതു കേട്ടവൻ ചൊന്നാൻ അഗ്നിക്കു[3](തൂ)ലമല
കുതുകം ക്ഷണദഹനത്തിനു ഹേതുവല്ലോ.
കണ്ടുകൊള്ളുക മമ യുദ്ധമതുലം നാഥ!
രണ്ടുനാഴികനേരം പിന്നെ കർത്തവ്യം ത്വയാ.
എന്നവൻ പറഞ്ഞിട്ടു വില്ലുമായെടുത്തിതു
കൊന്നുകൊന്നൊടുക്കിനാൻ കണ്ണിൽ കണ്ടവർകളെ.
ആനകൾ കാലുകൾ തലകളുററവും തഥാ
ഹാനികളായിതശ്വാദിവഹങ്ങളും തദാ.
ഭാനുമാൻനൃപനുടെ ബന്ധു ഭൂപാലൻ കണ്ടു
ഊനമെന്നിയെയവനോടു പോർചെയ്തീടിനാൻ.
ശരങ്ങൾ രണ്ടുപേരും ചൊരിഞ്ഞാർ മഴപോലെ.
നിറഞ്ഞീതാകാശത്തിൽ ഓടിനാർ ദേവകളും.
മുറിഞ്ഞുമുറിഞ്ഞഹോ തലകൾ ശരീരവും
മറിഞ്ഞുമറിഞ്ഞിഹ ഭൂമിയിൽ വീണീടുന്നു.
ചോരകളാറുപോലെ . . . . . . . . . . . . . വഴി
വാരിധി രക്തമയമായിതസ്സമയത്തിൽ.
ഇങ്ങിനെ യുദ്ധംചെയ്തു നിൽക്കുന്ന സമയത്തിൽ
അങ്ങവർ വില്ലു രണ്ടും മുറിഞ്ഞുപോയിതപ്പോൾ

1 സേനാനി = സുബ്രഹ്മണ്യൻ. 2 സേനാനിനാമധേയൻ = ആറുമുഖംപിള്ള. 3 തൂലം = പഞ്ഞി.

വാളും നൽപ്പരിശയും കൈക്കൊണ്ടു ഭൂമിതന്നിൽ
ചീളന്നു ചാടിവന്നു വെട്ടിനാർ തമ്മിൽ തദാ.
കൊണ്ടാടിക്കണ്ടുനിൽപ്പോർ സ്തുതിക്കുംസമയത്തിൽ
കണ്ടുകൾ രണ്ടുപേക്കും ഒന്നുപോൽ തെറിച്ചിതു.
അക്കഥ വൈണാടേശനറിഞ്ഞു കോപത്തോടു
തൽക്കരം തന്നിൽ വാളും ധരിച്ചു പുറപ്പെട്ടാൻ.
വെട്ടിനാനതുനേരം ഭൂപൻെറ പട സൎവ്വം
തട്ടുകേടൊണ്ടായോടി ചത്തിതങ്ങനവധി.
നില്ക്കരുതാഞ്ഞു നൃപൻതൻ കാൽക്കൽ ചെന്നു വീണാർ
ഉഴക്കനാം ശത്രുവിനെ കൊന്നു രക്ഷിക്കയെന്നു.
അന്നേരം ധൂമകേതുസദൃശമൊരു വാളും
മന്നവനെടുത്തടുത്താൻ നരസിംഹം പോലെ.
ഇരുപാട്ടിലുമുള്ള സൈന്യങ്ങളതുനേര-
മൊരുമിച്ചോടി പല ദിക്കിലുമൊളിച്ചിതു.
വൈണാടേശനും ഭൂമിപാലനും[1] അടൽക്കളം
ക്ഷണമാത്രേണ പൊടിച്ചീടിനാർ ചിത്രം ചിത്രം.
വാളുകൾ രണ്ടുപേക്കും നാലെട്ടായ് മുറികയാൽ
ചീളന്നു മുഷ്ടിയുദ്ധം ഘോരമാംവണ്ണം ചെയ്താർ.
ഇടിച്ചും പിടിച്ചുമങ്ങടിച്ചും ശപഥിച്ചും
അടുത്തു ഭയങ്കരം യുദ്ധം ചെയ്യുന്നനേരം
ഭൂമിപമുഷ്ടികൊണ്ടു തട്ടുകേടുണ്ടാകയാൽ
ഭീമദൃഷ്ടനാം വൈണാടേശനമോടീടിനാൻ,
ക്രുടവ വിരട്ടി (നാൻ മാളിക)പ്പുറത്തുകൽ
കേറിനാൻ കുതംകൊണ്ടു ഭൂപനും കരേറിനാൻ.
കരവാളങ്ങൾ രണ്ടുപേരും കണ്ടെടുത്തിട്ടു
ഹരി ഓം ഹരിഹരി വെട്ടിനാർ കഷ്ടം കഷ്ടം.

---

1 അടൽ = യുദ്ധം.

അപ്പോഴും കരവാളും മുറിഞ്ഞു രണ്ടുപേർക്കും.
ഉൾപ്പൂവിൽ കോപത്തോടു പിടിച്ചാർ ഭയങ്കരം.
മാളിക കലുങ്ങുന്നു [1]പടലമടന്നിട-
ന്നൊലിച്ചീടുന്നു ഭൂമൌ ചലചഞ്ചലം സ്ഥലം.
ഭൂപന്റെ മുഷ്ടിയേററിട്ടന്നേരം വൈണാടേശൻ
താപേന വീണാനപ്പോൾ അരികത്തിരുന്നൊരു
ശക്തിയെ എടുത്തിട്ടു കോപതാമ്രാക്ഷനായി
കുത്തിനാൻ നെഞ്ചു പിളന്നുദ്ഗമിച്ചിതു ചോര.
രക്തംകൊണ്ടഭിഷിക്തനായിതു ഭൂമിപാലൻ.
ശക്തരാം സേവന്മാരുമരികത്ത . . . . . . . . .
[2]അഗ്രജനോടി [3]പ്രാസാദോപരി കേറിയതും
ഉഗ്രനാം ഭൂമിപാലൻ കൂടെയുദ്ഗമിച്ചതും
ഭടനായകന്മാരുമകത്തു കടന്നതും
പടലം തകൎന്നു വീണീടുന്ന ധ്വനികളും
സേനകളാൎക്കുന്നതും ആനകളോടുന്നതും
പാനമത്തനാം ക്രൂരഗംഭീരൻ കേട്ടു തദാ
സംഹാരരുദ്രോപമം [4]ചന്ദ്രഹാസവുമായി
[5]സിംഹാരിവേഗത്തോടു വരുന്ന സമയത്തു
ഭൂതലം കലുങ്ങുന്നു [6]മാതംഗനിവഹങ്ങ-
ളോടുന്നു ഝടിതിയിൽ കാണികളൊളിക്കുന്നു.
പ്രാണികൾ ഭ്രമിക്കുന്നു രേണുക്കൾ ധൂമംപോലെ
ഇളകുന്നാകാശത്തിൽ മാളികാന്തികത്തിങ്കൽ.
വാതൽബന്ധനം കണ്ടു ചീളുന്നു ഭേദിച്ചിട്ടു
പാദംകൊണ്ടകം പുക്കാൻ അഗ്രജവധം കണ്ടു
[7]വ്യഗ്രചിത്തനായ് തദാ ഉഗ്രകോപേന ചെന്നു

1 പടലം = വാരി. 2 അഗ്രജൻ = ജ്യേഷ്ഠൻ. 3 പ്രാസാദം = മാളിക. 4 ചന്ദ്രഹാസം = വാൾ. 5 സിംഹാരി = ശരഭം. 6 മാതംഗം = ആന. 7 വ്യഗ്രം = പരവശം.

വെട്ടിനാൻ ഭൂപാലനെ [1]ലംബനത്തിങ്കലേററു.
പിന്നെയും വെട്ടുംവിധൌ [2]കംബുകണ്ഠനാം ഭ്രാതൃ-
ചണ്ഡാംശു തടുത്തിട്ടു പിൻമാറീട്ടുള്ള നേരം
സിംഹനാദവും ചെയ്തു വന്മലയെന്നപോലെ
അടുത്താൻ ഭൂപാന്തികെ അന്നേരമഹിക്രോധി
തടുത്താൻ പരിഘത്താൽ വന്ന കോപത്താലഹി-
ക്രോധിയെ വെട്ടീടിനാൻ തടുത്താനഹിക്രോധി
പരിഘം മുറികയാൽ പിടിച്ചാൻ വാളു പറി-
ച്ചെറിഞ്ഞാൻ കോപത്തോടു ക്രൂരഗംഭീരൻ പ്പോൾ.
മുഷ്ടിനാ പ്രഹരിച്ചാൻ ക്രൂരനാമഹിക്രോധി
ക്രൂടവെ പ്രഹരിച്ചാൻ വാടാ നില്ലെടാ ശഠ !
എന്നിഹ പറകയും കേട്ടകൾ വാക്കുംവണ്ണം
പത്തഞ്ഞൂറിടിക്കയും വീഴ്കയുമുരുൾകയു-
മെണീയിച്ചടിക്കയും [3]കോഴ എന്നിയേ ഘോരം
യുദ്ധംചെയ്തതു കണ്ടു ക്രൂരഗംഭീരനിപ്പോൾ
മരിക്കുമെന്നു ചിലർ ക്രൂരനാമഹിക്രോധി
മരിക്കുമെന്നു ചിലർ ഘോരന്മാരിതിൻവണ്ണം
യുദ്ധംചെയ്യുന്ന നേരം ശൂരനാമഹിക്രോധി
തന്നുടെ മുഷ്ടികൊണ്ടു വീണിതന്നേരം, ഭൂപൻ
ശക്തികൊണ്ടവനുടെ പ്രാണനെക്കളഞ്ഞിതു.
മാറിടം പിളർന്നിട്ടു...........................
അദ്ധ്യായം ത്രയോദശം കഴിഞ്ഞീതിനിശ്ശേഷം
അത്യാശയുണ്ടെന്നാകിൽ ചൊല്ലുവൻ കേട്ടുകൊൾവിൻ.

——(൦)——

1 ലംബനം = തൂക്ക്. 2 കംബു = ശംഖ്. 3 കോഴ = സംശയം, ശങ്ക, ഭയം.

# പതിനാലാം അദ്ധ്യായം.

[1]പ്രത്യർത്ഥി[2]നക്തസൂൎയ്യനാ(യ ഭൂപാലൻ താനും)
[3]ഭൃത്യസിംഹൌഘങ്ങളാൽ ആവൃതനായിത്തദാ
രക്താഭിഷിക്തനായി നില്ക്കുന്ന..................
...................................ചൊന്നാൻ
ഉഗ്രഗൌരവത്തോടു ദുഷ്ടന്മാർ മരിച്ചിതു
ഇനി നാമെന്തുവേണ്ടു ഇഷ്ടനാം മഹീസുര !
ചൊല്ലുക മടിയാതെ (എന്നു ചൊന്നതു കേട്ടു)
ചൊല്ലിനാൻ നീതിജ്ഞനുമുള്ളു സംഗ്രഹിച്ചഥ.
അല്ലലെന്നിയേ [4]കുണപങ്ങളെ ഖണ്ഡിച്ചിട്ടു
ശ്വാക്കൾക്കു കൊടുക്കണം തൃപ്തിയാംവണ്ണമെന്നാൽ
[5]ഉൽക്കടരോഷം ഭവാനേറ്റമൊട്ടു തീരും.
ഇത്തരം കേട്ടു കോപിച്ചൊന്നു നോക്കിനാൻ ദ്വിജം
സത്വരം നേത്രാഗ്നിയിൽ ദഹിക്കുമെന്നു തോന്നി.
എന്തെന്തു പറഞ്ഞതു ചിന്തിക്ക ഇവർകളെ
ഹന്ത മേ [6]മാതുലേയർ മിത്രഭ്രാതാക്കളല്ലോ.
എന്നതു കേട്ടു ചൊന്നാൻ ഭൂപതേ ! വീര ! ധീര !
ഇന്നു നിൻ മനോഭാവമറിവാനറിയിച്ചേൻ.
തൽക്ഷണം വീഥിയിങ്കൽ നില്ക്കുന്ന ജനമെല്ലാം
ഉൾക്കാമ്പിൽ വിഷാദേന ആരുവാൻ മരിച്ചെന്നു
അറിഞ്ഞുകൂടായ്കയാൽ ഭ്രമിച്ചു കരയുമ്പോൾ
തുറന്നു [7]കവാടത്തെ മോദിച്ചാർ ദ്വാസ്ഥാ ഭൂപം.
പിന്നെ ദുഃഖേന നൃപൻ മിത്രസോദരന്മാരെ
ഉന്നതകോലാഹലം ചെയ്യിച്ചു സംസ്കാരവും.

---

1 പ്രത്യർത്ഥി=ശത്രു. 2 നക്തം=രാത്രി. 3 ഭൃത്യസിംഹങ്ങൾ=ശ്രേഷ്ഠരായ ഭൃത്യന്മാർ. 4 കുണപം=മൃതശരീരം. 5 ഉത്കടം=അധികമായ. 6 മാതുലേയർ=അമ്മാവന്റെ മക്കൾ. 7 കവാടം=കതക്.

ഭ്രാതൃചണ്ഡാംശു തദാ കർമ്മങ്ങൾ ചെയ്തു ഖേദാൽ *
പ്രേതസംസ്കാരം കഴിഞ്ഞീടിന ശേഷത്തിങ്കൽ
വീരന്മാരായ തന്റെ ഭടനായകന്മാരെ
ഘോരരാം മഹാഡംഭവീരരെക്കൊലചെയ്വാൻ
ഓരോരോ ദിക്കിൽ ബഹുസേനയോടയച്ചിതു.
പാരാതെ ചെന്നു കൊന്നാർ മഹാഡംഭികളെയും
കാരുവീരനെയുമങ്ങന്തരപ്രഭുക്കളെ
ശൂരന്മാരായ ¶സദ്ധർമ്മഡിംഭരെക്കൊന്നീടിനാർ.
അവർകൾ കുലത്തിലേ സ്ത്രീകളെ കുഞ്ഞുങ്ങളെ
[1]കൈവർത്തന്മാർക്കും ബൌദ്ധന്മാർക്കുമായ്കൊടുത്തിതു.
ശത്രുക്കളൊക്കെത്തീർന്നു തന്നുടെ പ്രജകളും
എത്രയും സ്വാധീനമായ്വന്നിതു ഭൂപാലനും
വൈണാടേശന്റെ മൂർത്തി കേട്ടോരു തന്മാതാവും
പ്രാണനെ ഉപേക്ഷിച്ചു സോദരീജനങ്ങളും.
പാരതിൽ ജനിപ്പവർ സർവ്വരും മരിക്കുന്നു
പേരുമില്ലവർക്കെന്നാൽ പോരതിൽ മരിക്കിലോ
പാരിടമെങ്ങും കീർത്തിയൊണ്ടാം സ്വർഗ്ഗവും കിട്ടും.
[2]വീരന്മാർക്കെന്നിയതു ലഭിക്കയില്ല ദൃഢം.
മഹാഡംഭകരുടെ [3]വ്രൈഹേയങ്ങളെത്തദാ

1 കൈവർത്തന്മാർ=മുക്കുവന്മാർ. 2 വീരന്മാർക്കെന്നി=വീരന്മാർക്കല്ലാതെ. 3 വ്രൈഹേയം=നെല്ലും മററു ധാന്യങ്ങളും വിളയുന്ന ഭൂമി.

* ഖേദശബ്ദം ഉപയോഗിച്ചതിന്റെ സ്വാരസ്യം നോക്കുമ്പോൾ പപ്പുത്തമ്പിക്കും ഭ്രാതൃചണ്ഡാംശുവിനും ഏതെങ്കിലും ബന്ധമുണ്ടായിരിക്കണമെന്നു തോന്നിക്കുന്നു. അങ്ങിനെയാണെങ്കിൽ ഭ്രാതൃചണ്ഡാംശു 'ഇടത്ത(പ്പി)റതമ്പി'യായിരിക്കാമെന്നു ചിലർ വിചാരിക്കുന്നതു് അസ്ഥാനത്തിലല്ലാ.

¶ ഇവരുടെ പേരുകൾ—മാർത്താണ്ഡമഠത്തിൽപിള്ള, രാമനാമഠത്തിൽപിള്ള, കുളത്തൂർപിള്ള, കഴക്കൂട്ടത്തുപിള്ള, വെങ്ങാനൂർപിള്ള, ചെമ്പഴഞ്ഞിപ്പിള്ള, കുടമൺപിള്ള, പള്ളിച്ചൽപിള്ള എന്നിവയാണ്.

സഹസാ കൊടുത്തിതു തന്നുടെ സേവന്മാൎക്കു.
അഗ്രസംസ്ഥിതിവൃത്തി ആശ്രയമാനവൃത്തി
വീരപാലനവൃത്തി നിത്യസേവകവൃത്തി
ദീൎഘാഗ്ര്യായുധവൃത്തി പ്രത്യേകനരവൃത്തി
..................എന്നു കല്പിച്ചു നൾകി.
പിന്നെ ശ്രീഫണിനാഥശയനമൗകന്ദത്തിൽ
മന്നവനെഴുന്നെള്ളി ലക്ഷ്മിവിഷ്ണുനാഥം
ഉപരാജാവായഭിഷേകവും ചെയ്യിച്ചിട്ടു
[1]വിപടി ബഹുവിധം തന്തിരുവടിതന്നെ
ആടലോടെട്ടുതോടിനടന്ന ഭൃത്യരോടും
കൂടവെ ഹിരണ്യ(പഞ്ചാ)സ്യത്തിൽ പാൎപ്പിച്ചിതു.
കീൎത്തിമാനായ ഭൂമിപാലകനാൎത്തിതീൎന്നു
പാൎത്തിതു പത്മനാഭസന്നിധൌ സൌഖ്യത്തോടു.
അദ്ധ്യായം ചതുൎദ്ദശം കഴിഞ്ഞിതു ശേഷം കഥാ
വൃദ്ധിയാംവണ്ണം പറയുന്നിതു കേട്ടുകൊൾക.

—— (໐) ——

1 വിപത്തു് = കഷ്ടപ്പാടു്.

# പതിനഞ്ചാം അദ്ധ്യായം.

ശ്രീഫണിതല്പഗനമരുകുന്ന വിഷയത്തിൽ
ശ്രീമതാം വരനായ ഭൂപനും മന്ത്രികളും
ഹൈരണ്യപഞ്ചാസ്യമാം [1]വിഷയേ ഭൃത്യരോടും
ഹിരണ്യാമിത്രത്തോടുമുപരാജാവും സുഖം
വസിക്കുംകാലത്തിങ്കൽ [2]ശ്വേതദ്വീപിങ്കൽനിന്ന
ഭസിതധരനിന്ദ്യന്മാരാം രോമകർ തദാ
വന്നു വാരിധി..............................രായി
ഉന്നതരാകുമവർ [3]സമ്മിശ്രവിഷയത്തിൽ
നല്ലൊരു കുന്നും കോരി അഗ്നിശസ്ത്രങ്ങൾ സ്ഥാപി-
ച്ചന്നിലം തന്നിക്കടെക്കീട്ടവാൻ തുടങ്ങിനാർ.
അക്കാലം മിശ്രത്തിങ്കലിരിക്കും ജനമൊക്കെ
ഉൾക്കരുത്തിങ്കൽ പേടി മുഴുത്തു [4]മണ്ടിടിനാർ.
നാനാദിക്കിലും തത്ര നടന്നീടവർസേനാ
[5]ഊനമാക്കിനാർ ചില ദിവ്യക്ഷേത്രങ്ങൾ തന്നെ.
ശ്രീമ[6]ന്മംഗലസസ്യഭൂമിയിൽ പ്രവേശിച്ചു
ശ്രീമഹാദേവനുടെ പ്രതിമമാത്രം വിട്ടു
മററുള്ള ബിംബങ്ങളെയൊക്കവേയുടച്ചിതു.
തെററന്നു [7]വൈസാരിണകുല്യക്ഷേത്രത്തിൽ ചെന്നു
അവിടെ ശിവബിംബത്തിനേയുമുടച്ചിതു.
വിവിധമുപദ്രവം തുടങ്ങി രാജ്യത്തിങ്കൽ.
അക്കഥാ കേട്ടു ശ്രീമന്മാർത്താണ്ഡസ്വാമി തദാ
ഉൾക്കടരോഷം നിജസേനകളോടും കൂടി

---

1 വിഷയം = ദേശം. 2 ശ്വേതദ്വീപം = വെൺതുരുത്തു എന്നു ചിലർ. ഇതു കൊച്ചിക്കടുത്താണെന്നറിയുന്നു. 3 സമ്മിശ്രം = കു(ഴ)ളച്ചൽ, മുട്ടം. 4. മണ്ടുക = ഓടിപ്പോവുക. 5 ഊനമാക്കുക = തല്ലിത്തകർക്കുക. 6 മംഗലസസ്യഭൂമി = തിരുവിതാംകോട്. 7 വൈസാരിണകുലം = മീഞ്ചിറ. (മീഞ്ചിറ).

ഹൈരണ്യപഞ്ചാസ്യത്തിൽ പ്രാപിച്ചിട്ടതിശീഘ്രം
ധരണീതലെ മിന്റെ ചെന്നിതു പടയോട്ടം.
ഭൂപനം കന്നും നല്ല കിടങ്ങും തീർപ്പിച്ചിട്ടു
കോപേന തുടങ്ങിനാൻ സമരം ഭയങ്കരം.
മരണം രണ്ടു പാട്ടും വളരെയുണ്ടായിതു.
ശരണം പ്രാപിപ്പാനായ്‌വന്നൊരു യോദ്ധാവപ്പോൾ
വരികയില്ലാ ജയമെന്നു കണ്ടവനീശൻ—
ചരണാന്തികെ വീണു ശരണം പ്രാപിച്ചിതു.
അവനീശനുമവനഭയം നൽകീടിനാൻ.
യവനാധിപൻ നൃപ[1]പരിചാരകനായാൻ.
പടയും സമർപ്പിച്ചു ഭൂമിപാലകൻ പിന്നെ
ഭടകൾക്കെല്ലാം പ്രഭുവാക്കിനാൻ (യോദ്ധാവിനെ).
................ ................................................
[2]ശാർദ്ദൂലപ്രതിയികൾ പാർത്തിതു യോദ്ധാ മോദാൽ
[3]അർത്ഥിച്ചു നൃപനോടു സേനയെ വരുത്തീട്ടു
അഗ്നിശസ്ത്രത്തിലുള്ള വൈദഗ്ദ്ധ്യം പഠിപ്പിച്ചു.
സാഗ്നിവൃത്തകം പാത്രമെരിയുംപ്രകാരവും
പാവക[4]മഹച്ഛസ്ത്രത്തിങ്കലേ അഭ്യാസവും
ജാവകാ മാന്ദ്യം പാതം ശയനാഗമനകം
ഇത്യാദി അഗ്നിശസ്ത്രസമ്പ്രദായങ്ങൾ സർവ്വം
പ്രത്യേകം പഠിപ്പിച്ചു യുദ്ധവീരരായ്ത്തദാ
വന്നിതു മഹീപാലസേനകളശേഷവും.
മന്നവൻ താനും തുലോം സന്തുഷ്ടനായീടിനാൻ.
പ്രാപിച്ചു നരേന്ദ്രനു വിജയമഹേന്ദ്രശ്രീഃ
പ്രാപിച്ചു ഭൂമീന്ദ്രനു സകലധരേന്ദ്രശ്രീഃ.

---

1 പരിചാരകൻ=ഭൃത്യൻ. 2 ശാർദ്ദൂലപ്രതി=പുലിയിക്കുറച്ചി. 3 അർത്ഥിച്ച്=അപേക്ഷിച്ച്. 'അർത്ഥ ഗതൌ യാചനേ ച' എന്ന ധാതു. 4 മഹാശസ്ത്രം എന്നു വേണ്ടതാണ്.

പ്രാപിച്ചു ശ്രീമാൎത്താണ്ഡസ്വാമിക്ക പ്രതാപശ്രീഃ
പ്രാപിച്ചു വൈപ്രാവനനാഥന്ന സുകീൎത്തിശ്രീഃ.
(ചൊല്ലിചതുൎദ്ദശമ)ദ്ധ്യായം ഞാനിനി നാളെ
ചൊല്ലുവേനെന്നു ശുക വസിച്ചാൽ സൌഭാഗ്യശ്രീഃ

ശ്രീമാൎത്താണ്ഡമാഹാത്മ്യേ
കാകപക്ഷീയം നാമ
പ്രഥമം കാണ്ഡം
സമാപ്തം.




——(൦)——

# രണ്ടാം കാണ്ഡം

## ഒന്നാം അദ്ധ്യായം.

പഞ്ചവൎണ്ണക്കിളിപ്പൈതലേ [1]വിദ്രുമ-
ചഞ്ചുനാ കൊഞ്ചിക്കുഴഞ്ഞു ചൊല്ലിന്നു നീ.
നെഞ്ചിൽ കനിവോടു കാച്ചിക്കൊഴുത്ത പാൽ
പഞ്ചസാരപ്പൊടിയോടു പഴങ്ങളും
തേനുമവലുമൊരുമിച്ചുരുളചെ-
യ്താനന്ദമാമ്മാറു വച്ചിരിക്കുന്നിതു.
ക്ഷുത്തു പെരുത്തിരിക്കുന്നിതെന്നാകിലോ
കൊത്തി ഭുജിച്ചു ചൊൽ ശേഷം കഥാമൃതം.
കീൎത്തിമാൻ ശ്രീമഹാമാൎത്താണ്ഡഭൂപതി
ആൎത്തി കൂടാതെയിരിക്കും ദശാന്തരെ
വൈശിഷ്ട്യമായെന്തു പിന്നെ ഭവിച്ചു[2]താ-
ദേശിക്കണം കേൾപ്പതിന്നേറെയാഗ്രഹം.
എങ്കിലോ കേൾക്ക പറയുന്നിതൊണ്ടു ഞാൻ
[3]പങ്കജബന്ധുചരിത്രം മനോഹരം.
കാരുണ്യവാരിധി ദ്വാദശാത്മാ ഹരി
പാരിൽ ദ്വിജപാലനാൎത്ഥം പിറന്നിഹ
ശത്രുക്കളെക്കൊലചെയ്തു സന്തുഷ്ടനാ-
യെത്രയും സൌഖ്യേന [4]ചക്രീന്ദ്രതല്പഗ-
മൌകുന്ദനീവൃതി [5]ത്തുംഗസൌധോപരി

---

1 വിദ്രുമചഞ്ചു = പവിഴംപോലെ നിറമുള്ള കൊക്കു്. കൊക്കു് എന്ന അൎത്ഥത്തിൽ ചഞ്ചുശബ്ദം സ്ത്രീലിംഗത്തിലാണു കാണുന്നതു്. "ചഞ്ചുസ്ത്രോടിരുഭേ സ്ത്രിയൌ" എന്നമരം. 2 ആദേശിക്കുക = ഉപദേശിക്കുക. 3 പങ്കജബന്ധു = മാൎത്താണ്ഡൻ. 4 ചക്രീ = സൎപ്പം. 5 നീവൃത് = ദേശം, തിരുവനന്തപുരം.

[1]പാകാരിതുല്യനമാത്യജനങ്ങളാൽ
സേവിതനായിട്ടിരിക്കുമവസരേ
ദേവേന്ദ്രദൂതനൊരു മുനിപുംഗവൻ
വന്നാനവൻ [2]വീതിഹോത്രസമപ്രഭൻ
എന്നാലവനുടെ വസ്ത്ര[3]മേണാജിനം.
വന്നതു കണ്ടു മഹീശ്വരൻ സംഭ്രമാൽ
ചെന്നടി കൂപ്പി മുനിയോടു കൂടവെ
സൌധോപരി സ്വൎണ്ണപീഠേയിരുന്നഥ
ആധി കൂടാതെ മുനിയോടു ചൊല്ലിനാൻ.
ആരുവാൻ നീയെന്തു കാൎയ്യം നിരൂപിച്ചു
പോരുവാനിങ്ങു പറക മടന്തികെ.
എന്നതു കേട്ടു പറഞ്ഞു മുനിവരൻ
വന്നതു ചൊല്ലുവേനന്യരാലശ്രുതം.
ഏവം പറഞ്ഞതു കേട്ടു മഹീപതി
പോവാനരുൾചെയ്തു ഭൃത്യസംഘങ്ങളെ.
ദൂരത്തവർ ചെന്നു നിന്നോരനന്തരം
സാരനാകും മുനി ചൊല്ലിത്തുടങ്ങിനാൻ.
ഇന്ദ്രദൂതനഹം [4]കൌശികഭാഷിതം
സാന്ദ്രകുതൂഹലം കേൾക്കെടോ ഭൂപതെ !
ക്ഷുത്പിപാസാദി സഹിച്ചുകൂടായ്കയാൽ
[5]ഉത്പലമിത്രനെ സേവിക്കകാരണം
വിപ്രാവനാൎത്ഥം മനുഷ്യനായ്‌വന്നിതു
സത്പ്രഭുവാകുമവൻ നീ മഹീപതേ ! .

---

1 പാകാരി = ഇന്ദ്രൻ. 2 വീതിഹോത്രൻ = അഗ്നി. വീതി ഭക്ഷ്യം (പുരോഡാശാദി) ദേവന്മാൎക്കു കൊടുക്കുന്നതിന്ന് ഇവനിൽ ഹോമിക്കപ്പെടുന്നതിനാൽ ഈ പേരു് അഗ്നിക്കു സിദ്ധിച്ചു. 3 ഏണാജിനം = മാൻതോൽ. 4 കൌശികൻ = ഇന്ദ്രൻ. 5 ഉത്പലമിത്രൻ = പങ്കജബന്ധുവായ സൂൎയ്യൻ.

ദേവകാൎയ്യങ്ങളെ സാധിക്കണം ഭവാൻ
കേവലം മാനുഷനായ് വസിച്ചീടൊലാ.
[1] ഹാൎദ്ദകൌരളെ ദുഷ്ടരായുള്ള ഭൂമിപർ
[2] മാർദ്ദവരാം വിപ്രവൎഗ്ഗങ്ങളെ സദാ
നന്നായുപദ്രവിക്കുന്നിതതുകൊണ്ടു
ചെന്നപ്പരിഷകളെക്കൊല ചെയ്യണം.
ഇന്നതു ചൊല്ലുവാൻ വന്നിതെന്നിങ്ങിനെ
ചൊന്ന മുനിയോടതേ മെന്നരുൾചെയ്തു.
യാത്രയും ചൊല്ലി നടന്നു തപോധനൻ
ധാത്രീശരാന്തികെ വന്നാർ സചിവരും.
അദ്ധ്യായമൊന്നു കഴിഞ്ഞിതിനിശ്ശേഷം
അത്യാദരവോടു ചൊല്ലുന്നതുണ്ടഹോ.



1 ഹാർദ്ദകൌളം—കൊപ്പം. 2 മാർദ്ദവർ—ശാന്തഗുണമുള്ളവർ.

# രണ്ടാം അദ്ധ്യായം.

വന്ദിച്ചു മന്ത്രിമാർ നില്ക്കും ദശാന്തരെ
നന്ദിച്ചൊരു ഭൂമിദേവൻ പ്രവേശിച്ചു.
[1]വാചാലനെത്രയും ധീരൻ മനോഹരൻ.
ആചാൎയ്യനാകയുമൊണ്ടു മഹീക്ഷിതാം
[2]ബന്ധനഗേഹസ്ഥിതാനാം നൃപഗണം
ഹന്ത പറകയാൽ ദൂതനായ് വന്നതും.
പീഠത്തിലന്പോടിരുത്തി ദ്വിജേന്ദ്രനെ
ഊഢമോദമൎച്ചചെയ്തു മഹീന്ദ്രനും.
എന്തൊരു കാൎയ്യത്തിനായിഹ വന്നതു
ഹന്ത നീയാരെന്നുമെന്നോടു ചൊല്ലണം.
ഇത്തരം കേട്ടു മഹീദേവനും തദാ
ചിത്തമോദേന പറഞ്ഞാൻ നൃപനോടു.
ചേരമാൻ മുപ്പത്തിമൂന്നായ് പകുത്തിട്ടു
നാടൊക്കെയും നിജമക്കൾക്കു നല്കിനാൻ.
എന്നാൽ പരമ്പരമായവർ സന്തതി
ഇന്നനുഭവിക്കുന്നിതു തത്ക്രമം.
സംഘൂൎണ്ണഘോരാദികളിതുകാലത്തു
ശൃംഖലകൊണ്ടവർ കാൽ കരം ബന്ധിച്ചു
കാരാഗൃഹത്തിൽ ചിലരെയാക്കീടിനാർ
പാരം വിഷാദേന ആ ഭൂമിപാലകർ
ചൊല്ലിനാരെന്നോടു ഭൂപ ! ഭവാനോടു
ചൊല്ലുവാനായുള്ളൊരുദന്തം[3] മഹാതുരം.[4]

---

1 വാചാലൻ = ധാരാളം സംസാരിക്കാൻ വശമുള്ളവൻ. ഈ പദത്തിനു വെറുപ്പു തോന്നത്തക്കവിധം വളരെ സംസാരിക്കുന്നവൻ എന്നൎത്ഥമാണെങ്കിലും ഭാഷയിൽ സാധാരണ പറയുന്നതുപോലെ 'വാഗ്മി' എന്നൎത്ഥത്തിൽ ഉപയോഗിച്ചിരിക്കുന്നു. 2 ബന്ധനഗേഹം = കാരാഗൃഹം. 3 ഉദന്തം = വൃത്താന്തം. 4 മഹാതുരം = വളരെ കഷ്ടമായിട്ടുള്ളതു്.

[1] സംഘൃഷ്ണഘോരാദികളെ വധിച്ചു നീ
ശൃംഖലയൊക്കെയും വെട്ടിമുറിച്ചിഹ
കാരാഗൃഹത്തിങ്കൽനിന്നടിയങ്ങളെ
പാലിച്ചുകൊള്ളണം ധന്യമാനേ! വിഭോ!.
എന്നവർ ചൊന്നതു കേട്ടു ഞാൻ ഭൂപതേ!
വന്നറിയിച്ചേനജാതശത്രു[2] പ്രഭോ!
ഇത്തരം ബ്രാഹ്മണൻ ചൊന്നതു കേൾക്കയാൽ
ഉത്തരം ഭൂപനവനോടരുൾചെയ്തു
പാരാതെ വന്നഹം സംഘൃഷ്ണഘോരരെ
പോരിൽ വധിച്ചു രക്ഷിപ്പേൻ നൃപാലരെ.
എന്നുടെ സത്യമായുള്ളൊരു വാക്കിനെ
മന്നവന്മാരോടു ചെന്നു പറകെടോ!.
എന്നു പറഞ്ഞു സമ്മാനങ്ങളും കൊടു-
ത്തന്നയച്ചീടിനാൻ ബ്രാഹ്മണശ്രേഷ്ഠനെ.
അദ്ധ്യായമത്ര കഴിഞ്ഞു രണ്ടിങ്ങിനെ
ശ്രദ്ധയാ ശേഷവും ചൊല്ലുന്നതുണ്ടു ഞാൻ.

——(൨)——

1 സംഘൃഷ്ണഘോരൻ = കൊല്ലംരാജാവു്. 2 അജാതശത്രു = ധർമ്മപുത്രർ, അദ്ദേഹത്തിനെപ്പോലെ ധർമ്മനിഷ്ഠയും ശമാദി ഗുണങ്ങളുള്ള മഹാരാജാവു്. ഇതു വിപ്രന്റെ പേരുമായിരിക്കാം.

# മൂന്നാം അദ്ധ്യായം.

മാനുഷർ ചെയ്യാത കർമ്മങ്ങളെത്തദാ
നാനാപ്രകാരേണ ഹാർദ്ദകൌശല്യാധിപൻ
ചെയ്തുതുടങ്ങിനാനെങ്ങിനെ ചൊൽവതു
എത്തുമെല്ലാം പാപമെങ്കിലും ചൊല്ലിടാം.
ദുഷ്ടനാം സംഘൂർണ്ണഘോരൻ മഹീപതി
കഷ്ടമവനുടെ സോദരീതന്നോടു
ഇഷ്ടാനുരാഗം കളിച്ചുതുടങ്ങിനാൻ
സ്പഷ്ടമല്ലാതെ രഹസ്യസ്ഥലങ്ങളിൽ.
രാജവധൂക്കൾ [1]മഹാബലികുലസ്ഥർ
വ്യാജഹീനം കേട്ടു തൽക്കഷ്ടവാർത്തയെ
ദുഷ്ടനെ സംഹരിക്കേണമെന്നിങ്ങിനെ
ഇഷ്ടയായുള്ളൊരു ശുഭ്രതരുണിയെ
ചക്രീന്ദ്രതല്പഗമൌകുന്ദനീവൃതി
ഉത്കൃഷ്ടനാം ഭൂമിപാലകസന്നിധൌ
ചെന്നു പറവാനയച്ചാരതിദ്രുതം.
കുന്നിൻകൊടുമുടിതുല്യസ്തനയുഗാ
സുഭ്രൂ സുലോചനാ [2]വിദ്രുമോഷ്ഠാധരീ
ഉദ്ഭ്രമിതോത്തുംഗസുന്ദരപൂരുഷാ
മിന്നൽപോലെ നിറമുള്ളൊരു കാമിനീ
അന്നം തൊഴുന്ന നടയാൾ [3]കൃശാംഗിനീ

---

1 മഹാബലികുലം=മാവേലിക്കര. 2 വിദ്രുമം=പവിഴം. ഓഷ്ഠാധരങ്ങൾ=ഉത്തരാധരഭാവേന സ്ഥിതങ്ങളായ രണ്ടു ചുണ്ടുകൾ. 3. കൃശാംഗിനീ എന്ന പദം 'കൃശാംഗീ' എന്നു പ്രയോഗിക്കേണ്ടതാണ്. രൂഢശബ്ദം ഒഴിച്ചു മററു സ്ഥലങ്ങളിൽ 'ന കർമ്മധാരയാന്മത്വർത്ഥീയഃ' എന്ന നിഷേധം പ്രവർത്തിക്കുന്നതിനാൽ 'കൃശമായ അംഗം കൃശാംഗം, കൃശാംഗമുള്ളവൾ കൃശാംഗിനീ' എന്നു സമാധാനം പറവാൻ പാടുള്ളതല്ലെന്നാണ് വൈയാകരണന്മാരുടെ സിദ്ധാന്തം. എന്നാൽ ഒരു സുന്ദരിയെ വർണ്ണിക്കുമ്പോൾ 'കൃശാംഗിനി' എന്നു പറഞ്ഞാൽ അവൾ സൌന്ദര്യപരിപോഷകമായ അവയവസൌഷ്ഠവമുള്ള

വാക്കുകൾ തന്നുടെ രൂപവും അർത്ഥവും
ഉൽക്കടസംഗ്രഹം സംക്ഷിപ്തവിസ്തരം
എല്ലാമറിഞ്ഞിരിക്കുന്നൊരു സുന്ദരീ
മല്ലാക്ഷിയന്നോളമാരുമഹോ വന്നില്ല.
പ്രാജ്ഞയാകുമവൾ രാജഗേഹം പുക്കു
രാജ്ഞിയെക്കണ്ടു വന്ദിച്ചനവാദേന
രണ്ടാമതു ഭൂപിപാലനെക്കണ്ടിതു.
കൊണ്ടാടിനാരവളെക്കണ്ടു പൂരുഷർ.
വന്ദിച്ചു നന്ദിച്ചു [1]മന്ദാക്ഷമായിട്ടു
മന്ദിച്ചു നിൽക്കുമവളോടു ഭൂപതി
ഏതൊരു ദിക്കിൽനിന്നത്ര വരുന്നു നീ
യാതൊരു കാര്യമറിയണമിങ്ങു ഞാൻ.
എന്നവൾ കേട്ടറിയിച്ചാൾ മധുരമായ്
ഇന്നടിയൻ രാജസുന്ദരിമാരുടെ
ആജ്ഞാനിമിത്തം വിടകൊണ്ടിവിടേക്കു.
പ്രാജ്ഞനാകും നിന്തിരുവടിയോടൊരു
കാര്യം രഹസ്യമറിയിക്കണം വിഭോ !
വീര്യവാരാംനിധേ ! അന്യരാലശ്രുതം.
അപ്പോളകന്നു നിന്നാർ പരിചാരകർ.
ഉത്പന്നലജ്ജയാ ചൊന്നാളവസ്ഥകൾ.
രക്തങ്ങളായിതു നേത്രമതു കേട്ടു
വക്ത്രവുമൊന്നു കറുത്തു കഠോരമായ്
ഏററം വളഞ്ഞു ഞെളിഞ്ഞു പുരികവും

---

വൾ എന്നല്ലാതെ 'ചടച്ചവൾ' എന്നുമാത്രം നമുക്കു ബോധം വരുന്നില്ലല്ലോ. അതുകൊണ്ടു കുശല–മണ്ഡപാദിശബ്ദങ്ങൾ പോലെ ഇതും സുന്ദരി എന്ന അർത്ഥത്തിൽ രൂഢമാണെന്നു അംഗീകരിച്ചാൽ 'കൃശാംഗിനീ' എന്നും പ്രയോഗിക്കാമെന്നു വരുന്നു. പക്ഷെ ഇങ്ങിനെ പ്രാമാണികന്മാർ പ്രയോഗിച്ചിട്ടുണ്ടോ എന്നുമാത്രം ചിന്തിക്കേണ്ടതുണ്ട്.

1 മന്ദാക്ഷം = ലജ്ജ.

ക്രൂരനെപ്പോലെ ദിശി ദിശി നോക്കിനാൻ.
സുന്ദരിയെ നിജസോദരീചാരത്തു[1]
ചെന്നു പാൎപ്പാനരുൾചെയ്തിങ്ങിനെ നൃപൻ
നില്ക്കുന്ന നേരത്തു വന്നുഗ്രഗൌരവൻ
ഉൾക്കരുത്തേറുന്ന രൌദ്രശചണ്ഡാംശുവും
ശക്തനാം യോദ്ധാവഹിക്രോധിയും തദാ
രക്താക്ഷനാകുന്ന കുത്സിതക്ഷ്മളനം.
മന്ത്രശാലയ്ക്കകം പുക്കു മഹീപതി-
ക്കന്തികേ രണ്ടു ദ്വിജരുമിരുന്നിതു.
അദ്ധ്യായമിങ്ങിനെ മൂന്നു കഴിഞ്ഞിതു.
ബദ്ധമോദം കേൾക്ക ശേഷം കഥാരസം.



(0)

1 ചാരത്തു=സമീപത്തിൽ.

# നാലാം അദ്ധ്യായം.

കോപതാമ്രാക്ഷനാകുന്നോരു ഭൂപതി
[1]വേപഥുഗാത്രനായ് ചൊല്ലിത്തുടങ്ങിനാൻ.
മന്ത്രിമാരാം നിങ്ങളെന്നുടെ നേത്രങ്ങൾ.
തന്ത്രമെല്ലാം നിങ്ങളാലാ[2]പ്തമിങ്ങഹോ.
സംഘൂർണ്ണഘോരനവൻ മമ ദായാദി
[3]അംഘമവാച്യകം[4] ചെയ്യുന്ന [5]കശ്മലൻ.
കൊല്ലുവാനെന്തുപായം മഹാദുഷ്ടനെ
ചൊല്ലേണമെന്നോടു മന്ത്രിച്ചു നിങ്ങളും.
എന്നതു കേട്ടവർ ചിന്തിച്ചു ചൊല്ലിനാർ.
കുന്തകൾ കോരണം ആറു വെട്ടീടണം
ആയുധമൊക്കെയും സ്വച്ഛമാക്കീടണം.
[6]മെയ്യൂക്കരേയും തിരിഞ്ഞു നിർത്തീടണം
വേഗമേറും [7]വാജികളെ വരുത്തണം.
[8]നാഗങ്ങളെ ചക്രയാനങ്ങളെ തഥാ.
[9]ആയോധനത്തിന്നായ്ക്കൂടി ഞങ്ങളെ
പോയവനെ വധിച്ചിങ്ങു വന്നീടുവോം.
എന്നതു കേട്ടു നൃപനരുൾചെയ്തിതു
[10]സന്നാഹമൊക്കെയും സ്വച്ഛമാക്കുക ക്ഷണാൽ
[11]യോദ്ധാവു ചൊല്ലുന്ന യുദ്ധസന്നാഹങ്ങൾ
സിദ്ധമാക്കേണം സമസ്തമന്ത്രീന്ദ്രരും.

---

1 വേപഥു=വിറയൽ. 2 ആപ്തം=കിട്ടിയതു്. 3 അംഘം= അംഹം എന്ന അർത്ഥത്തിൽ പ്രയോഗിച്ചതായിരിക്കാം. അങ്ങിനെയാണെങ്കിൽ പാപകൃത്യം എന്നർത്ഥം. 4 അവാച്യകം=വെളിയിൽ പറയാൻ കൊള്ളാത്തതു്. 5 കശ്മലൻ=പാപി, ദുഷ്ടൻ. 6 മെയ്യൂക്കു്=ശരീരബലം. 7 വാജി=കുതിര. 8 നാഗം=ആന. 9 ആയോധനം=യുദ്ധം. 10 സന്നാഹം=ഒരുക്കം. 11 യോദ്ധാവു=ഡിലനാ.

എന്നതുരംചെയ്തയച്ചാൻ മന്ത്രിപുംഗവർ
ചെന്നു സന്നാഹങ്ങൾ സജ്ജമാക്കീടിനാർ.
അദ്ധ്യായവും നാലിവിടെക്കഴിഞ്ഞിതു.
യുദ്ധകോലാഹലം ചൊല്ലുന്നു കേൾക്കെടോ.

——(൦)——



# അഞ്ചാം അദ്ധ്യായം.

ഇങ്ങിനെ യുദ്ധത്തിനായ് തുടങ്ങുന്നതു
അങ്ങറിഞ്ഞീടിനാർ സംഘൃണ്ണഘോരർകൾ.
മന്ത്രികൾതന്നെ വരുത്തി രഹസ്യമായ്
തന്ത്രമാംവണ്ണം വിചാരം തുടങ്ങിനാർ.
വൈപ്രാവനഭൂമിപാലകൻ നമ്മോടു
അപ്രിയമാമ്മാറു യുദ്ധത്തിനായിട്ടു
വേണ്ടുന്ന സന്നാഹമുണ്ടാക്കീടുന്നൊണ്ടു
ശണ്ഠചെയ്യുമവനില്ലൊരു സംശയം.
എങ്കിലോ ശ്രീമഹാമാർത്താണ്ഡഭൂപന
ശങ്കാരഹിതനാം ബന്ധു ഭൂപാലകൻ
[1]സ്വച്ഛോത്തരസുന്ദരപിതാവെന്നൊരു
മർത്ത്യനൊണ്ടെന്നിഹ കേട്ടിരിക്കുന്നിതു.
ആയിരം പേർ തത്ര പാരാതെ പോയിട്ടു
നായകനെന്നവനെത്തൊഴുതമ്പോടു
സേവിച്ചു പ്രീതി വരുത്തീട്ടവനുടെ
സേവകരെന്നുള്ള ഭാവം നടിച്ചിഹ
[2]സാധനം ശ്രീമഹാമാർത്താണ്ഡഭൂപന
സാധിച്ചു വൈപ്രാവനേശ്വരൻ തന്നുടെ
സുപ്രിയം കൃത്വാ ബലമുള്ള മല്ലർപോൽ
ഉൾക്കരുത്തോടു സേവിച്ചു പാർത്തീടണം.
ഭൂപനകമ്പടിക്കാററിൽ മുന്നണി
ആപത്തൊഴിക്കുന്ന ഞങ്ങളെന്നാകണം.

---

1 സ്വച്ഛോത്തരസുന്ദരപിതാവ് = നല്ലഴകപ്പൻ എന്നായിരിക്കാം. 'നല്ലകണ്ണു' എന്നും മററും സാധാരണ നാമങ്ങൾ കാണുന്നുണ്ടല്ലോ.

2 സാധനം = ആജ്ഞാപത്രം.

അല്ലലെന്നി കാത്തുനില്ക്കുന്ന നേരത്തു
കൊന്നിടണം ഭൂമിപാലനെ സത്വരം.
എന്നു പറഞ്ഞവൻ നന്നായി മന്ത്രിച്ചു
ചൊന്നവണ്ണം തിറമുള്ള ജനങ്ങളിൽ
ആയിരംപേൎക്കുനേകം ദ്രവ്യവും നല്കി
പോയാലുമെന്നയച്ചാനവരും തദാ
[1]പാണ്ഡ്യക്ഷിതിരക്ഷിതാവിനെ പ്രാപിച്ചു
പണ്ഡിതന്മാർ ക്ഷണംകൊണ്ടിഷ്ടരായ് പുനഃ
സന്ദേശവാചകം കൈകൊണ്ടു വേഗത്തിൽ
വന്നു വൈപ്രാവനെ ഭൂപനെ വന്ദിച്ചു
സാധനവും കൊടുത്തങ്ങു ഭൂപാലന്റെ
[2]മേനി കാത്തീടുന്ന മല്ലരായീടിനാർ.
അദ്ധ്യായവുമങ്ങിവിടെക്കഴിഞ്ഞിതു.
സിദ്ധചരിതങ്ങളെ കേൾക്കട്ടോ ചൊല്ലുവേൻ.

——(൦)——

1 പാണ്ഡ്യക്ഷിതി = പാണ്ഡ്യദേശം; മധുര, 2 മേനി = ശരീരം.

# ആറാം അദ്ധ്യായം.

എന്നു മഹീപതി ജാതനായ്‌ മുതലെ
അന്നു തുടങ്ങി വേഷപ്പൂണ്ടാനാ ഭൂമിപൻ.
അങ്ങിനെതന്നെയുമല്ലഹോ ഭൂപതി
എങ്ങും നടക്കും പലവിധവേഷമായ്‌.
സേവകന്മാരുടെ ഗേഹത്തിലുമുള്ളുക
[1]ഭാവമവർക്കുള്ളതൊക്കെയറിഞ്ഞിടും.
അന്യദേശത്തിൽനിന്നാരു വന്നീടിലും
ധന്യനൊരിക്കലും വിശ്വാസവും നഹി.
തന്മനോഭാവമവർക്കവബോധനം[2]
ചെമ്മയിലങ്ങവർഭാവം[3] ഗ്രഹിച്ചിടും.
നാട്ടിലും കാട്ടിലുമുള്ളോരവസ്ഥകൾ
കേട്ടുകണ്ടൊക്കെ ഗ്രഹിച്ചുകൊള്ളുന്നിതു.
അങ്ങിനെയുള്ളവനെങ്കിലുമിങ്ങവർ
[4]ചങ്ങാതിതന്നുടെയാളെന്നു [5]നണ്ണിനാൻ.

... ... ... ... ... ... ... ...

... ... ... ... ... ... ... ...

... ... ... ... ... ... ... ...

... ... ... ... ... ... ... ...

നിന്നു പോർചെയ്തുള്ള [6]കൈതവസേനയെ.
പാരിൽ മരിച്ചിതു ഭൂമിപനെന്നിഹ
പോരിൽ പ്രസിദ്ധമായ്‌ വന്നു [7]തമന്തരെ.
ഹാർദ്ദകൌശല്യാധിപനക്കഥാ കേട്ടിട്ടു
സാർദ്രമധുസിത[8] സേനായ്ക്കു നൽകിനാൻ.

---

1 ഭാവം = അഭിപ്രായം; പ്രവൃത്തി. 2 അവബോധനം = അറിവ്‌. 3 ഗ്രഹിക്കുക = മനസ്സിലാക്കുക. 4 ചങ്ങാതി = സ്നേഹിതനായ അഴകപ്പൻ. 5 നണ്ണിനാൻ = വിചാരിച്ചു. 6 കൈതവം = കപടം. 7 തമന്തരെ = അറിനിടയ്ക്കു. 8 സിത = പഞ്ചസാര.

ശ്രീമഹാമാൎത്താണ്ഡഭൂപാലനഞ്ജസാ[1]
കേമമായുള്ളൊരു [2]വാഹത്തിലാരൂഢ്യ
സേനാപരിവൃതനായിട്ടെഴുന്നെള്ളി
ദീനനാം ഖലത്തോപവത്തിന്റെ സഞ്ചാരം
കാണിച്ചിതു നല്ല വൈദ്യരെക്കൊണ്ടവർ
പ്രാണനപായമിവനു വരാ എന്നാർ
[3]ദ്രോണതൈലത്തിലോരാറു മാസം പ്രാണ-
ത്രാണനം ചെയ്കിലോ സൌഖ്യം വരും ദൃഢം.
അങ്ങിനെ ചെയ്കുന്നയച്ചീതവരോടു
അങ്ങവരും ക്രമാൽ ചെയ്താർ ചികിത്സകൾ.
സംഘൂൎണ്ണഘോരനട്ടത്ത നാൾ കേട്ടിതു
[4]ലംഘനമില്ലാ മഹീപതിക്കെന്നുളും
തന്നുടെ ഭൃത്യരശേഷം മരിച്ചതും.
ഖിന്നനായ് പിന്നെയും ചിന്ത തുടങ്ങിനാൻ.

---

1 അഞ്ജസാ—വേഗം. 2 വാഹം—കുതിര. 3 ദ്രോണതൈലം—ദ്രോണപരിമിതമായ തൈലം. ദ്രോണം—പതിനാറു് ഇടങ്ങഴി കൂടിയ അളവു്. "ദ്രോണോ സ്ത്രീയാമാഢകേ സ്യാദാഢകാനാം ചതുഷ്ടയെ" എന്ന മേദിനീകോശപ്രകാരം നാലിടങ്ങഴി കൂടിയ അളവിനും ദ്രോണം എന്നു പേരുണ്ടു്. അഥവാ "പരിമാണേ ദാരുപാത്രെ ദ്രോണോ സ്ത്രീ" എന്ന വൈജയന്തീവചനമനുസരിച്ച് ദ്രോണശബ്ദത്തിനു ദ്രോണീ എന്നും അൎത്ഥമുള്ളതിനാൽ തൈലദ്രോണിയിൽ എന്നഭിപ്രായമായിരിക്കാം. തവളയ്ക്കും ദ്രോണമെന്ന പേർ ഔഷധിനിഘണ്ടുവിൽ കാണുന്നു. മുറിവുകൾക്കും മററും മണ്ഡൂകവസ ചേൎത്തു കാച്ചിയ കുഴമ്പു തേയ്ക്കാറുണ്ടെന്നു ചിലർ പറയുന്നുമുണ്ടു്. ആ അൎത്ഥവും ഇവിടെ യോജിക്കാത്തതല്ല. 4 ലംഘനശബ്ദത്തിന് മരണം അതിക്രമണം എന്നും മററും ഉചിതംപോലെ അൎത്ഥങ്ങൾ പറയാം. "ലംഘനമായീതവനുടെ വൻപട", "ലംഘനംകൂടാതെ ടുത്താൻ തദന്തരേ", "ലംഘനം പരമൌഷധം" ഇത്യാദി പ്രയോഗങ്ങൾ കാൺക.

ഹാർദ്ദമെകവളത്തുങ്കലാംപ്പട്ടം കെട്ടുന്ന
ശാർദ്ദൂലവിക്രമന്മാരങ്ങിരിക്കയാൽ
തന്ത്രിപ്രവീരരെ വേഗം വരുത്തീട്ടു
മന്ത്രിച്ചവരോടു ചൊന്നാൻ മഹീപതി.
വൈപ്രാവനാധിപനെ വധിച്ചീടണം
[1]വിപ്രേഷ്ഠരെ! നിങ്ങൾ സംപ്രദായങ്ങളാൽ.
വേണ്ടും പണങ്ങളും കൊണ്ടു പൊയ്ക്കൊൾകെന്നു
ഇണ്ടൽക്രൂടാതെ കൊടുത്തയച്ചീടിനാൻ.
അദ്ധ്യായമാറു കഴിഞ്ഞു ശേഷം കഥാ
അത്യത്ഭുതം കേൾക്ക ചൊല്ലുന്നിതൊണ്ടു ഞാൻ.



—— (൦) ——

1 വിപ്രേഷ്ഠന്മാർ=ഏററവും പ്രിയപ്പെട്ടവർ.

# ഏഴാം അദ്ധ്യായം.

ആറുപട്ടബന്ധനക്കാർ [1]ഭിക്ഷുവേഷമായ്
കീഴ്പ്പെട്ട ജാതിയെപ്പോൽ [2]ചക്രിമെരുകുന്ദ-
നീവൃത്തി പ്രാപിച്ചു ഗൂഢനായി (ജവാൽ)
ആകുംപ്രകാരം വിചാരിച്ചറിഞ്ഞിതു
ഭൂപനുറങ്ങുന്ന മാളികയിന്നതു-
ന്നാപത്തു ഭൂപനു ചെയ്വതിനായ് തദാ
മാളികാഗ്രത്തിനെ ലക്ഷ്യമാക്കിക്കൊണ്ടു
ആളുകൾ പത്തുപേർ പത്തു പട്ടങ്ങളിൽ
കേറീട്ടു പട്ടങ്ങളെ വിട്ടു മേല്പട്ടു
നൂറുനൂറായിരം മാറൊണ്ടു സൂത്രവും.
ഉത്തരദിക്കിലൊരു മലയിൽനിന്നു
എത്തിനാർ മാളികാഗ്രേയർദ്ധരാത്രിയിൽ.
ഖണ്ഡിച്ചു മാളികാഗ്രത്തിനെ സത്വരം
പണ്ഡിതന്മാർ നൂൽക്കയറിട്ടിറങ്ങിനാർ.
ഉള്ളിൽ കടന്നതുനേരത്തു കാണായി
പള്ളിക്കുറിപ്പുകൊള്ളുന്ന പുരുഷനെ.
രണ്ടാക്കിനാർ വാളുകൊണ്ടു കണ്ഠത്തിനെ
ഉണ്ടായി ശബ്ദമലറീട്ടവശ്രുതം[3].
ദ്വാരസ്ഥരെന്തിതെന്നിങ്ങിനെ ചിന്തിച്ചു
പാരം ഭ്രമിച്ചിട്ടകത്തു കടന്നിതു.
പത്തുപേർ നിൽക്കുന്നു വാളും ധരിച്ചിട്ടു
ചത്തുകിടക്കുന്ന ഭൂപനേയും കണ്ടു.
ഹാഹാ മുറവിളിച്ചാരതുനേരത്തു
ഹാഹാ അഹോയെന്നു വന്നിതു സേവകർ.

---

1 ഭിക്ഷു=സംന്യാസി, പിച്ചക്കാരൻ. 2 ചക്രി=സർപ്പം. തിരുവനന്തപുരമെന്നു വിശിഷ്ടാർത്ഥം. 3 അവശ്രുതം=വികൃതസ്വരം.

കണ്ടിതു ഭൂപൻ മരിച്ചുകിടപ്പതു
തൊണ്ടവിട്ടയ്യോ കരഞ്ഞുതുടങ്ങിനാർ.
താപകോപത്തോടു പിന്നെയടുത്തിട്ടു
പാപികളെ പിടിച്ചാശു കെട്ടീടിനാർ.
[1]ആസ്ഥാനദേശത്തു കൊണ്ടുവന്നിട്ടവർ
[2]ആസ്ഥയാ ചോദ്യംതുടങ്ങിവരുംവിധൌ
മാർത്താണ്ഡദേവനഭിഷ്യന്ദീടിനാൻ
ആർത്തിഹീനമെഴുന്നള്ളി മാർത്താണ്ഡനും
എല്ലാവരും തൊഴുതഞ്ജലിയോടിഹ
മെല്ലവേ നിന്നപോരാടരുംചെയ്തിതു.
മല്ലാക്ഷിമാർ..........................
... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...

(൦)

1 ആസ്ഥാനം=സഭ. 2 ആസ്ഥാ=താല്പര്യം.

# എട്ടാം അദ്ധ്യായം.

... ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ... ... ... ... ... ...

പാൎത്ഥിവനേതും ഫലിക്കയില്ലെന്നുടൻ.
എങ്കിലും നന്നായ് പ്രയോഗങ്ങൾ ചെയ്യണം
സങ്കടം പിന്നെ വരുന്നതു കല്പിതം.
എന്നു കല്പിച്ചു ജലത്തിൽ മുഴുകീട്ടു
ഒന്നു രണ്ടു ദിനം വാഴുന്ന വീരരെ
അത്ര വരുത്തീട്ടവരോടരുൾചെയ്തു
ചിത്രമാകുംവണ്ണമൊന്നു ചെയ്തീടണം.
വൈപ്രാവണേന്ദ്രൻ കുളിക്കുന്ന നേരത്തു
[1]അഫ്പിൽ മുഴുകിട്ടവനെ വധിക്കണം.
എന്നാലതിന്നു വേണ്ടും ധനവുംകൊണ്ടു
ചെന്നു വധിക്കുന്നയച്ചാനവർകളെ.
[2]ഗൃധപാതല്പഗമൈരകുന്ദനീവൃതി
[3]ഗാഢഗൃധമവർ വന്നാർ പതുക്കവേ.
ഭൂപന്റെ [4]ച(ചാ)ൎച്ചിക്യവാപിയെക്കണ്ടവർ
താപഹീനം [5]ജലോപ്ലാസമാൎഗ്ഗാൽ കൂടാ

---

1 അഫ്പിൽ = അശപ്പിൽ, പെട്ടെന്നു. 2 ഗൃധപാരൎ = സൎപ്പം. 3 ഗാഢം = വളരെ. 4 ചാൎച്ചിക്യവാപി = നീരാഴി. ചാൎച്ചിക്യ ശബ്ദത്തിനു വാസനപ്പൊടി തേയ്ക്കുകയും കൂട്ടുകയും ചെയ്ക എന്നാണ് കോശങ്ങളിൽ കാണുന്ന അൎത്ഥം. ഇതനുസരിച്ചു പ്രകൃതത്തിൽ വാസനപ്പൊടി തേച്ചു കുളിക്കുന്ന കുളമെന്നും, വാസനപ്പൊടി കലക്കിയ കുളമെന്നും താല്പൎയ്യാൎത്ഥം വന്നുകൂടുന്നു. "സ്നാനം ചൎച്ചാസ്തു ചാൎച്ചിക്യം സ്ഥാസകഃ" എന്ന് അമരകോശപാഠം സ്വീകരിക്കുന്നപക്ഷം 'നീരാട്ടുവാനുള്ള കുളം' എന്നു നേർവഴിക്കുതന്നെ അൎത്ഥമാക്കാം. 5 ജലോപ്ലാസം = വെള്ളച്ചാല്, മഴ.

പോയിട്ടു വാപിയിൽ മുങ്ങിക്കിടന്നിതു
കൈയിൽ [1]കൃപാണികൾ [2]കൈക്കൊണ്ടുപായമായ്
രാത്രിയിലേവം കിടന്നിരുന്നീടിനാർ.
ധാത്രീശ്വരൻ രാത്രി പോകുംസമയത്തിൽ
നീരാട്ടിനായെഴുന്നള്ളി നീരാഴിയിൽ
ശൂരരാകുന്ന ഭടാധിപന്മാരോടും.
മുൻപേയൊരുത്തനിറങ്ങി നീരാഴിയിൽ
പിൻപേയിറങ്ങുവാൻ ഭാവിച്ചു ഭൂപനും.
[4]പൂർവ്വാവരോഹിയാം മർത്ത്യാംഘ്രിയെ[4] തദാ
ഗവേണ ചെന്നു പിടിച്ചാർ നിമജ്ജകർ.
കുത്തിനാർ കത്തികൊണ്ടപ്പോൾ കുതിച്ചവൻ
എത്തിപ്പിടിച്ചിതു തീരസ്ഥിതം നരം.
എല്ലാവരുംകൂടി വേഗം പിടിച്ചിട്ടു
മെല്ലെ കരേററിനാർ ശത്രു ഭടാധിപം.
എന്തൊരു ജന്തുവോ കാലിൽ പിടിച്ചിതു
ഹന്ത കടിച്ചിതെന്നാശു ചൊന്നാൻ തദാ.
രക്തവും പായുന്നതു കണ്ടു ഭൂമിപൻ
ശക്തരെക്കൊണ്ടെടുപ്പിച്ചു മടകളെ.
[5]പാതാളപക്ഷീന്ദ്രനെക്കൊണ്ടുവന്നിട്ടു
[6]ആതങ്കഹീനമരിച്ചുതുടങ്ങിനാർ.
ഈട്ടികൾ വാളുകളഗ്നിശസ്ത്രങ്ങളും
കൂട്ടമായ്ക്കൂടി എടുത്തുനിന്നു തദാ
വെള്ളത്തിൽ മുങ്ങിക്കിടക്കും [7]പരിഷകൾ
തുള്ളിക്കരേറിനാർ ശല്യമുണ്ടാകയാൽ.

---

1 കൃപാണി=കത്തി, കത്തിരിയെന്നു ചിലർ. 2 കൈക്കൊണ്ടു്=സ്വീകരിച്ചു്. 3 പൂർവ്വാവരോഹി=ആദ്യം ഇറങ്ങിയവൻ. 4 അംഘ്രി=പാദം. 5 പാതാളപക്ഷീന്ദ്രൻ=പാതാളക്കരണ്ടി. 6 ആതങ്കം=ഭയം. 7 പരിഷ=ജനം.

കണ്ടിട്ടു ഭൂപതിയൊക്കപ്പിടിപ്പിച്ചു
കൊണ്ടന്നു ചോദ്യേന കാൎയ്യം ഗ്രഹിച്ചുപിൻ
ശ്രുംഖലകൊണ്ടിഹ കാലും കരങ്ങളും
[1]സംഖരം ബന്ധിച്ചു [2]കാരയിലാക്കിനാൻ.
അദ്ധ്യായമെട്ടു കഴിഞ്ഞിനി ശിഷ്ടവും
ശ്രദ്ധയാ ചൊല്ലുന്നതുണ്ടു ചുരുക്കി ഞാൻ.

—(ം)—



1 സംഖരം = ഉറപ്പായി, മുറുകെ. 2 കാര = കാരാഗൃഹം, ജയിൽ.

# ഒൻപതാം അദ്ധ്യായം.

എങ്കിലോ കേൾക്ക സമന്ത്രീ നരാധിപൻ
തങ്കൽ വരുന്ന വിപത്തുകൾ കണ്ടിഹ
ആകാശവീഥിയിൽ മാളികാഗ്രത്തിലും
പ്രാകാരഹീനമഗാധപാതാളകെ
തിര്യക്‌സ്ഥലെ പുനഃ സേവകന്മാരിലും
വൈരിയെ ചിന്തിച്ചു സൂക്ഷിച്ചിരുന്നിതു.
വൈകേണ്ടയിന്നി നാം യുദ്ധത്തിനായിട്ടു
പോകണമെന്നു നിനച്ചു തദന്തരെ.

ആന കുതിര കാലാൾപ്പട സർവ്വവും
നാനാപ്രകാരമാമായുധം കൈക്കൊണ്ടു
വേഗം വരുകന്നനുജ്ഞയെ ചെയ്കയാൽ
ആഗമിച്ചു ചതുരംഗസേനാദികൾ.
ശ്രീചക്രിതല്പഗമൌകുന്ദനീവൃതഃ
പ്രോചിതജ്യോതിഷെ നല്ല മുഹൂർത്തകെ
ആയോധനാർത്ഥം പുറപ്പെട്ടു ഭൂപതി
വായുവേഗത്തോടു യാത്ര മനോഹരം.
ആനകളായിരത്തിന്മേലിലംഭാരി
ദാനമത്തഗജം പത്തിൻഘനോപരി
[1]ഭേരികൾ ഘോരപടഹമുരജ്ജകൾ[2]
[3]വീരവാദ്യങ്ങൾ [4]മൃദംഗോർദ്ധ്വകങ്ങളും[5]
ശംഖങ്ങളും മററുമററമില്ലാതുള്ള
[6]സംഖ്യവാദ്യങ്ങളവററിൻധ്വനികളാൽ

1 ഭേരി=പെരുമ്പറ. 2 മുരജ്ജം(മുരജം)=മിഴാവു് 3 വീരവാദ്യങ്ങൾ=കട്ടുന്തുടി, നെട്ടുന്തുടി, പറ, ചല്ലരിപ്പറ, നടമിഴാവു്, ചെണ്ട, ബാൻഡു് മുതലായവ. 4 മൃദംഗം=മദ്ദളം. 5 ഉൎദ്ധ്വകം=ഉയരത്തു വച്ചു കൊട്ടുന്ന മദ്ദളം. 6 സംഖ്യം=യുദ്ധം.

പാരിടെ മാനവന്മാരുടെ കാതുകൾ
പാരമടൈക്കുന്ന ഭീതി പെരുക്കുന്നു.
തുള്ളുന്ന വെള്ളക്കുതിരകൾ സംഖ്യകൾ
വെള്ളപ്പുളയങ്ങൾ വാഹകന്മാരുടെ
കൈയിലിരിക്കും തെളുതെളു വാളുകൾ
അയ്യോ ഇടിത്തീസമാനം ഭയങ്കരം.
അഗ്നിശസ്ത്രധരന്മാർ ധൂളിസംഖ്യകൾ.
സാഗ്നിമഹച്ഛസ്ത്രധാരികൾ കോടികൾ.
വീരകോദണ്ഡധരർ [1]ദണ്ഡസംഖ്യകൾ.
സാരശക്തിധരന്മാർ പത്തുകോടികൾ.
ഭിണ്ഡിപാലങ്ങൾ മുസലങ്ങൾ ശൂലങ്ങൾ
ദണ്ഡങ്ങൾ ചക്രപരിഘകുന്തങ്ങളും
കല്ലു കവണുകൾ നല്ല പരിശകൾ
ചൊല്ലുരുതായുള്ള ആയുധജാലങ്ങൾ
ഒക്കെയെടുത്തു ബഹുക്കൾ നടക്കുന്നു
ഊക്കരാം മന്ത്രികൾ സേനാനിവീരർകൾ.
അശ്വോപരി ചിലരത്തോളുകെ ചിലർ
വിശ്വവീരന്മാർ [2]സമാജോപരി ചിലർ
കാൽനടയായി [3]പദാതികളിൽ ചിലർ
ഘോരഘോരം നടകൊണ്ടാർ വടക്കോട്ടു.
ശ്രീമഹാമാർത്താണ്ഡഭൂപതിവീരനും
ശ്രീമഹാലക്ഷധർമ്മിഷ്ഠപ്രവീരരും
രത്നസുവർണ്ണമയ ശിബികകളിൽ[4]
യത്നാ(?)ന്തരിക്ഷരത്നപ്രഭയോടവർ
ആരുഹ്യ വെൺചാമരങ്ങളാൽ വീശിച്ചു
ചാരുസുവർണ്ണദണ്ഡാർണ്ണനിവാരണ–

---

1 ദണ്ഡസംഖ്യ = വളരെ വലുതായ എണ്ണം. തെണ്ടു് എന്നും അദ്ധ്യാത്മരാമായണത്തിലുണ്ടു്. 2 സമാജം = ആന എന്നു നാനാർത്ഥകോശം. 3 പദാതി = കാലാൾ. 4 ശിബിക = പല്ലക്കു്.

[1] ചന്ദ്രാതപത്രങ്ങളെപ്പിടിപ്പിച്ചവർ
സാന്ദ്രമോദം പടമദ്ധ്യെ പുറപ്പെട്ടാർ.
യോജനാർദ്ധം നടന്നപ്പോൾ സമസ്തരും
യോജിച്ചവിടെ വസിച്ചാർ സുഖത്തൊടു.
അപ്പോൾ [2]ഖനനധരന്മാർ പുറപ്പെട്ടു
കെല്പോടു [3]വാരിപ്രവാഹത്തെ വെട്ടിനാർ.
ഓരോ ദിനങ്ങളിൽ ഐയ്യഞ്ചുനാഴിക-
ദൂരത്തു ചെന്നു പടകളിരിക്കയും
വാരിപ്രവാഹവുമെയഞ്ചുനാഴിക-
ദൂരമുടനുടൻ വെട്ടിക്കഴിക്കയും
ഇങ്ങിനെ ഘോരഭയങ്കരസേനയാ
അങ്ങു ചെന്നീടിനാൻ [4]വല്കലെ ഭൂപതി.
വന്ദിച്ചു ഭക്ത്യാ [5]ജനാർദ്ദനസ്വാമിയെ
നന്ദിച്ചു മൂന്നുനാൾ തത്ര വസിക്കുമ്പോൾ
ഭൂപന്റെ പാർശ്വഗന്മാരായൊരു ദിനം
പാവകതുല്യരാമൻപതു പേർ നിന്നാർ.
പങ്കജനാഭപുരീവീഥി നാലിലും
സംകീർണ്ണശസ്ത്രാസികൾക്കൊള്ള [6]ദേശികർ
പിന്നെയവരുടെ ശിഷ്യരിൽ വൻപരും
ഉന്നതനാം ഭിക്ഷു വാണിഭശ്രേഷ്ഠനും
മസ്ഥാനമത്തമഹായഷ്ടിദേശികൻ
കൌന്തകാചാര്യനാം കാങ്കകോരനും
തീരദ്വിതീയകദണ്ഡകാചാര്യനും
വീരരാമായുധാഭ്യാസിഗുരുഭൂതർ

1 ചന്ദ്രാതപത്രം = ശ്വേതഛത്രം. 2 ഖനനം = കുഴിക്കാനുള്ള സാധനം, മൺവെട്ടി മുതലായതു്. 3 വാരിപ്രവാഹം = തോടു്. 4 വല്കലം = വക്കല. 5 ജനാർദ്ദനൻ = ജനാ ജനം, അതിനെ നശിപ്പിക്കുന്നവൻ വിഷ്ണു. ജനം (പഞ്ചജനം) എന്ന അസുരവർഗ്ഗത്തെ നശിപ്പിച്ചതുകൊണ്ടും ഈ പേരു സിദ്ധിച്ചു. 6 ദേശികർ = ആശാന്മാർ.

[1]പാർഷദരാമിവരൻപത്തു പേരോടും
നേരുവേഷം ത്യജിച്ചങ്ങുമിങ്ങും തദാ
സഞ്ചരിച്ചീടുന്ന നേരത്തൊരായിരം
സംശപ്തകന്മാരടുത്തിതു പോരിനായ്.
[2]കൈതക[3]സ്തംബ[4]കുഞ്ജാന്തർഗ്ഗതനായി
കൈതവം ഭൂപനിരുന്നിതത്തുംനേരം.
വന്നടുത്തീടിനാർ സംശപ്തകർ തദാ
കൊന്നുകൊന്നീടിനാരാചാര്യവീരരും.
ഇന്തിത്തിതൈയെന്നു ചാടിവെട്ടുന്നവർ
ഹന്ത ഹരെ ഹരെ ആരേതി അണ്ണർകൾ.
അങ്ങു മടക്കീട്ടു ഇങ്ങു ചാരെന്നുടൻ
പൊങ്ങിന കോപേന കുത്തിനാർ കൌന്തർകൾ.
വാടാ ശഠാ! നില്ലനില്ലെടായെന്നുടൻ
ചാടി വെട്ടീടുന്നു മസ്ഥാനമത്തർകൾ.
ഇങ്ങിനെ തങ്ങൾ തങ്ങൾക്കുള്ള വാക്കുകൾ
എങ്ങുമേ കേൾക്കുമാർ ചൊല്ലി വെട്ടീടിനാർ.
ആയിരം പേരെയും നാഴികയഞ്ചിനാൽ
ആയോധനത്തിലാചാര്യനൊടുക്കിനാൻ.
സത്വരമപ്പോൾ ബഹിർഗ്ഗതനായ് നൃപൻ
ചത്തുകിടക്കുന്ന ശത്രുക്കളെക്കണ്ടു
വിസ്മിതനായവരോടൊരുമിച്ചുടൻ
സസ്മിതനായ് നിജസേനയിലെത്തിനാൻ.
അക്കഥ കേട്ടു പടജ്ജനമൊക്കെയും
ചൊൽക്കൊള്ളുമാചാര്യരെ പുകഴ്ത്തീടിനാർ.

---

1 പാർഷദർ = പരിവാരങ്ങൾ. 2 കൈതകം = താഴ. 3 സ്തംബം = തടിയില്ലാതെയും ഇല വിസ്താരമായുമുള്ള ചെടി. 4 കുഞ്ജം = കുടിൽ.

വേഗേന പിന്നെയവിടന്നു സേനകൾ
ആഗമിച്ചീടിനാർ [1]പാരകാഖ്യപുരി.
പിന്നെയവിടന്നു ഫാർദ്ദകൊമ്പ്ളാന്തികെ
ചെന്നിരുന്നാർ ക്രോശദ്ദൂരത്തു ദക്ഷിണെ.
അദ്ധ്യായവുമൊൻപതത്ര കഴിഞ്ഞിനി
യുദ്ധവൈശിഷ്ട്യകഥകളെ കേൾക്കെടോ.



1 പാരകാഖ്യപുരി = പാറവൂരിൽ.

# പത്താം അദ്ധ്യായം.

മന്നനും സേനാനികൾ മന്ത്രിവീരരും
ഉന്നതനാകുന്ന യോദ്ധാവുമായ് തദാ
ഒന്നിച്ചു മന്ത്രിച്ചു കുന്നുകൾ കോരുവാൻ
അന്നുതന്നെയതിന്നാരംഭമായിതു.
അത്രയുമല്ല കൂടാരങ്ങളേവർക്കും
എത്രയും ചിത്രമായ് തത്ര കെട്ടീടിനാർ.
അത്യുന്നതം ഭൂമിപാലനിവസതി
ഉത്തുംഗമായുള്ള തോരണം സന്നിധൌ.
ഇങ്ങിനെ വന്നിരിക്കുന്നിതെന്നുള്ളതു
അങ്ങറിഞ്ഞു ബന്ധു സംഘങ്ങൾ ഘോരർകൾ.
ഭൂതലം വേധം കുഴിച്ചു തുരക്കുന്ന
ചാതുര്യമുള്ള ജനത്തെ വരുത്തിനാൻ.
മന്നവൻതന്നുടെ ആജ്ഞാനിമിത്തമായ്
അന്നവർ ഭൂമി തുരപ്പാൻ തുടങ്ങിനാർ.
വീക്ഷിച്ചു ഭൂപകൂടാരമുകളിനെ
പ്രക്ഷേപണം ചെയ്തു കമ്പുകൾ നാലിനെ
[1]ശംകാഗ്രരന്ധ്രകണ്ണാടയലക്ഷ്യണ
ശങ്കകൂടാതെ രണ്ടുണ്ടാക്കി കൈകളെ
ഒന്നു നീളംകുറഞ്ഞൊന്നു നീളം പുനഃ
എന്നാലവററിന്റെ [2]അഗ്രാന്തരങ്ങളെ
ഓരോ കരങ്ങളാൽ തത്ര താഡിച്ചിട്ടു
പാരാതെ [3]ഊനകംകൊണ്ടു [4]ഭജിച്ചുടൻ
ഭൂപവസതി ഇരിക്കുന്ന ദൂരവും
താപം വിനാ നല്ല നേരമറിഞ്ഞവർ

1 ശങ്കു = കമ്പ്. 2 അഗ്രാന്തരം = അഗ്രങ്ങൾക്ക തമ്മിലുള്ള ഇട. 3 ഊനകം = കുറവ്. 4 ഭജിക്കുക = ഹരിക്കുക.

വേഗം തുരന്നു തുരന്നു തുരന്നഥ
ആഗമിച്ചാർ ഭൂപകൂടാരമദ്ധ്യകെ.
മിത്രഗംഭീരഭൂരിശ്രേഷ്ഠനന്നിശി
വിശ്രമിച്ചുറങ്ങി നൃപനായത്തിൽ.
[1]തല്പേന സാകമവനെയെടുത്തിട്ടു
ഉല്പന്നമോദേന ഹാർദ്ദകൌളേട്ടുതൻ
തൃക്കാക്കൽ വച്ചു തൊഴുന്നാർ നരേന്ദ്രനം
ചൊൽക്കൊള്ളുമാഭരണങ്ങൾ നൽകീടിനാൻ.
രാത്രിയിലിങ്ങിനെ [2]മാററാർനടുവത്തിൽ
പോത്തലവനകപ്പെട്ടുണർന്നീടിനാൻ.
നോക്കുന്ന നേരത്തു ആയുധശാലികൾ
ഊക്കായി നിൽക്കുന്നു നാലുപാടിങ്കലും.
ഭൂപനെക്കണ്ടൊന്നുയർന്ന സിംഹാസനെ
കോപേന നേത്രം ചുവപ്പിച്ചിരിപ്പതും.
ഹാർദ്ദകൌളാധിപനാകുമബ് ഭൂപതി
മർദ്ദിക്കണമിവനെയെന്നു ചൊല്ലിനാൻ.
വൈല്പ്രാവനാധിപ ! നിൻ തിറമൊക്കയും
ഇപ്പോഴിവിടെ പരീക്ഷിച്ചുകൊള്ളുക.
പല്ലുകളൊക്കവെ തല്ലിത്തകത്തിട്ടു
കൊല്ലുന്നതുണ്ടഹോ നിന്നെ ശഠമതേ !.
ഇങ്ങിനെ കേട്ടവൻ സ്വപ്നമോ കാര്യമോ
എങ്ങിനെ എന്നറിയാതിരിക്കുംവിധൌ
വന്നു പിടിച്ചാർ ചിലർ മിത്രവീരനെ
ഒന്നങ്ങു തട്ടിക്കയർത്തു[3] ചാടീടിനാൻ.
നോക്കുന്നനേരത്തു സ്തംഭത്തിനെക്കണ്ടു
വെക്കം വിഴതല്ലുകൊണ്ടടിച്ചീടിനാൻ

1 തല്പം = കിടക്ക. 2 മാററാർ = ശത്രുക്കൾ. 3 കയർത്തു = കോപിച്ചു.

ചത്താരടിപ്പാനടുത്ത ജനങ്ങളും.
ഉത്തുംഗമായൊരു വാളിനെക്കണ്ടവൻ
കൈക്കൊണ്ടു വേഗേന വെട്ടിത്തുടങ്ങിനാൻ
[1]ചിക്കനെക്കാൽകൈതലകരം മുറിഞ്ഞിതു.
ഓടിയൊളിച്ചിതു ഭൂപനമനേരം
ചാടി വെട്ടീടിനാൻ പിന്നെയും പിന്നെയും.
അന്തമില്ലാതുള്ള ക്രൂരിതരം കാൺകയാൽ
പന്തത്തിനാൽ ക്ഷണം ചുട്ടാൻ ഗൃഹങ്ങളെ.
മാളികാ[2]സൌധങ്ങരം വീടുകരം ഗ്രാമങ്ങരം
ആളിമാർ പാൎക്കുന്ന ഗേഹങ്ങളങ്ങാടി
ഒക്കവേ ഒന്നുപോലെ തീ പിടിച്ചിട്ടു
പൊക്കമായന്തരിക്ഷത്തിൽ[3] പ്രവേശിച്ചു.
നല്ല വെളിച്ചമങ്ങുണ്ടായ നേരത്തു
അല്ലൽ തീൎന്നോടി വിരട്ടി വെട്ടീടിനാൻ.
വീടുകളുള്ളിലെ ആളുകരം കാളകരം
ആടുകരം ബാലകർ നാരികളെന്നിവർ
കാൽകരം[4]മേനികരം വെന്തുവെന്താഹന്ത
നാലുപാടിങ്കലും വീണു മരിക്കുന്നു.
ഓടിയൊളിച്ചിഹ പോകുന്നവൎകളെ
കൂടെത്തുടൎന്നിഹ വെട്ടി വധിക്കുന്നു.
ഹാൎദ്ദകൌശലത്തിലനേകം ജനങ്ങളെ
ശാൎദ്ദൂലവിക്രമൻ കൊന്നാനതിദ്രുതം.
സൂൎയ്യനുദിച്ചിതതു കണ്ടു ശക്തിമാൻ
വേഗേന ചീറിനോക്കി നടന്നീടിനാൻ.
തന്റെ സ്വാമിതന്നന്തികെ വന്നിട്ടു
മന്നവൻതന്നെ തൊഴുതുനിന്നീടിനാൻ.

---

1 ചിക്കനെ=പെട്ടെന്നു്. 2 സൌധം=കൊട്ടാരം. 3 അന്തരിക്ഷം=ആകാശം. 4 മേനി=ശരീരം.

അങ്ങുദയത്തിൽ ത്തുരങ്കരന്ധ്യന്തെയും
[1]തുംഗനാകും ഭടനാഥൻ വിനാശവും
കണ്ടു വിഷാദിച്ചു വാഴുന്ന സർവ്വരും
കൊണ്ടാടിനാർ കണ്ടു മിത്രഗംഭീരനെ.
എല്ലാവരും വന്നു മിത്രഗംഭീരനെ
മെല്ലെത്തലോടിയവനോടു ചോദിച്ചാർ.
എങ്ങു പോയെങ്ങിനെ വന്നതു ചൊല്ലുകെ-
ന്നിങ്ങിനെ കേൾക്കയാൽ ചൊല്ലിനാൻ മെല്ലവെ.
പോയതറിഞ്ഞില്ല ശത്രുക്കൾക്കൂട്ടത്തി-
ലയ്യോ ഇരുന്നതു മാത്രമറിഞ്ഞു ഞാൻ.
കൊല്ലുവാൻ വന്നാർ ചിലർ ശക്തരായവർ
കൊന്നേനടിച്ചു ഞാൻ പിന്നെ ക്ഷണംകൊണ്ടു
ചുട്ടു പൊടിച്ചിതു ഷാദ്രകൌളത്തിനെ
പെട്ടെന്നുഷസി ഞാനിങ്ങു പോന്നേനെന്നാൻ.
അദ്ധ്യായവും പത്തിവിടെക്കഴിഞ്ഞിതു
മുഗ്ദ്ധഹാസേന കേൾപ്പിൻ കഥാശേഷവും.

— (*) —

1 തുംഗൻ — ഉത്കൃഷ്ടൻ.

# പതിനൊന്നാം അദ്ധ്യായം

സംഘൂർണ്ണഘോരനം കംഭീകരാളനം
ലംഘലപഞ്ചാസ്യനം മന്ത്രിമാരാകിന
വിഭ്രദപിത്തുംഗനം വിഭ്രമീകാക്ഷനം
അഭ്രവർണ്ണൻ മന്തുദണ്ഡനം മക്ഷികൃത്
സപശ്രീകളാകുന്ന ഭാനപ്രതഷ്ടനം
മശ്രുവികൃഷ്ടനം ധൃഷ്ടനം പുഷ്ടനം
മററും മഹാകാര്യഗൌരവന്മാരുമായ്
[1]തെററെന്നൊരുമിച്ചു [2]മന്ത്രം തുടങ്ങിനാർ.
[3]ഗോപുരാഗ്രേ വന്നു മാർത്താണ്ഡഭൂമിപൻ
കോപേന സേനയാ [4]സാകമിരിക്കുന്നു.
ആയിരം പേർ പോയ് ചതിച്ചുകൊന്നീടുവാൻ
ആയോധനേയവൻ കൊന്നാനവർകളെ.
ആരംപ്പുട്ടബന്ധകർ തന്നുടെ സൂത്രവും
കീഴ്പ്പട്ടുപോയീ രവനു ഫലിച്ചില്ല.
മല്ലകന്മാരുമവനരികിൽ ചെന്നു
ലജ്ജകന്മാരായ് വിലങ്ങിൽ കിടക്കുന്നു.
സംശപ്തകന്മാർ സഹസ്രം മനുഷ്യരെ
ഹിംസിച്ചു നാഴികയഞ്ചിനാൽ ഭൂമിപൻ.
ഇന്നലെ രാത്രിയിവിടേക്കു വന്നിട്ടു
കൊന്നു മുടിച്ചാശു ചുട്ടു പോയീടിനാൻ[5].
നമ്മേയശേഷം മുടിക്കുമവനെന്നു
എന്മനസ്സിൽ സ്ഥിരമായിട്ടു തോന്നുന്നു.
എന്തു നാം ചെയ്യേണ്ടു മന്ത്രിപ്രവീരരേ !
ഹന്ത ചിന്തിച്ചുറപ്പിച്ചു ചൊല്ലീടുവിൻ.

---

1 തെററെന്നു=പെട്ടെന്ന്. 2 മന്ത്രം=ആലോചന. 3 ഗോപുരം=കോട്ടവാതിൽ. 4 സാകം=ഒരുമിച്ച്. 5 വന്നതു മഹാരാജാവാണെന്നുള്ള ധാരണയാൽ പറയുന്നതാണിത്.

ഇത്തരം സംഘൂർണ്ണഘോരോക്തി കേട്ടവർ
അത്തൽ കൂടാതേയവനോടു ചൊല്ലിനാർ.
ആയിരം പേരവർകൈവശമാകയാൽ
അയ്യോ ചതിച്ചു വധിച്ചാരവർകളെ.
മററുള്ളവരല്പമായിട്ടിരിക്കയാൽ
പുററിപ്പിടിച്ചു വിലങ്ങിലങ്ങിട്ടതും.
സംശപ്തകന്മാരുടെ മരണങ്ങളും
സംശയമില്ല ചതിയിലകപ്പെട്ടു.
ഇന്നലേയേകനിവിടത്തു വന്നതു
ഒന്നുമറിഞ്ഞില്ല ഞങ്ങൾ ദയാനിധേ !.
[1]കൊള്ളിവച്ചീടിനാൻ വീട്ടിനെക്കള്ളരും
കൊള്ളിവെക്കും ചിലർ രാത്രിയിൽ നിർണ്ണയം.
ഇങ്ങിനെ ഒണ്ടായതോർത്തും മഹീപതേ !
ഇങ്ങു വൈണ്ടാടേശശത്രുവാം ഭൂമിപൻ
വന്നിരിക്കുന്നെന്നുമാത്രമനിയേത്തുമേ
ചിന്നതു വേണ്ടാ വധിക്കുന്നതൊണ്ടഹോ.
സന്നദ്ധരായിട്ടിരിക്കുന്ന നമ്മുടെ
സന്നാഹമൊക്കെയും വീരചൂഡാമണേ !.
രണ്ടുനാൾക്കുള്ളിലവരെ വധിക്കുന്ന
കണ്ടുകൊൾകങ്ങടെ ബാഹുപരാക്രമം.
ഇങ്ങിനെയങ്ങവർ ചൊന്നോരനന്തരം
അങ്ങവൻതൻെറ [2]വയസ്യനാകും നൃപൻ
ചൊന്നാൻ മഹീപതേ ! കേൾക്ക വൈപ്രാവന-
മന്നവനിപ്പോളെളുതല്ല നിർണ്ണയം.
കൊല്ലുമവൻ നമ്മെയൊക്കെ ക്ഷണംകൊണ്ടു
എല്ലാമടക്കുമേ നമ്മുടെ ഭൂമിയെ.

---

1 കൊള്ളിവെയ്ക്കുക=തീവെയ്ക്കുക. 2 വയസ്യൻ=സ്നേഹിതൻ.

എന്നതുകൊണ്ടവനോടു പിണങ്ങാതെ
ചെന്നു വണങ്ങീയാൽ രക്ഷിച്ചിടുമവൻ.
ഞാനും വരുന്നിതു തത്ര പോകാം വിഭോ !
മാനം നടിച്ചടർ[1] ചെയ്യേണ്ട ഭൂപതേ !.
എന്നതു കേട്ടുടൻ സംഘൃണ്ണഘോരനും
ഒന്നു കോപിച്ചുനോക്കിപ്പറഞ്ഞീടിനാൻ.
പണ്ടു മഹീപതിയെത്രപേർ ഭൂതലേ
ഉണ്ടായിരുന്നവരൊക്കെയിരിക്കുന്നോ.
പോരതിലെത്തി മരിച്ചവർതന്നുടെ
[2]പേരുമാത്രമഴിയാതെയിരിക്കുന്നു.
[3]ഭീരുവാം നീ മമ മുന്നിലിരിക്കേണ്ട
പാരാതെ പോക ജയിക്ക ശത്രുക്കളെ.
എന്നതു കേട്ടവൻ മെല്ലെന്നെണീയിച്ചു
ചെന്നു വൈപ്രാവനമന്നവസന്നിധൌ.
ദൂരത്തു നിന്നു നമിച്ചു മഹീശനെ
സാരജ്ഞനാശു സ്തുതിച്ചുതുടങ്ങിനാൻ.
ദേവകാര്യാർത്ഥമായ് ഭൂമൌ പിറന്നൊരു
ദേവദേവ ! മഹാഭൂപ ! നമോനമഃ.
ജാതനായന്നുതൊട്ടാപത്തിൽ മുങ്ങിന
[4]പോതഭൂപാല ! നമസ്തേ നമോനമഃ.
ഭൃത്യരാൽ കാട്ടിലെടുത്തലയപ്പെട്ട
മർത്ത്യശേഖര ! സൂര്യതുല്യ ! നമോനമഃ.
ആറു സംവത്സരം മാറിനിന്നിട്ടഹോ
ഏറിയ വിദ്യ പഠിച്ച ഭൂപ ! നമഃ.
ഘോരമാം [5]ഗഹ്വരത്തുങ്കൽ പതിച്ചിട്ടു
പാരാതെ [6]ഗർത്തമാർഗ്ഗേണ പുറപ്പെട്ടു

---

1 അടർ=യുദ്ധം. 2 പേരു=കീർത്തി. 3 ഭീരു=പേടിയുള്ളവൻ
4 പോതം=കുട്ടി. 5 ഗഹ്വരം=ഗുഹ. 6 ഗർത്തം=ഭൂമിയുടെ കുഴി.

ഏകാകിയായ്നിജ ഭൃത്യരെക്കണ്ടിട്ടു
പോകത്തുടങ്ങിയ നാഥ! നമോനമഃ.
ഗൌരീതീൎത്ഥത്തിൽനിന്നത്ര വരുംവിധൌ
വൈരിപരാജിതനായോടി മെല്ലവെ
ജാല്മനാൽ രക്ഷിതനായൊരു ഭൂമിപ!
ബ്രഹ്മസമാന! നമസ്തേ നമോനമഃ.
രണ്ടാമത്തും സമരത്തിൽ ഭയപ്പെട്ടു
മണ്ടിശ്ശിവന്റെ ക്ഷേത്രേ ഗമിച്ചിട്ടു
തന്നുടെ വേഷം ദ്വിജന്നു നല്കി ദ്വിജൻ-
തന്നുടെ വേഷം ഗ്രഹിച്ചു ദ്വിജമൂൎത്തി
കണ്ടു ശത്രുക്കളോടൊന്നിച്ചുകൂടീട്ടു
മിണ്ടാതെ പോന്നൊരു കാകധ്വജ! നമഃ.
ഏകാകിയായൊരു മാറാപ്പു കൈക്കൊണ്ടു
ശോകാൽ ജനസ്ഥാനദേശം ഗമിച്ചിട്ടു
[1]വത്തംസമാശു സമസ്തഭൂമീട്ടിനോ[2]-
ടത്ര വാങ്ങിച്ചൊരു ഭൂപ! നമോനമഃ.
മൂന്നുസംവത്സരം മീനാക്ഷിയെ ഭജി-
ച്ചുന്നതസേനയാ സാകം പുറപ്പെട്ടു
രാജ്യാഭിഷിക്തനായ്[3] നാഗാലയം പുക്കു
പൂജ്യനായ്ത്തത്ര ഇരുന്ന നാഥ! ജയ.
വൈരികൾതന്നെ വധിച്ചു ഭയം തീൎന്നു
സൈരവാസം ചെയ്ത [4]പൌഗണ്ഡ! തേ നമഃ.
ദംഭേന കൊല്ലുവാൻ വന്ന ജനങ്ങൾ തൻ
ഡംഭങ്ങൾ തീൎത്തു മഹാഡംഭഹിംസപോൽ
യുദ്ധത്തിനായ്പ്പോന്നിവിടെക്കെഴുന്നള്ളി
ബദ്ധകോപം വസിക്കുന്ന ഭൂപ! നമഃ.

---

1 വത്ത(ത)ംസം=ശിരോഭൂഷണം. 2 ഈട്ട്=രാജാവ്.
3 നാഗാലയം=നാഗർകോവിൽ. 4 പൌ(പോ)ഗണ്ഡൻ=ബാലൻ.

നീയെന്നിയേ ഒരു ആശ്രയമില്ല മേ
[1]മായമൊഴിഞ്ഞു രക്ഷിക്ക ദയാനിധേ !.
സംഘൂർണ്ണഘോരരന പണ്ടുപണ്ടേയുള്ള
ലംഘനമില്ലാത്ത ചങ്ങാതി ഞാനഹോ
ശല്യങ്ങളും വേണ്ടെന്നു ചൊല്ലുകകാരണാൽ
കൊല്ലുവാൻ വന്നാൻ ഭയപ്പെട്ടു ഞാനഹോ
നിന്നെശ്ശരണമായ് വന്നു പ്രാപിച്ചു ഞാൻ
എന്നെ രക്ഷിക്ക ശരണാഗതപ്രിയ !.
ഏവം സ്തുതിച്ചു നമിച്ചു വിനീതനായ്
സേവകഭാവേന നിൽക്കുന്ന ഭൂപനെ
കണ്ടു കൃപയോടു വൈപ്രാവനൻ നൃപൻ
ഇണ്ടൽ കൃതാന്തഭയം കൊടുത്തീടിനാൻ.
തന്നുടെ ചാരത്തു സർവ്വദാ നിൽക്കണം
ഒന്നുകൊണ്ടും ഭയം വേണ്ടെന്നു ചൊല്ലിനാൻ.
ഇങ്ങിനെ ക്ഷേമകനാമനാം ഭൂപനെ
അങ്ങു രക്ഷിച്ചു വൈപ്രാവനഭൂപതി.
അദ്ധ്യായവും പതിനൊന്നു കഴിഞ്ഞിതു
അത്യാദരവോടു കേൾക്കെടോ ശേഷവും.

——(൦)——

1 മായ = കപടം.

# പന്ത്രണ്ടാം അദ്ധ്യായം.

വൈപ്ലാവനേശ്വരൻ വിട്ടയച്ചീടിനാൻ
അപ്രിയം ചെയ്തോരു [1]പട്ടഗദുഷ്ടരെ
കൂടവെ മജ്ജകന്മാരെയും വിട്ടിതു.
തുടൽ കൂടാതവർ സംഘൂർണ്ണഘോരനെ
ചെന്നു തൊഴുതറിയിച്ചാരവസ്ഥകൾ.
മന്നരിൽ മന്നവൻ വൈപ്ലാവനേശ്വരൻ
കൊല്ലുവാൻ വേലചെയ്തീടിന ഞങ്ങളെ
അല്ലൽ കൂടാതയച്ചാൻ ജഗന്നായകൻ.
കാരുണ്യവാരിധി അത്ര ദയയുള്ള-
താരുമില്ല ഭുവിയെന്നതു നിർണ്ണയം.
കഷ്ടം മഹാപാപികൾ ഞങ്ങൾ മന്നവ !
ഇഷ്ടദനെ വധിപ്പാൻ നിരൂപിക്കയാൽ.
സംഹാരകാലാഗ്നിയെ [2]പ്പൊലിച്ചീടുവാൻ
[3]സംഹതിയായി ഗമിക്കും ശലഭങ്ങൾ
ഒക്കെ ദഹിച്ചുപോം സംശയമില്ലഹോ
മിക്കതും ചാമവനോടിടഞ്ഞീടിൽ നാം.
വേണ്ടാ വിരുദ്ധമവനോടു ഭൂപതേ !
കണ്ടു വണങ്ങുക രക്ഷിച്ചിടുമവൻ.
ഇത്തരമററമില്ലാതെ പറഞ്ഞതി-
ന്നുത്തരം ചൊല്ലാതെ ഹാർദ്രകൗളാധിപൻ
സൌധോപരിയവരോടു കരേറിനാൻ
യോദ്ധാക്കൾതന്റെ വരവു കാണ്മാൻ തദാ.
തെക്കോട്ടു നോക്കുന്നനേരത്തു കണ്ടിതു
ഉത്കടരോഷം പടകൾ വരുന്നതു.

---

1 പട്ടഗർ=പട്ടത്തിൽ കേറിവന്നവർ. 2 പൊലിക്കുക=കൂട്ടുക, വർദ്ധിപ്പിക്ക. 3 സംഹതി=കൂട്ടം.

വാരിധിപോലെ വരുന്ന പട കണ്ടു
പാരം ഭയം പൂണ്ടു ചൊന്നാനവരോടു.
ഘോരഘോരം വരുന്നൊണ്ടു പടജ്ജനം
വീരരായുള്ളവരെപ്പറഞ്ഞീടുവിൻ.

എന്നതു കേട്ടു നിഭജ്ജകരാദികൾ
മന്നവനോടു പറഞ്ഞുതുടങ്ങിനാർ.
കേൾക്കണമെങ്കിലോ മുൻപെ വരുന്നവൻ
ഊക്കനാകും ഖനൻ കാലാന്തകസമൻ.
പൊന്നണിഞ്ഞാനക്കഴുത്തിൽ വരുന്നിതു
ഇന്നലെ വന്നഗ്നിവച്ച മഹാബലൻ.
മല്ലഭല്ലൂകവക്ഷോഭല്ലത് കേസരി
എല്ലാരെയും ക്ഷണംകൊണ്ടു കൊല്ലുന്നവൻ
തുള്ളുന്ന വെള്ളക്കുതിരയിൽ കേറീട്ടു
വെള്ളിക്കവെഞ്ചിയെ വീശിവരുന്നു കാൺ.
പൊന്നുംശിബികയിൽ മിന്നൽസമാനമായ്
മിന്നുന്നഹോ ഉഗ്രഗൌരവനാം ഭ്ജൻ.
വസ്ത്രം കറുത്തതുടുത്തു കുതിരമേൽ
ശസ്ത്രം ധരിച്ചഹിക്രൂരൻ വരുന്നിതു.
മത്തഗജോപരി സംസ്ഥിതൻ നല്ലൊരു
മത്തേഭ[1]മസ്തകെ കുത്തീവരുന്നു കാൺ.
ക്രൂര[2]പരിവൃഢനാശനൻ നല്ലൊരു
ക്രൂരമ്പുമേന്തി വരുന്നു കുതിരമേൽ.
ഭക്ഷനാകുന്നൊരു ഭിക്ഷുകവാണിഭൻ
[3]അക്ഷിസംക്ഷുബ്ധനായാൎത്തു വരുന്നഹോ.
അൻപതുപേരൊരുമിച്ചു വരുന്നതു
വൻപരമാപാൎശ്വായുധങ്ങൾക്കഹോ

---

1 ഇഭം=ആന. 2 പരിവൃഢൻ=നായകൻ, പ്രഭു. 3 അക്ഷിസംക്ഷുബ്ധൻ=കോപംകൊണ്ടു കണ്ണു ചുവന്നവൻ.

ബാലാൎക്കകോടിപ്രഭയാ വരുന്നതു
ബാലമാൎത്താണ്ഡമഹീപതി ഭൂതലെ.
ലക്ഷം ഭടാധിപർ പുറവും നിറഞ്ഞിട്ടു
ലക്ഷധൎമ്മിഷ്ഠപരിവൃഢൻ പോരുന്നു.
എല്ലാവരോടുമീചടകർ വന്നിതു
കൊല്ലുമവൻ നമ്മെയില്ലൊരു സംശയം.
ഒന്നുകിൽ ചെന്നു ശരണം ഗമിക്കണം
നന്നല്ലതാകിലൊളിച്ചുപോയീടണം.
യോദ്ധാവിനെക്കാൺകയൎജ്ജുനവൎണ്ണമായ്[1]
യുദ്ധത്തിനാരൊള്ളവനോടു ഭൂതലെ.
ഇങ്ങിനെ ചൊന്നൊരു മജ്ജകന്മാരോടു
നിങ്ങളുടെ ഗുണദോഷങ്ങൾ പിന്നയാം.
പൊയ്യെല്ലാംകയിപ്പോൾ വധിക്കുന്നതില്ലടോ
ചാക്കകാലം വരുമപ്പോൾ വരുത്തിടാം.
എന്നു പറഞ്ഞങ്ങയച്ചാനവൎകളെ
വന്നുഗ്രസേനാ വളഞ്ഞിതു കോട്ടയെ.
അദ്ധ്യായമത്ര കഴിഞ്ഞിതു ദ്വാദശം
ശ്രദ്ധയാ കേൾക്ക പറയുന്നിതൊണ്ടു ഞാൻ.

— (൦) —

1. അൎജ്ജുനവൎണ്ണം — വെളുപ്പുനിറം.

# പതിമൂന്നാം അദ്ധ്യായം.

ശൂരരാം മാർത്താണ്ഡഭൂപാലസേനകൾ
ഘോരഘോരം വിളിച്ചാർ [1]രണാർത്ഥം തദാ.
സംഘപൂർണ്ണഘോര! വരികടോ പോരിന്നു
സംഘങ്ങളോടും മഥിപ്പാൻ [2]മൃധാങ്കണേ.
ദുഷ്ട! ശഠമതേ! കഷ്ട[3]ചേഷ്ടപ്രഭോ!
ദുഷ്ടമഹാപാപി! പോരുക പോരിന്നു.
കുന്നായ് തന്നേയടച്ചിരുന്നീടിലും
കണ്ഠങ്ങൾ ഖണ്ഡിക്കമില്ലൊരു സംശയം.
ഇത്ഥം പറകയും ഭിത്തി തകർക്കയും
ഉത്ഥായ ക്രുദ്ധരായാർത്തുവിളിക്കയും
ഇങ്ങിനെ ശത്രുക്കൾ വിളിക്കുമ്പോൾ
തിങ്ങിന കോപേന സംഘപൂർണ്ണഘോരനും
വിഭ്രമിതുംഗനോടാശു ചൊല്ലീടിനാൻ.
[4]അഭ്രമാതംഗസമ! ഭവത്സേനയാ
സാർദ്ധം പിറപ്പെട്ടു ക്രുദ്ധശത്രുക്കൾതൻ
മൂർദ്ധാവുകളെയരിഞ്ഞു ക്ഷണംകൊണ്ടു
ഉർവ്വരാ[5]കളേബരരാക്കി വരികെന്നു
ക്രുദ്ധയാ ചൊല്ലീട്ടവൻെറ ഗുരുവായ
പൌഷ്കല്യനെത്തദാ സേനാനിയായിട്ടു
[6]പുഷ്കലമോദമഭിഷേകവും ചെയ്തു.
പോയാൻ പെരുമ്പടയോടു മന്ത്രീന്ദ്രനും
പോയിതു [7]കാവ്യാംശിയായ പൌഷ്കല്യനും.

---

1 രണാർത്ഥം=യുദ്ധത്തിനായിട്ട്. 2 മൃധം=യുദ്ധം. 3 ചേഷ്ട=പ്രവൃത്തി. 4 അഭ്രമാതംഗം=ഐരാവതം. 5 കളേബരം=ശരീരം. 6 പുഷ്കലം=പൂർണ്ണം. 7 കാവ്യൻ=ശുക്രൻ.

മററും മഹാഭടനായകവീരരും
ഊററമാം [1]വാരണ[2]വാജിരഥസമം
ഭേരീപടഹമൃദംഗവാദ്യത്തൊടും
ഘോരമാം കൊമ്പുകുഴൽനിനാദത്തൊടും
വാളും പരിശയും ശൂലം ഗദകളും
പാളികൾ വേലുകൾ വില്ലും ശരങ്ങളും
അഗ്നിശസ്ത്രാദിനിഖിലായുധത്തൊടും
[3]മഗ്ന[4]രേണു[5]ധൂമ്രരായിപ്പിറപ്പെട്ടാർ.

അപ്പോൾ മഹാസ്വാമി മാർത്താണ്ഡഭൂപതി
കെല്പോടു [6]സേനാനിയായുഗ്രഗൌരവം
സന്തുഷ്ടനായഭിഷേകവും ചെയ്തിട്ടു
രണ്ടു[7]കയ്യായിത്തിരിച്ചു പടകളെ.

ലക്ഷധർമ്മിഷ്ഠപരിവൃഢവീരനും
ദക്ഷരാം ലക്ഷം ഭടനായകന്മാരും
ഉത്കടശക്തരാം സേനാഗണങ്ങളും[8]
തെക്കായ കൈക്കു നിന്നീടിനാർ പോരിനായ്.
സേനാനിയാമുഗ്രഗൌരവവീരനും
മാനവശ്രേഷ്ഠനാം മാർത്താണ്ഡഭൂപനും
ആയുധാചാര്യരും ഭിക്ഷുവാണിഭനും
ആയോധനെ പടുവാമഹിക്രോധിയും
[9]യോദ്ധൃപ്രവീരൻ ഖനൻ സ്വാമിഘട്ടനും
യുദ്ധസന്നദ്ധബഹുഭടസംഘവും
നിന്നു കിഴക്കുദിക്കിൽ ചെന്നു പോരിനായ്
വന്നു [10]പ്രതികളും രണ്ടായഹോ തദാ.

---

1 വാരണം=ആന. 2 വാജി=കുതിര. 3 മഗ്നം=പററിയത്. 4 രേണു=ധൂളി. 5 ധൂമ്രം=ചെമ്പിച്ചത്. 6 സേനാനി=സേനയെ നയിപ്പിക്കുന്നവൻ. 7 കൈയ്യ്=ഭാഗം. 8 ഗണം=കൂട്ടം. 9 യോദ്ധാവ്=ഭടൻ. 10 പ്രതി=എതിർപട.

പൌഷ്കല്യന്മാരും ബഹുസേനയും ഒക്കിണൊ
മുഷ്ക്കുള്ള വിദ്വേഷിത്തുംഗാഭി പ്രാഗത്ഭിശി.
[1]അസ്ത്രശസ്ത്രങ്ങൾ ചൊരിഞ്ഞുതുടങ്ങിനാർ
[2]അസ്രവുമപ്പോൾ ഒലിച്ചിതനവധി.
ആന കുതിര കാലാൾകൂടെ ചത്തിട്ടു
[3]മീനാലയത്തിലൊലിക്കുന്ന ഘോരകം.
വീരരായുള്ളവരെത്തിയെതൃത്തിട്ടു
പോരിലനേകരെക്കൊന്നുമുടിക്കുന്നു.
ഭൂമീ കലുങ്ങി കലങ്ങിസ്സമുദ്രവും
ധൂമം ഭയങ്കരമഗ്നിശസ്ത്രോത്ഭവം.
[4]യോഗിപ്രതിയോഗി രണ്ടുഭാഗത്തിലും
[5]യോഗമസംഖ്യം മരിച്ചു ദിനങ്ങളാറ്.
സൂര്യന[6]ണയാനടുത്തൊരനന്തരം
വീര്യ്യന്മാറിനാർ നാളെയെന്നിങ്ങിനെ.
പിററാംദിനത്തിലുമുററമായ് ശണ്ഠകൂ-
ട്ടുററമില്ലാത്ത ജനങ്ങൾ മരിച്ചിതു.
ഇത്തരം പത്തുനാൾ ക്രൂരരായ് പോർചെയ്തു
ചത്തിതു രണ്ടുപാട്ടും ബഹുസേനകൾ.
ഒണ്ടാകയില്ല ജനങ്ങളെന്നിങ്ങനെ
രണ്ടു പുറത്തുമുണ്ടായിതു സംശയം.
സംഘൂർണ്ണഘോരനാം മന്നവൻ ഖിന്നനായ്
തന്നുടെ പുത്രനെ പ്രസ്തുതനാമനെ
മൂന്നാമനെ വിളിച്ചിങ്ങിനെ ചൊല്ലിനാൻ.

---

1 അസ്ത്രം = ജപഹോമതപ്പുകൾകൊണ്ടു സിദ്ധി വരുത്തിയ മന്ത്രം ഇതിന് ആയുധം വേണമെന്നില്ല. ശസ്ത്രം = കേവലം ആയുധം. 2 അസ്രം = ഘോര, കണ്ണുനീർ. 3 മീനാലയം = സമുദ്രം. 4 യോഗിപ്രതിയോഗികൾ = തന്റെ പക്ഷത്തിലുള്ളവരും എതിർപക്ഷത്തിലുള്ളവരും. 5 യോഗം = കൂട്ടം. 6 അണയുക = അസ്തമിക്കുക.

കൈക്കൊണ്ടു കാലാൾപടകളനവധി
ഉൾക്കരുത്തോടു ഗമിക്കുന്നു പോരിനായ്.
ശംഖങ്ങൾ കൊമ്പുകൾ ഭേരീമൃദംഗാദി
സംഖ്യയില്ലാതുള്ള വാദ്യധ്വനിയോടും
പാവകശസ്ത്രധ്വനികളോടും കൂടി
പാവകനെന്നപോൽ പ്രസ്തുതവീരനും
[1]അഷ്ടാദശായുധവും കൈയിലാക്കീട്ടു
[2]അട്ടഹാസം ചെയ്തു [3]രക്തതാമ്രാക്ഷനായ്
അദ്രിപ്രകമ്പിതനാമനാം [4]ദന്തിയിൽ
[5]വിദ്രുതം കേറീട്ടു തെക്കേ തിരിച്ചിതു.
പൌഷ്കല്യനും നിജസൈന്യമായിട്ടു
മുഷ്കരം യുദ്ധം തുടങ്ങിനില്ക്കുംവിധൌ
ഘോരമായ് പിൻപട പോരുന്നതു കണ്ടു
വീരരാം മിശ്രഗംഭീരാദിസർവ്വരും
ഒന്നിച്ചു സന്നദ്ധരായ് തത്ര നിന്നിട്ടു
ചെന്നെത്തീടിനാർ സിംഹങ്ങളെന്നപോൽ.
തങ്ങളിലുണ്ടായ യുദ്ധകോലാഹലം
ഇങ്ങനെയെന്നു പറവാൻ ഫണീഫണി.
പ്രസ്തുതൻതന്നുടെ ശസ്ത്രങ്ങളേൾക്കയാൽ
വിത്രസ്തരായൈശചണ്ഡഭാനുക്കളും.

1 അഷ്ടാദശായുധം = പതിനെട്ട് അഭ്യാസത്തിനുള്ള ആയുധങ്ങൾ. ഈ അഭ്യാസങ്ങളുടെ പേർ (൧) ഓതിരം (൨) കടകം (൩) ചട്ടലം (൪) മണ്ഡലം (൫) വൃത്തചക്രം (൬) ഘൂകങ്കാളം (൭) വിജയം (൮) വിശ്വമോഹനം (൯) തിർഗ്ഗ്മണ്ഡലം (൧൦) ഗദയാഖേടഗഹ്വരം (൧൧) ശത്രുഞ്ജയം (൧൨) സൌഭദ്രം (൧൩) പടലം (൧൪) പരാജയം (൧൫) കായവൃദ്ധി (൧൬) ശിലാഖണ്ഡം (൧൭) ഗദാശാസ്ത്രം (൧൮) അനുത്തമം. ഈ വിദ്യകൾ പണ്ടു കുറുപ്പന്മാർ കളരികളിൽ അഭ്യസിപ്പിച്ചുവന്നു. 2 അട്ടഹാസം = അലർച്ച. 3 രക്തതാമ്രം = ചില അംശത്തിൽ കടുംചുവപ്പും ചില അംശത്തിൽ ചുവപ്പുമുള്ളതു്, 4 ദന്തി = ആന. 5 വിദ്രുതം = അതിവേഗത്തിൽ.

എന്നതു കണ്ടൊരു മിശ്രഗാംഭീൎയ്യവാൻ
ചെന്നു ചെറുത്താൻ ഗജോപരിസ്ഥം പ്രഭും.
മിശ്രഗാംഭീരനെക്കുത്തിനാനാനയും
മിശ്രഗാംഭീൎയ്യനൊഴിഞ്ഞടിച്ചീടിനാൻ.
തൊട്ടിതു തുമ്പിക്കൈകൊണ്ടു പിടിപ്പാനായ്
തട്ടിക്കളഞ്ഞിട്ടു മാറത്തു താഡിച്ചാൻ.
പെട്ടെന്നു വാലിൽ പിടിച്ചിതു മിശ്രഗൻ
വട്ടത്തിൽനിന്നു ചുഴന്നു കരീന്ദ്രനം.
ഏറിന കോപാലുഴറി[1] കരിവരൻ
മാറിനാൻ ദൂരത്തു മിശ്രഗംഭീരനും.
കാററിക്കാൾവേഗമോടോടിയടുത്തിട്ടു
ഊററമായാന പാഞ്ഞു മിശ്രവീരനെ.
അപ്പോഴവനിയിൽ വീണുപോയീ ബലാൽ
കെല്പോടു കോപിച്ചു കുത്തിനാനാനയും.
തെറെറന്നൊഴിക്കയാൽ ഭൂമിയിലേററിതു.
ചെറുതേയേററീല മിശ്രപ്രവീരനിൽ.
വാരണവീരനും മിശ്രപ്രവീരനും
ഘോരഘോരം യുദ്ധമാശു പോരുംവിധൌ
ഭൂമീ നടുങ്ങീ കലുങ്ങീ ജഗത്ത്രയം
ഭീമം പടജ്ജനമാൎത്തുവിളിച്ചിതു.
ആന ഝട്തിഝടിതിമലേറിയും
സേനകളങ്ങോട്ടുമിങ്ങോട്ടുമോടിയും
[2]ആരവാരങ്ങളും [3]ദുൎന്നിമിത്തങ്ങളും
പാരമായ്ക്കണ്ടു ഭയം പൂണ്ടു യോദ്ധാവു
തേരതിലാഗ്നേയശസ്ത്രവും കൈക്കൊണ്ടു
പാരാതെ വന്നാനതിക്രോധിനാ സമം.

---

1 ഉഴറുക = സംഭ്രമപ്പെടുക. 2 ആരവാരം = ശബ്ദം. 3 ദുൎന്നിമിത്തം = ദുശ്ശകുനം.

അന്നേരമാനയും മിശ്രപ്രവീരനും
തമ്മിൽ പൊരുന്നു ഭയങ്കരമാംവണ്ണം.
യോദ്ധാവിനെക്കണ്ടു പ്രസ്തുതവീരനും
ക്രുദ്ധനായസ്ത്രശസ്ത്രങ്ങൾ പ്രയോഗിച്ചാൻ.
യോദ്ധാവുമങ്ങിനെ ശസ്ത്രം പ്രയോഗിച്ചു
യുദ്ധം ഭയങ്കരം ചെയ്തുവരുംവിധൌ
കൊമ്പനാമാനക്കു കോപം പൊറായ്കയാൽ
പിൻപോട്ടുവാങ്ങിയിട്ടാഞ്ഞു കുത്തുന്നിതു
കുത്തുന്ന കുത്തുകളൊക്കെ നിലത്തെന്നി
കുത്തൊന്നുമേല്ക്കുന്നിതില്ല മിശ്രാധിപേ.
പിന്നെയും പിന്നെയും മിശ്രപ്രവീരനും
ഖിന്നനാമാനയും യുദ്ധം തുടർന്നപ്പോൾ
കുത്തു കൊള്ളാഞ്ഞു കോപിച്ചഹോ [1]കുഞ്ജരൻ
എത്തിപ്പിടിച്ചു മേല്പട്ടെറിഞ്ഞീടിനാൻ.
കൊമ്പിൻമുനകളിൽ വീഴണമെന്നോർത്തു
കൊമ്പുമുയർത്തിയിട്ടാഞ്ഞു നിൽക്കുംവിധൌ
സംഭ്രമത്തോടഗ്നിശസ്ത്രമയച്ചിതു
വൻപനാം യോദ്ധാവു ലാക്കുഭേദിക്കാതെ.
[2]ഹസ്തികഴുത്തറ്റു തുമ്പിക്കരം വാമ-
ഹസ്തവും [3]ലസ്തകം അസ്ത്രവും പ്രസ്തുതൻ
മസ്തകത്തോടു വലങ്കരം ഞാണറ്റു
ശസ്ത്രമെറിഞ്ഞുപോയ് വാലരിഞ്ഞാൻ പതിൽ.
മിശ്രവീരനതിൻമീതു വീണീടിനാൻ
വിശ്രുതം പൂമഴ ചെയ്തിതു ദേവകൾ.
കണ്ടവർ കേട്ടവർ കൊണ്ടാടിനാർ തുലോം
ഇണ്ടലോടോടിനാർ ശേഷിച്ച സേനകൾ.

---

1 കുഞ്ജരം=ആന. 2 ഹസ്തി=ആന. 3 ലസ്തകം=വില്ലിന്റെ നടുവ്.

വിഭ്രമചിത്തംഗനെ ഭിക്ഷുകൾ കൊന്നിതു
അഭ്രമാതംഗസമബലരുൾ സംഗരെ.
അന്നേദിനം തോറു സംഘങ്ങൾഘോരർകൾ
സന്നാഹമെത്രയും ഖിന്നരായ് മാററിനാർ.
അദ്ധ്യായമിപ്പോൾ കഴിഞ്ഞു ത്രയോദശം
അത്യാശയാ കേട്ടുകൊൾക പറഞ്ഞിടാം.

——(൦)——



# പതിനാലാം അദ്ധ്യായം.

പുത്രാദികളുടെ മൃത്യുവും തോലിയും
ശ്രുത്വാ വിഷാദേന സംപൂർണ്ണഘോരനും
അഭ്രവർണ്ണനോടു വിഭ്രമീകാക്ഷനെ–
[1]അഭ്രവേഗം വരുത്തിപ്പറഞ്ഞീടിനാൻ.
പോരിൽ മരിച്ചിതു പുത്രനും മന്ത്രിയും
ഘോരരാം സേനാപടാധിപരും തഥാ.
പാരം [2]ജളത്വം ഭവിച്ചു നമുക്കെന്നു
ശൂരരാം ശത്രുക്കളാർത്തുവിളിക്കുന്നു.
സത്വരം സേനയോടു ചെന്നരികളെ
[3]ജിത്വരന്മാരായ് വരിക കുലചെയ്തു.
എന്നതു കേട്ടവർ മന്നനെ വന്ദിച്ചു
ചെന്നു [4]ഭയാനകം ഘോരപടയോടും.
തെക്ക പൌഷ്കവ്യനും മുഷ്കരാം മന്ത്രിമാർ
ഒക്കെക്കിഴക്കുമായ് നിന്നിഹ പോർചെയ്താർ.
ഒന്നരമാസം പൊരുതിരുഭാഗത്തും
വന്നിതപായം പടകൾക്കസംഖ്യമായ്.
സേനകൾ ചത്തൊടുങ്ങുന്നതു കണ്ടഥ
മാനസെ ദുഃഖേന സംപൂർണ്ണഘോരനും
ആചാര്യനെത്തൊഴുതാശു ചൊല്ലീടിനാൻ.
നീചരാം ശത്രുക്കളെക്കുലചെയ്യുതി–
[5]ആശയംതന്നിലില്ലാശ,[6] നിനക്കെന്നു
[7]പേശലമായോധനീ[8]നാശനം ഭാതി മേ.

---

1 അഭ്രം = അനല്പം, അധികം. 2 ജളത്വം = മൌഢ്യം. 3 ജിത്വരൻ = ജയശീലൻ. 4 ഭയാനകം = ഭയങ്കരം. 5 ആശയം = ഹൃദയം. 6 ആശാ = ആഗ്രഹം. 7 പേശലം = മിടുക്കുള്ളതു്. 8 ആയോധനീ = സേന.

ഇഷ്ടൎക്കു തുഷ്ടി കുറയുന്നതു കണ്ടു
കഷ്ടകാലമെന്നു നിശ്ചയിച്ചീടണം.
ഇത്തരം ദുഃഖേന ചൊന്നതു കേട്ടിട്ടു
ഉത്തരം ചൊല്ലിനാൻ പൌഷ്കല്യനും തദാ.
വേണ്ടാ വിഷാദം മഹീപതേ! കേൾക്കടോ
ഉണ്ടാം ശരീരിണാം ദുഃഖവും സൌഖ്യവും.
മാനുഷനായിപ്പിറന്നാൽ വരേണ്ടതു
ജ്ഞാനവുമീശ്വരനോടു സായുജ്യവും.
രണ്ടുണ്ടു മോക്ഷപദവീയറികടോ
രണ്ടിലൊന്നീശങ്കലേകനിഷ്ഠധ്യാനം[1]
ഒന്നു യുദ്ധത്തിലെതിൎത്തു മരിപ്പതും
ഇന്നിവയോൎത്തു ത്യജിക്ക ഖേദങ്ങളെ.
എന്നാലൊരു കാൎയ്യമത്ര നീ ചെയ്യണം
നന്നായി ദൂരത്തകററു യോദ്ധാവിനെ.
എങ്കിലോ ഭൂപനെ ബന്ധിച്ചു സത്വരം
ശങ്കകൂടാതെ ത്വദന്തികെ നിൎത്തുവേൻ.
അല്ലായ്കിലോ മുഖകൌശേയകോത്തര-
ഫുല്ലാംബുജദളസൂൎയ്യവ്യാസാംഘ്രിയാം
[2]വ്യൂഹം ചമച്ചുനില്ക്കുന്നതാരെന്നാൽ
[3]ആഹവത്തുങ്കൽ അവനെ ഞാൻ കൊല്ലുവേൻ.
ആയതിളക്കാതിരിക്കുന്നതാകിലോ
[4]യായികൾ പോകേണമെന്നുണ്ടു ന്യായവും.
എന്നാലൊരു കാൎയ്യമുണ്ടസമജ(?)നീ
ഇന്നൊരു ദൂതനെ തെററന്നയച്ചഥ
വേണ്ടാ വിരോധം ഗമിച്ചുകൊൾകാലയെ
ഉണ്ടാക്കരുതേ അനൎത്ഥമെന്നിങ്ങിനെ

1 നിഷ്ഠ = അവസാനം. 2 വ്യൂഹം = സേനാസന്നിവേശം— സൈന്യത്തെ ഓരോ തരത്തിൽ നിൎത്തുക. 3 ആഹവം = യുദ്ധം. 4 യായി = [illegible].

[1] ദായാദിയോഗ്യം വഹിപ്പിച്ചതുകൊണ്ടു
ന്യായമെന്നന്യഭൂപാലർ മാനിച്ചിടും.
ഇത്തരം ചൊല്ലി നടന്നു പൌരശ്രേഷ്ഠവൃന്ദം
സത്വരം സംതപ്തകരോടു ചൊല്ലിനാൻ.

പാരമകറാണം ശോഭാവിനെ നാളെ
പോരിലതെവ്വണ്ണമെന്നു പോയാരവർ.
[2] ദേവഗുരുസമനായൊരു വിപ്രനെ
[3] ഭാവമറിവാനയച്ചു നൃപാന്തികെ.

സംഘൂർണ്ണഘോരസ്യ ദൂതൻ മഹാഭട-
സംഘമദ്ധ്യവഴിയൂടെ പുറപ്പെട്ടു.
ഭൂമീപനെ ചെന്നു കണ്ടു ഭൂപാലനും
ആമോദമോടു മാനിച്ചുരം ചെയ്തിതു.

ആരുവാൻ എന്തിനു വന്നിതെന്നിങ്ങനെ
പാരാതെ ചൊൽകെന്നു ചൊന്നതു കേട്ടഥ
സൂരികൾ മുമ്പനായുള്ളൊരു ബ്രാഹ്മണൻ
ഭൂരിമോദാൽ പറഞ്ഞീടിനാൻ സംസ്കൃതെ.
സംഘൂർണ്ണഘോരസ്യ ദൂതോഽസ്മ്യഹം നൃപ !
[4] വ്യംഘ്യമാകർണ്ണയ ഭൂപാലഭാഷിതം.
[5] ഏകവംശോദ്ഭവാവാവാം മഹീപതേ !

---

1 ദായാദി=ചാർച്ചക്കാരൻ. 2 ദേവഗുരു=ബൃഹസ്പതി. 3 ഭാവം=അഭിപ്രായം. 4 വ്യംഘ്യം(വൃംഘ്യം)=ധർമ്മ്യവും സന്തോഷകരവുമായിട്ടുള്ളത്. ഇതു ക്രിയാവിശേഷമായിട്ടും ചേർക്കാം. 5 ഏകവംശോദ്ഭവൌ=ഒരേ വംശത്തിൽ പിറന്നവർ. ഈ 'ഏകവംശം' ഏതായിരിക്കുമെന്നു പ്രകൃതത്തിൽ സ്വല്പം ചിന്തിക്കേണ്ടതുണ്ട്. അതിനു ചരിത്രപുസ്തകങ്ങളിൽ ദൃഷ്ടി പതിപ്പിച്ചാൽ—പണ്ടു വേണാട്ടിൽ വളരെക്കാലവും കൊല്ലത്തു് ഇടക്കാലങ്ങളിലും 'യാദവന്മാർ' എന്ന വംശപ്പേരു പ്രസിദ്ധമായിരുന്നു എന്നും, വേണാട്ടിൽ ചേര-പാണ്ഡ്യ-ചോളരാജാക്കന്മാരുടെ ആക്രമണം ഉണ്ടായതുമുതൽ അതാതു ഭരണാധികാരികളുടെ വംശപ്പേരുകൾ അടിസ്ഥാനപ്പെടുത്തി അവിടെ

'ചേരഉദയമാർത്താണ്ഡവർമ്മൻ', 'പരാന്തകപാണ്ഡ്യൻ', 'കുലോത്തുംഗചോളൻ' എന്നും മററുമുള്ള തരത്തിൽ വംശപ്പേരുകൾ കുറേക്കാലം നിലനിന്നു എന്നും, സാക്ഷാൽ കുലശേഖരപ്പെരുമാളുടെ കനിഷ്ഠപുത്രനായ 'മാർത്താണ്ഡവർമ്മപ്പെരുമാൾ' 'കീഴ്പ്പേരൂർ' (ആററിങ്ങൽ സ്വരൂപത്തിന്റെ മൂലകുടുംബം) സ്വരൂപത്തിൽ നിന്ന് ഒരു രാജകന്യകയെ വിവാഹം ചെയ്കയും അവരിൽ ജനിച്ച സന്തതികളെ അദ്ദേഹം കൊല്ലത്തു നൂതനമായി സ്ഥാപിക്കുകയും ചെയ്തതോടുകൂടി കൊല്ലം രാജാക്കന്മാൎക്ക 'കുലശേഖരപ്പെരുമാൾ' എന്ന വംശപ്പേരു സിദ്ധിച്ചു എന്നും, പിന്നീട്, 'ചിറവായ് മൂത്തപണ്ടാരത്തിൽ' 'തൃപ്പാപ്പൂർ മൂപ്പ്' എന്നും മററും ആദ്യം വംശപ്പേരു ധരിച്ചിരുന്ന മാർത്താണ്ഡവർമ്മ മഹാരാജാവ് കൊല്ലം കീഴടക്കിയതിനു മേൽ അതിലെ രാജാക്കന്മാരുടെ വംശപ്പേരായ 'കുലശേഖരപ്പെരുമാൾ' എന്ന ബിരുദം അവിടുത്തേയ്ക്കും അനുഗാമികൾക്കും അധീനമാക്കി എന്നുമുള്ള സംഗതി നമുക്കു കാണാം. 'കീഴ്പ്പേരൂർ', 'തൃപ്പാപ്പൂർ', 'ചിറവാ' (വേണാട്ടുകുടുംബം), 'ദേശിങ്ങനാട്' (കൊല്ലം), എന്നു നാലു സ്വരൂപത്തിലെ സാമന്തരാജകുടുംബങ്ങൾ പണ്ടുപണ്ടേതന്നെ സ്ത്രീവഴിക്ക് അടുത്ത ബന്ധുക്കളായിരുന്നതിനാൽ 'ചിറവായ്' മൂപ്പായ മഹാരാജാവിനു കൊല്ലംരാജാക്കന്മാരുടെ മുൻ വിവരിച്ച വംശപ്പേരിലും (കുലശേഖരപ്പെരുമാൾ എന്നതിലും) അവകാശം സിദ്ധിച്ചതായിരിക്കണം. അങ്ങനെ അല്ലെങ്കിൽ ഒരു രാജ്യം കീഴടക്കിയതുകൊണ്ടു മാത്രം അതിലെ രാജാക്കന്മാരുടെ വംശപ്പേരും ധരിക്കുവാൻ ന്യായമില്ലല്ലൊ. ഇതിൽനിന്നു നമുക്കൊന്നു മനസ്സിലാകുന്നതെന്തെന്നാൽ—മഹാരാജാവും അന്നത്തെ കൊല്ലംരാജാവും സ്ത്രീവഴിക്കു കുലശേഖരവംശജന്മാരായിരുന്നു എന്നാണ്. ദത്തുകൊണ്ടു വംശപ്പേരു മാറിപ്പോയതിനാൽ, വാസ്തവത്തിൽ ഇവൎക്ക 'കോല'വംശമായിരുന്നാലുംതന്നെ, അതാണെന്നു പറയുന്നതിന് അവകാശമില്ല. 'യാദവന്മാർ' എന്ന വംശപ്പേരാകട്ടെ കൊല്ലവർഷം ൪൭൮-ൽ അവതരിച്ച 'സംഗ്രാമധീരൻ രവിവർമ്മചക്രവർത്തി'ക്കു പില്ക്കാലം മാഞ്ഞുപോയിരിക്കുന്നു. ചേരവംശക്കാരും മററും അക്കാലത്തു കീഴ്പ്പേരൂരിലോ ചിറവായിലോ കൊല്ലത്തോ വിവാഹബന്ധത്തിൽപ്പെട്ടിരുന്നവരായി റിക്കാർഡു കാണുന്നില്ല. അതുകൊണ്ടുതന്നെ ഈ കിളിപ്പാട്ടിൽ രണ്ടാംകാണ്ഡം രണ്ടാം അദ്ധ്യായത്തിൽ—

"ചേടമാൻ മുപ്പത്തിമൂന്നായ് പകുത്തിട്ടു
നാടൊക്കെയും നിജ മക്കൾക്കു നൽകിനാൻ.

നാശം വിധാതും ത്വ [1]നാർഹാവ ഭൂപതീ.
ദുരുക്തിമേവമാകർണ്ണ്യ ഭൂപോഽവദത്.
സംഘൂർണ്ണഘോരോഽത്യ[2]തിപാതകോഽസ്ത്വഹോ
ആകർണ്ണനീയം നഹി പാപിനാമകം.
ശീഘ്രം ഹനിഷ്യാമി ഹേ ത്വം സര[3] ദ്വിജ !
ഇങ്ങിനെ ഭൂപാലഭാഷിതം കേട്ടവൻ
പൊങ്ങിന വേദനയോടു നടന്നിട്ടു
സംഘൂർണ്ണഘോരനെക്കണ്ടു പറഞ്ഞിതു
ലംഘനമില്ലാത്ത ഭൂപോക്തിയെത്തദാ.
അക്കഥാ പൌഷ്കല്യനോടു ബോധിപ്പിച്ചു
ഉൗക്കനായാധിക്ക എന്നു ചൊല്ലീടിനാൻ.
പിറ്റാംദിനമുഷസ്സിങ്കൽ[4] സംശപ്തകർ
തെറ്റന്നു ചെന്നു വിളിച്ചു യോദ്ധാവിനെ.
പോരിന്നെതിർക്കയും പിന്നോട്ടു വാങ്ങിയും
ആരാലടുക്കയും ദൂരത്തു മാറിയും
ഏറ്റമകറ്റിനാരിങ്ങിനെ ചെയ്തിട്ടു
പറ്റലരാമവർ യോദ്ധാവിനെ ക്ഷണം.

---

എന്നാൽ പരമ്പരമായവർസന്തതി
ഇന്നുമനുഭവിക്കുന്നിതു തൽക്രമം.”

എന്നു കവി പറയുന്നതും. ഈ അഭിപ്രായം വേണാട്ടും കൊല്ലവും കഴിച്ചിട്ടുള്ളതാണെന്നു് അവിടത്തെ പ്രകൃതംകൊണ്ടു മനസ്സിലാക്കാം. ഇതെല്ലാം ആലോചിക്കുമ്പോൾ കവി ഇവിടെ പ്രസ്താവിക്കുന്ന ‘ഏകവംശം’ കുലശേഖരവംശമായിരിക്കണം എന്നാണു് ഇപ്പോഴത്തെ സ്ഥിതിക്കു തോന്നുന്നതു്. കൂടുതൽ വിവരം തക്കതായ പ്രമാണങ്ങൾ കിട്ടുമ്പോൾ ചിന്തിക്കാം.

1 നാർഹാവ=നാം രണ്ടു പേരും (നശിപ്പിക്കുന്നതിനു) അർഹന്മാരാകാതിരുന്നാൽ കൊള്ളാം പ്രാർത്ഥനാർത്ഥത്തിൽ ലോട് ഉത്തമപുരുഷദ്വിവചനം. 2 അതിപാതകൻ=വലുതായ പാപകൃത്യം ചെയ്തവൻ. 3 സര=പോയാലും. ലോട് മദ്ധ്യമപുരുഷൈകവചനം. 4 ഉഷസ്സിൽ=വെളുപ്പാനുള്ളപ്പോൾ.

പൌഷ്കല്യനം [1]മഹച്ശ്രേഢിവ്യൂഹം തത്ര
മുഷ്കരന്മാരുറപ്പിച്ചു നിൎത്തിനാൻ.
തെററന്നു മാൎത്താണ്ഡഭൂമിപസേനകൾ
ഊററമായ് പോർചെയ്തു തോററാരഹോ തദാ.
ഭേരി മുഴക്കിനാർ സംഘൂൎണ്ണഘോരരാൎറ
വീരരാം സേനകൾ [2]ജിതചരരാകയാൽ.
മാൎത്താണ്ഡഭൂമിപനേറിന പീഡയാ
മാൎദ്ധമൂൎദ്ധാവിനോടേവമരുൾചെയ്തു.
ബാല ! കുമാര ! [3]കുമാരനു നേരായ
ശൂര ! സുകുമാര ! സുന്ദര ! കേൾക്കെടോ.
പോരിന്നു പൌഷ്കല്യനാൎത്തുവിളിക്കുന്നു
ഘോരഭയങ്കരമാകുന്ന വ്യൂഹവും.
പൊയ്യല്ലിന്നവരോടെതൃത്തീടുവാൻ
നീയെന്നിയാരെയും കണ്ടീല ശക്തനായ്.
കൈരഹ(?)മാകുന്ന ശണ്ഠയിൽ പണ്ടഹോ
വൈരികളെ ജയിപ്പാൻ വിഷമിക്കയാൽ
ചണ്ഡപ്രസൂതരിൽ ചണ്ഡൈകസോദരൻ
തച്ചണ്ഡകേയൊരു സോദരൻ തന്നുടെ
മാറു പിളൎന്നു നരസിംഹമൂൎത്തിക്കു
ക്രൂരം വെളി കൊടുത്തീടിനാൻ ശൂരവാൻ.
തത്പൂരുഷ ഭാഗിനേയ ! മനോഹര !
മത്ഖേദമിന്നു നീയത്ര മാററീടണം.
പോരിന്നു പോക വൈകാതെ സഹായമായ്
[4]പോരും ജനങ്ങൾ സമൎത്ഥരായുള്ളവർ.

---

1 ശ്രേഢീ=ഗണിതശാസ്ത്രപ്രസിദ്ധമായ ഒരു കണക്ക്. 'ശ്രേഢീവ്യവഹാരം' എന്നു പറയുന്നതു് ഈ കണക്കിനെ സംബന്ധിച്ചാണ്. മഹച്ശ്രേഢീ മഹാശ്രേഢീ എന്ന രൂപത്തിൽ പ്രയോഗിക്കുന്നതാണ് ന്യായം. 2 ജിതചരൻ=ജയശീലൻ. 3 കുമാരൻ=സുബ്രഹ്മണ്യൻ. 4. പോരും=വരും.

മല്ല[1]ഭല്ലൂകവൃക്ഷാളത്ത്സിംഹവും
വില്ലങ്കവീരനും മേഢ്റോണ്ണലേപനം
അഭ്യംഗതൈലകകൌപീനധാരണം
സഭ്യേതര്ഭ്രമദപീരകാങ്കനം ഭിക്ഷണം
പാദപാതാഹതകുക്കരദപീപിയും
പാദപോദ്ധാരി[2]ത്രിതയശീർഷബന്ധനം
മററും മഹാവീരരായവരൊക്കയും
ചുററും വളഞ്ഞു തുണയായ്‌വരും തവ.
അററമില്ലാത്ത പടകളോടും ചെന്നു
പററലരെക്കൊലചെയ്തു വരികടോ.
എന്നതു കേട്ടു തൊഴുതു ചൊല്ലീടിനാൻ
ഇന്നടിയേൻ പോയ് രിപുക്കളെ[3] വെല്ലുവേൻ.
കർകപക്ഷനാഥം എന്നതുകൊണ്ടഹോ
ഏകൻ ചതിച്ചു വധിക്കുന്നിതെങ്കിലോ
കർത്തവ്യമെന്തു ഭവതാ വദിക്കണം
ഭൃത്യനാമെൻറ പരിഭവം പോക്കുവാൻ.
നിന്നെ വധിക്കുന്നവരെ ഞാൻ ബാലക !
കൊന്നീടുവെൻ നാളെ[4]യർക്കനിരിക്കവെ.
എന്നതു കേട്ടു ചിരിച്ചു ചൊല്ലീടിനാൻ
ഇന്നു ഞാൻ കൊന്നു സമസ്തരെയും ക്ഷണാൽ
വന്നീടുവൻ ത്വത്പദാന്തികെ ഭൂപതെ !
ഒന്നുകൊണ്ടും ഭയമില്ലെന്നു കുമ്പിട്ടു
മാർദ്ധമൂർദ്ധാവു പുറപ്പെട്ടു പോരിനായ്
[5]സാർദ്ധം ബഹുപടയും പുറപ്പെട്ടിതു.

---

1 ഭല്ലൂകം = കരടി. 2 ത്രിതയശീർഷം = ത്രിശിരസ്സ് — തൃശ്ശൂർ ആയിരിക്കാം. 3 വെല്ലുക = ജയിക്കുക. 4 അർക്കൻ = സൂര്യൻ. 5 സാർദ്ധം = കൂടെ = ഒരുമിച്ച്.

ശൂലം പരിഘം മുസലവും ചക്രവും
വേലോടു വെൺമഴു കുന്തം ഗദകളും
തുള്ളും മുനയോടിളകും ചുരികകൾ
ഉള്ളം നടുങ്ങും കടുത്തിലവാളുകൾ
മിന്നിപ്പരിചകൾ വില്ലും ശരങ്ങളും
[1]തൂണീര[2]മായസവർമ്മമുഷ്ണീഷവും[3]
[4]പൂണിയും പൂണ്ടു ശോഭിച്ച യോദ്ധാക്കളും
കല്ലും കവിണിയും കൈയിലെടുത്തുള്ള
കാലാൾപ്പടകളും.......................................
തുള്ളിക്കളിക്കുന്ന വെള്ളക്കുതിരകൾ
ചക്രപ്രവക്രങ്ങളായുധപൂരങ്ങൾ[5]
[6]തോയാകരമലറീടുന്നതുപോലെ
വായുവേഗേന പരന്നു കാണായ്‌വന്നു.
പൊന്നണിഞ്ഞാനകൾ മുൾത്തടി കൈക്കൊണ്ടു
പൊന്നിൻമലകൾ നടക്കുന്നതുപോലെ
മുന്നിൽ കുതിക്കുന്ന കാലാൾപ്പടകളും
[7]വെന്നിപ്പെരുമ്പറ ഭേരീപടഹവും
വൻകടൽ പോലെ പരന്നിതു വൻപട.
ഹുങ്കാരമോടുമടുക്കുന്നതുന്നേരം
ദിക്കുകളൊക്കെ മറഞ്ഞു പൊടികൊണ്ടു
[8]ചക്രംതിരിഞ്ഞു സംഘൂർണ്ണമേലാരബലം.
വില്ലാളിവീരനാം പൌഷ്ണല്യനാലോക്യ
വില്ലാപ്പട നമുക്കെന്നുറച്ചീടിനാൻ.

---

1 തൂണീരം = ആവനാഴി. 2 ആയസവർമ്മം = ഇരിമ്പുകൊണ്ടുള്ള കവചം. 3 ഉഷ്ണീഷം = തൊപ്പി. 4 പൂണി = അമ്പ്. 5 പൂരം = സമൂഹം. 6 തോയാകരം = സമുദ്രം. 7 വെന്നി = ജയഭേരി. 8 ചക്രംതിരിഞ്ഞു = ചുററി.

ചൊല്ലിനാൻ മററുള്ളപേരോടിത്തു കാൺക
നല്ല വരവു ഭയങ്കരമെത്രയും.
എല്ലാവരുമുറപ്പിച്ചു നിന്നീടുവിൻ
വല്ലാത ധൂളീപടയകററീടുവിൻ
[1] വല്ലഭമുള്ളവരൊന്നിച്ചുകൂടുവിൻ.
ഇത്തരം പൌരുഷ്ക്കല്യനം പറഞ്ഞു കോ
സത്വരം നന്നായുറപ്പിച്ചു നിത്തിനാൻ.
മേഘങ്ങൾ [2]മാരി ചൊരിയുന്നതുപോലെ
തൂകിത്തുടങ്ങിനാനസ്ത്രശസ്ത്രങ്ങളെ
ശസ്ത്രപ്രഹാരങ്ങൾചെയ്തുചെയ്താഹന്ത
മാൎത്താണ്ഡമൂൎത്താ കലചെയ്താനനേകരെ.
എത്തിയെതൃത്തിട്ടു ശൂരരായുള്ളവർ
ചത്തും മുറിഞ്ഞുമൊഴിച്ചും തുടങ്ങിനാർ.
മെല്ലെമെല്ലെ ക്രമത്താലേയടുത്തടു
ത്തല്ലൽ മറുതലക്കുണ്ടെന്നു കണ്ടപ്പോൾ
ആൎത്തു മഹാച്ക്രൌഢിവ്യൂഹവും ഭേദിച്ചു
മാൎത്താണ്ഡമൂൎത്താ കരേയറിനാൻ കൂട്ടത്തിൽ.
ഛിന്നമായ്‌വന്നിതു കാലും കരങ്ങളും
[3] ഛന്നമായ്‌വന്നിതു ഭാസ്കരബിംബവും.
ഖിന്നമായ്‌വന്നിതു പൌരുഷ്ക്കല്യചിത്തവും
[4] സന്നമായ്‌വന്നിതനേകായിരം പട.
[5] ധന്യകളായിതു അപ്സരസ്ത്രീകളും.
[6] ധന്വിയാം മാൎത്താണ്ഡമൂൎത്താവിൻ ശരങ്ങളാൽ
മന്നിടമൊക്കെ നിറഞ്ഞതു കാൺകയാൽ
[7] ദൈന്യം മുഴുത്തരിവൎഗ്ഗമുഴറിയും

---

1 വല്ലഭം = വാല്ലഭ്യം, യുദ്ധസാമൎത്ഥ്യം, സ്നേഹം. 2 മാരി = മഴ. 3 ഛന്നം = മറഞ്ഞതു്. 4 സന്നം = ക്ഷീണിച്ചതു്, ചത്തതു്. 5 ധന്യകൾ = രമിക്കുന്നതിനു മഹാവീരന്മാർ ധാരാളം കിട്ടുകയാൽ കൃതാൎത്ഥകൾ. 6 ധന്വീ = വില്ലാളി. 7 ദൈന്യം = ദുഃഖം,

ചങ്ങാതി വീഴ്‌വതു കണ്ടു തൊഴിക്കയും
തങ്ങളിൽ തങ്ങളിൽ പാരാ പഴിക്കയും
വാണം പൊഴിക്കയും കാണം കഴിക്കയും
ചോരപ്പുഴകൾ പലവായൊലിക്കയും
വാരിധിവാരിയും കൂടിച്ചുവക്കയും
പോരിൽ നടുക്കമോടോടിക്കഴിക്കയും
നാരീജനമതുകണ്ടു പഴിക്കയും
നാരദൻ കൌതുകംപൂണ്ടു ചിരിക്കയും
നാരായണ ജയ എന്നു ജപിക്കയും
പാരാതെ വീൎയ്യസ്വൎഗ്ഗത്തിൽ ഗമിക്കയും
നില്ലുനില്ലെന്നു പറഞ്ഞടുക്കയും
നല്ല ശൂരന്മാർ തിരിഞ്ഞു മരിക്കയും
ആകാശമൊക്കെ വിമാനം മറക്കയും
ചാകാത്തപേർ പാഞ്ഞുപോയങ്ങൊളിക്കയും
തമ്മിൽ പിരിഞ്ഞു കാണാഞ്ഞു വിളിക്കയും
കൎമ്മപ്പിഴയെന്നു കണ്ണീരൊലിക്കയും
ആനകൾ കൈകാൽ പടിഞ്ഞു [1] കിടക്കയും
കാണികൾ കണ്ടുകണ്ണേററമറക്കയും
കൂളികൾ കൂട്ടമിട്ടാൎത്തു കളിക്കയും
കാളി രുധിരം കുടിച്ചു [2] പുളക്കയും
ചക്രങ്ങൾകൊണ്ടു കഴുത്തു തെറിക്കയും
വിക്രമമുള്ളപേർ വെട്ടിന്നടുക്കയും
വിഖ്യാതരായവർ നോക്കിത്തടുക്കയും
ഉൾക്കരുത്തുള്ളപേരേററം നടിക്കയും
മിത്രൻ ഗദകൊണ്ടു പാരമടിക്കയും
[3] അസ്രജാലങ്ങൾ നദീപോലൊഴുകിയും

---

1 പടിഞ്ഞ് = മുറിഞ്ഞ്, പരത്തിയിട്ട്. 2 പുളക്ക = പുളക്ക, പുലമ്പുക. 3 അസ്രം = ചോര.

ഖില്ലൻ വരീദണ്ഡനെയ്തു ചാടക്കയും
മല്ലൻ വട്ടു [1]ധ്വനീ കൊന്നമിടിക്കയും
ദ്വാദശചണ്ഡപ്രചണ്ഡാംശുക്കളും തദാ
ദ്വാദശാർക്കോത്തുംഗചാമ്പേയരാവണ-
കണ്ടകണ്ടച്ചൂഡസംഘങ്ങളും പുനഃ
ചണ്ഡരാം തണ്ഡുലപ്രസ്ഥാടവികളും
ഇഷ്ടികാചാപ്യരും [2]യഷ്ടിധരന്മാരും
വെട്ടിവെട്ടീട്ടു തലവെലി തൂകിയും
വൻപടക്കൂട്ടത്തിലൻപൊടു പുക്കുകൊ-
ണ്ടമ്പുകൊണ്ടിങ്ങനെ മാർഝമൂർഝാ ശിത്രു
ത്തുമ്പം വരുത്തിച്ചമച്ചൊരുനേരത്തു
[3]കമ്പം കലർന്നിതു സംഘൂർണ്ണഘോരനും.
പൌഷ്കല്യനും ഭൂമിപാലനുമൊന്നിച്ചു
ശുഷ്കാന്തിയോടെ പൊരുതൊരുനേരത്തു
വീരബാഹു ഭാനുകോപനോടെന്നപോൽ
ശൂരനാം മാർഝമൂർഝാവട്ടത്തീടിനാൻ.
കെട്ടുതിരിച്ചിതു വൻപടയന്നേരം
പെട്ടെന്നു കുംഭീകരാളാത്മജൻ വന്നാൻ
കൂട്ടപ്പടയോടും ചണ്ഡാനവന്നടൻ.
ലംഘചഞ്ചാസ്യൻ അടുത്താൻ ഭയാനകം
ലംഘനമായീതവൻപടയൊക്കയും.
വില്ലും കൊടിയും കുടയും കുതിരയും
ചൊല്ലിക്കൊണ്ടെയ്തു മുറിച്ചു വിരട്ടിനാൻ.
സംഘൂർണ്ണഘോരനടുത്താനതുനേരം
ഹൂംകാരമോടതു കണ്ടു ശ്രീമാർത്താണ്ഡ-
സേനകളൊക്കയും പേടിച്ചകന്നിതു

---

1 ധ്വനീ = വാഹിനീ = സേന. 2 യഷ്ടി = കമ്പ്. 3 കമ്പം = പേടികൊണ്ടുള്ള വിറയൽ.

ഹീനഭയം മാർദ്ധമൂർദ്ധാവു നിന്നിതു.
വൻപട കെട്ടു മണ്ടുന്നൊരു നേരത്തു
വൻപുള്ളരികൾ വളഞ്ഞാരവനെയും.
വ്യൂഹവും നന്നായുറച്ചോരനന്തരം
ആഹവമെത്രയും ഘോരമായ് വന്നിതു.
ബാലനായുള്ളൊരു മാർദ്ധമൂർദ്ധാവിനെ
ചാലേ ചുഴന്നു പോർചെയ്തുതുടങ്ങിനാർ.
നാനാനൃപരൊടും പോർചെയ്തു ബാലകൻ
താനേയടുത്താനവർകളും [1]മണ്ടിനാർ.
മണ്ടുന്നനേരത്തു ധൃഷ്ടനാം പൃഷ്ടനും
കണ്ടുകൊൾകെന്നങ്ങടുത്താർ പടയോടും.
[2]മാതുലൻതന്നുടെ മുമ്പിൽവച്ചാഹവെ[3]
[4]ചേതന പോക്കിനാൻ രണ്ടുപേൎക്കും ക്ഷണം.
ചെന്നിതു ചാവാനവർകൾപടയെല്ലാം
ഒന്നൊഴിയാതെ ഉടൻ കൊന്നൊഴിച്ചിതു.
പിന്നെയും സംഘല്യണ്ണ ഘോരനടുത്തുടൻ
നിന്നുകൂടാത്തവൻ ഖിന്നനായ് മണ്ടിനാൻ.
മററുള്ളവരോടു ചൊന്നാൻ തെരുതെരെ
തെററിന്നിവനെ വധിക്കെന്നു തത്ക്ഷണം.
ഉററബന്ധുക്കളായുള്ള പോരാളികൾ
ചുററും ചുഴന്നു പോർചെയ്തുതുടങ്ങിനാർ.
അററമില്ലാതൊള്ള മുള്ളുശസ്ത്രാസ്ത്രങ്ങൾ
പററലരൊന്നിച്ചു തൂകുന്നതുകണ്ടു

---

1 മണ്ടി=ഓടി. 2 മാതുലൻ=അമ്മാവൻ. 3 ആഹവം=യുദ്ധം. 4 ചേതന=ജീവൻ.

അപ്പോൾ [1]"ചതുർഭി"ത്യാദിശ്ലോകത്തിനാൽ
ശ്ലേഷേണ സിദ്ധമാം ശ്രീചക്രബന്ധനം
[2]അംഗുലീയം കൈവിരലിലിട്ടീടിനാൻ
അംഗത്തിലേൽക്കാതെയായിതു ശസ്ത്രങ്ങൾ.
തന്മെയ്യിലൊന്നുമേലാതെ ചമയ്ക്കയാൽ
സമ്മതിച്ചാരതു കണ്ടൊരു കാണികൾ.
നോക്കിയ നോക്കിയ ദിക്കിലെല്ലാടവും
ഊക്കനാം മാർദ്ധമൂർദ്ധാവിനെ കാൺകയാൽ
വൈരികൾ വിസ്മയപ്പെട്ടുകന്നീടിനാർ.
വൈരം കലർന്നഹോ മാർദ്ധമൂർദ്ധാ തദാ
നന്നായുണങ്ങി വറണ്ട വനം തന്നിൽ
ചെന്നുടനഗ്നി പിടിപെട്ടതുപോലെ
കൊന്നുകൊന്നൊക്കെയൊടുക്കുന്നതു കണ്ടു
ചെന്നു സംഘൂർണ്ണഘോരന്നൃപമക്കളും.
താതന്റെ മുൻപിലിട്ടപ്പോളവർകളെ
[3]പ്രേതരാജാവിൻ പുരിയിലാക്കീടിനാൻ.
അപ്പോഴതുകണ്ടു സംഘൂർണ്ണഘോരനും
ലംഘപഞ്ചാസ്യനും കുംഭീകരാളനും
പൌഷ്കര്യനും മന്ത്രിപുംഗവവീരനും
മുഷ്കരൻ സാമന്തഭൂപനാം പൌഷ്യനും
പത്തു മഹാവീരരൊന്നിച്ചുനിന്നിട്ടു
അത്തൽ വരുംമാറു എത്തിനെതൃക്കുമ്പോൾ

---

1 "ചതുർഭിഃ ശ്രീകണ്ഠൈശ്ശിവയുവതിഭിഃ പഞ്ചഭിരപി
പ്രഭിന്നാഭിശ്ശംഭോർന്നവഭിരപി മൂലപ്രകൃതിഭിഃ.
ചതുശ്ചത്വാരിംശദ്വസുദളകലാശ്രത്രിവലയ-
ത്രിരേഖാഭിസ്സാർദ്ധം തവ ശരണകോണാഃ പരിണതാഃ."

എന്നു സൌന്ദര്യലഹരിയിലുള്ള ൧൧-ാമത്തെ ശ്ലോകം. 2 അംഗുലീയം = മോതിരം. 3 പ്രേതരാജപുരം = യമലോകം.

എല്ലാവരോടും തടുത്തുപോർചെയ്തിട്ടു
മെല്ലെന്നു നാലുപേരെ വധിച്ചീടിനാൻ.
പൊയ്യല്ല ശേഷിച്ചവർ സങ്കടത്തോടു
അയ്യോ ശിവശിവയെന്നകന്നീടിനാർ.
അസ്ത്രശസ്ത്രങ്ങളേല്ക്കാത്തതുകാരണം
വിത്രസ്തരായി വിചാരംതുടങ്ങിനാർ.
നല്ലൊരു ജ്യോതിഷിയോടു കേട്ടിട്ടവൻ
ചൊല്ലിയറിഞ്ഞിതു മോതിരധാരണം.
മോതിരത്തെക്കളഞ്ഞല്ലാതെ വീരനെ
ആരാലുമോർത്താൽ ജയിപ്പാൻ കഴിവരാ.
എന്നതുകൊണ്ടു ഘടപ്രഹത്താഖ്യ
മന്നവന്റെ [1]സഖിയോടു ചൊല്ലീടിനാൻ.
അപ്പോഴവൻ മരുഭൂമിയിൽ ചെന്നിട്ടു
ശില്പമാം ലംബ[2]സുഷിരസൂത്രങ്ങളെ
ഉണ്ടാക്കിനാൻ മുഖബന്ധനമേകമായ്
കണ്ടാൽ മനോഹരം ഭൂപതനം ബഹു-
വിസ്താരമായതിൻമീതിൽ കുടങ്ങളെ
പത്തുനൂറായിരംകോടികൾമേൽ വച്ചു
തൈലങ്ങളേയും നിറച്ചൊഴിച്ചു തദാ
മൂലപ്രദേശരന്ധ്രങ്ങളിലും പുനഃ
ലംബനസൂത്രസുഷിരസംഘത്തിലും
[3]ലംബിച്ചിതായസദ്രാവകമൗഷധം.
കണ്ണുചുക്ഷ്യംവഴി [4]ഉദ്ഗമിക്കുംമാറു
[5]തൂർണ്ണം കൊളുത്തിനാനഗ്നി മുഖാന്തരെ.
മേല്പട്ടുയർന്നിതൊരു യോജനം ക്ഷണം
കീഴ്പട്ടു തൈലമഴ പെയ്തിതദ്ഭുതം.

---

1 സഖി=സഖാവ്—സ്നേഹിതൻ. 2 സുഷിരം=ദ്വാരം.
3 ലംബിച്ചു=നിറച്ചു 4 ഉദ്ഗമിക്ക=പൊങ്ങുക. 5 തൂർണ്ണം=വേഗം.

എല്ലാവരും തൈലസിക്തരായീ തദാ
മെല്ലെന്നിഴകിവിഴുന്നുപോയ് മോതിരം
യുദ്ധസന്നദ്ധരായ് നില്പ്പതുകാരണം
ക്രുദ്ധതകൊണ്ടറിഞ്ഞീലയിവയാരും.
മോതിരംപോയതറിഞ്ഞു പൌഷ്കല്യനും
കൈതവത്താൽ തദാ വില്ലുമുറിച്ചിതു.
വാളും പരിശയും കൈക്കൊണ്ടുടൻ ഭുവി
ചീളന്നു ചാടിനാൻ മാർദ്ധമൂർദ്ധാവഹോ.
വെട്ടുകൾകൊണ്ടു ബഹുപട ചത്തിതു
കഷ്ടം [1]ഗുരുവെട്ടു ഖണ്ഡിച്ചു വാളിനെ.
അപ്പോൾ നിരായുധനായതുകാരണം
കെല്പോടു കോപാൽ കരണംതുടങ്ങിനാൻ.
ആകാശവീഥിയിലങ്ങിനെ ഭൂമിയിൽ
ആശു കരണംമറിഞ്ഞടർ[2] ചെയ്കയാൽ
ചത്തിതു കാൽതലകൈവെട്ടു സേനകൾ
ചിത്രം വിചിത്രം വിചിത്രമായോധനം.
കാണികളപ്പോൾ സ്തുതിച്ചുതുടങ്ങിനാർ
കാണാത വൈഭവം കണ്ടതുകാരണം.
ഇന്നു കരണത്തിനാൽ ബഹുസേനയെ
കൊന്നതുകൊണ്ടിവൻെറ കുലത്തിൽ സദാ
ചൊല്ലീടണം കരണൻ എന്ന നാമകം
എല്ലാവരും ചിലർ അർത്ഥം വികല്പിച്ചു.
[3]കംകൊണ്ടു നന്നായ് [4]രണം ചെയ്കകാരണം
[5]അങ്കം കുലത്തിൽ കരണമെന്നാഖ്യയാം.
യുദ്ധേ [6]കരത്തെ നശിപ്പിച്ചുകൊൾകയാൽ
അർത്ഥം കരണമെന്നു പറഞ്ഞു ചിലർ.

---

1 ഗുരു = പൌഷ്കല്യൻ. 2 അടർ = യുദ്ധം. 3 കം = ശിരസ്സ്.
4 രണം = യുദ്ധം. 5 അങ്കം = ചിഹ്നം = അടയാളം. 6 കരം = കയ്യ്.

രാജകരം[1] നയിപ്പിച്ചു നരേന്ദ്രൻ
വ്യാജഹീനം കരണം നാമമുണ്ടായി.
യുദ്ധമാം സൂര്യകരംകൊണ്ടനേകരെ
ബദ്ധകോപം വധിച്ചാനതു കാരണം
ഉണ്ടാകുമെന്നും കരനാമമുന്നംസം
കണ്ടിട്ടു പിന്നയും ചൊല്ലിനാരത്ഥങ്ങൾ.
കസ്യ രണം കരണങ്ങിപ്രകാരേണ
അസ്യ അത്ഥങ്ങളെ സാധിച്ചനവധി
സവ്വരും കൂടിപ്പറഞ്ഞു കരണനെ-
ന്നവ്വിയിലന്നുതുടങ്ങികരണനായ്.
ഇങ്ങിനെ നാമം ധരിച്ച കരണനും
പൊങ്ങിന കോപാൽ കരണമുഷ്ടികളാൽ
കൊന്നുകൊന്നത്ര നടക്കുംദശാന്തരെ
അന്നേരമാശ്രു കിട്ടിയൊരു വില്മുറി.
മെല്ലന്നതിനാലടിച്ചടിച്ചു തദാ
കൊല്ലുന്നനേരത്തു മശ്രുപിക്രുഷ്ടകൻ
വന്നാൻ മഹാഘോരമസ്ത്രം വരിഷിച്ചു
കൊന്നാനടിച്ചു പടയോടവനയും.
മക്ഷികൃത്തും മന്ദ്രുദണ്ഡനമായിട്ടു
രൂക്ഷതയോടു പൊരുതടുത്തീടിനാർ.
രണ്ടുപേരോടുമിടഞ്ഞടർചെയ്തിട്ടു
രണ്ടുപേരേയുമടിച്ചുകൊല്ലുംവിധൌ
പൌരുഷ്യനൊളിച്ചൊരുഭാഗത്തു നിന്നിട്ടു
ദേഷ്യാലനേകരെക്കൊന്നൊരു ബാലകന
കൊന്നാനൊളിയമ്പുകൊണ്ടു തദന്തരെ
ഖിന്നരായ് മാറിനാർ വൈപ്രാവനപട.

---

1 കരം—കപ്പം.

കാണികൾ കണ്ടു കരണമരണത്തെ
കേണു വിഷണ്ണരായൊന്നു വീൎത്താർ തദാ.
ഹാഹാ ശിവശിവ ഹാഹാ ഹരിഹരി
ഹാഹാ വിധികൃതം എന്നകന്നീടിനാർ.
വീരനാം യോദ്ധാവും യോദ്ധാവിനോടിഹ
ശൂരരായ് പോയൊരു നാട്ടാർകൾക്കൂട്ടവും
രാജാവിനിഷ്ടനായുള്ള [1]തൃണരാജ-
[2]രാജീസമാശ്രിതജാതിക്കധിപനാം
നാഗരതാം തത്പരിഷകൾ ജാവമരും
വേഗം പൊരുതിഹ സംശപ്തകന്മാരെ
ആകവേ കൊന്നിട്ടു സായന്തനേയവർ
ശോകഹീനം നിജകൈനില പൂകിനാർ.
അദ്ധ്യായവും പതിനാലു കഴിഞ്ഞിതു
ശ്രദ്ധയാ ശേഷവും ചൊല്ലുന്നിതാണ്ടു ഞാൻ.

—(0)—

1 തൃണരാജം = കരിമ്പന. 2 രാജീ = കൂട്ടം.

# പതിനഞ്ചാം അദ്ധ്യായം.

ശൂരനായുള്ള കരണ്ണൻ മനോഹരൻ
പോരിൽ മരിച്ചതു കേട്ട മഹീപതി
പാരിൽ മരാമരം വീണപോലെ തദാ
പൂരിച്ചഖേദേന മോഹിച്ചുവീണിതു.
പിന്നെയുണന്നു വിലാപംതുടങ്ങിനാൻ
മന്നവനാത്മസമാനം[1] വളക്കയാൽ.
ബാല ! കുമാര ! [2]കുമാരനു നേരായ
ശൂര ! സുകുമാര ! സുന്ദര ! മൽപ്രിയ !
കാലദോഷാലതിബാലനാം നിന്നോടു
ആലോചനകൾ കൂടാതെ ഞാൻ ചൊല്ലിനേൻ.
എന്നുടെ ചൊൽ കേട്ടു പോയി മരിച്ചൊരു
നിന്നെ ഞാൻ ശീഘ്രജന്യ ! എന്നു കാണുന്നു.
പണ്ടു ഗുഹയിലകപ്പെട്ടകാലത്തും
ഉണ്ടായതില്ലിത്ര സങ്കടമിങ്ങഹോ.
കേൾക്ക നിൻ [3]മാതുലൻ തോളിലെടുത്തന്നെ
ഉരക്കോട്ട കൊണ്ടുപോയാൻ മഹാധംഭർകൾ
കൊല്ലുവാൻ കോപേന വന്നണഞ്ഞുകയാൽ
അല്ലൽ കൂടാതെ കരത്തിൽവച്ചെന്നയും
വന്നദിയും നീന്തി വാളും ധരിച്ചവൻ
ചെന്നു മറുകരെ കേറി നടക്കുമ്പോൾ
വന്നിതൊരു പുലി കൊല്ലുവാനായ് തദാ
കൊന്നാനസികൊണ്ടു വെട്ടിപ്പുലിയെയും.
പിന്നേയവിടന്നൊളിച്ചുനടന്നൊരു
ഖിന്നത ഞാനുമവനുമറിയുന്നു.

---

1 ആത്മസമാനം = തന്നോടൊപ്പം. 2 കുമാരൻ = സുബ്രഹ്മണ്യൻ. 3 മാതുലൻ = അമ്മാവൻ.

അങ്ങിനെയുള്ള മമ പ്രിയാഭിജന ! [1]
എങ്ങിനെ നിന്നെപ്പിരിഞ്ഞിരിക്കുന്നതു.
ഇത്ഥം കരയുന്നനേരത്തു യോദ്ധാവു
അത്തൽ പോവാൻ ഭൂപനോടു ചൊല്ലീടിനാൻ.
എന്തിനു ഖേദം വൃഥാ മഹീപാലക !
ചിന്തിച്ചു..........................ശപരകല്പിതം.
തങ്കലനന്ദഭാവം താനറിഞ്ഞീടാതെ
സങ്കടപ്പെട്ടു കരയു(ന്നവ)ൻ ഭോഷൻ.
പണ്ടു ഗുഹയിൽ [2]സുഷിരമാർഗ്ഗത്തെയും
ഇരുളിൽ പിന്നയും രക്ഷകരം കയ്ക്കൊണ്ടു
ഓരോ വഴികളെ പാരാതെ കാണിച്ചു
ചാരത്തു കാണാതെ കണ്ടു നിന്നീടുന്ന
ദേവനവനെ വെടിഞ്ഞതുകാരണം
ജീവനം വെന്തുപോവാനിട വന്നതും.
മന്നവ ! കേൾക്ക രിപുക്കളിലെട്ടൊന്നു
ഇന്നു ശേഷിച്ചന്യമൊക്കെ വധിച്ചവൻ
ധന്യരിൽ ധന്യനവനെ പലർകൂടി
കൊന്നു ചതിച്ചിട്ടു പൈരുഷ്യനാകുന്നവൻ
ഏററവും കാരണമായിട്ടിരിക്കയാൽ
[3]മാററലനാമവനെക്കൊലചെയ്യണം.
എന്നതു കേട്ടു മഹീപതി കോ(പേന
ചൊ)ന്നാനഹോ ഞാനൊരു ശപഥം ചെയ്യേൻ.
നമ്മുടെ ശീഘ്രണ..........................
ഉന്മയാക്കേണം മമ ഭടനായകർ.
നിന്നെ വധിക്കുന്നവരെയടുത്ത നാൾ
(കൊന്നീ)ടുവേനെന്നു സത്യവാക്യമിദം

1 അഭിജനം = വംശം, ഖ്യാതി, ജന്മഭൂമി. 2 സുഷിരം = പൊത്തു്. 3 മാററലൻ = ശത്രു.

ആദിത്യനസ്തമിക്കുംമുമ്പിലെന്നൊണ്ടു
സാധിക്കണമത്രു നാളെ നാഃമവരും.
എന്നതു കേട്ടവരങ്ങിനെയെന്നുടൻ
[1]വെന്നിപ്പറയുമടിച്ചുമുഴക്കിനാർ.
വാദ്യധ്വനികളും ശത്രുക്കളാർപ്പും
ഖേദ്യമാംവണ്ണമറിഞ്ഞിതു പൌഷ്യനം.
സംഘൂർണ്ണഘോരനോടാശു ചൊല്ലീടിനാൻ
[2]സംഖത്തിലെന്നെ വധിക്കും നരാധിപൻ
നാളെയതുന്ന ഞാനെന്തു ചെയ്യേണ്ടതു
കോളേ കഴിവൊണ്ടൊളിച്ചുപോയാൽ മമ.
എന്നതു കേട്ടു ചിരിച്ചാൻ നരേന്ദ്രനും
നിന്ന ജനങ്ങളും കൂടിച്ചിരിച്ചിതു.
നാളേയൊരുദിനം നിന്നെ രക്ഷിച്ചിടിൽ
പാഴേ മരിക്കും നരാധിപനാകയാൽ
ഞങ്ങാം രക്ഷി(ച്ചിടാം നി)ന്നെ അസംശയം
ചൊങ്ങിന മോദപോഃഷണ വസിക്കെടോ.
എ(ന്നിങ്ങനെ ചൊല്ലി) ഭീതിയെ തീർത്തിട്ടു
നന്നായുറപ്പിച്ചവരുമിരുന്നിതു.
പിററാംദിവസമുഷസ്സില(യ്യ്യാ)യികരം
തെററന്നണന്നവർ [3]പ്രാഹ്ണാവസാനത്തു
കണ്ഡ...........ണ്ഡലത്തുണ്ഡവ്യൂഹംതീർത്തു
[4]മണ്ഡനമാം കൌളകുണ്ഡകെ പൌഷ്യനെ
ഗൂഢമായ് തത്ര സൂക്ഷിച്ചിരുന്നീടിനാർ
വ്യൂഢശക്ത്യാ പിറപ്പെട്ടു യായിപക.
സംഘൂർണ്ണഘോരനും കംഭീകരാളനും
ലംഘപഞ്ചാസ്യനും പൌഷ്ഠല്യവീരനും

1 വെന്നിപ്പറ=ജയഭേരി. 2 സംഖം—സംഖ്യം=യുദ്ധം.
3 പ്രാഹ്ണം=പ്രഭാതം. 4 മണ്ഡനം=അലങ്കാരം.

ദാനപ്രഹൃഷ്ടനാം ആ ഭൂമീകാക്ഷാദി-
സേനാനികൾ ചതുരംഗപടകളും
നന്നായുറപ്പിച്ചു നിന്നിടും നേരത്തു
ചെന്നു ശ്രീമാർത്താണ്ഡഭൂമീപതിപട.
മിശ്രഗംഭീരൻ ഖന(ൻ ഭിക്ഷു) ത്രൈശിരഃ-
[1]പ്രശ്രയരക്ഷിതാ നൂതനാദിത്യനും
മല്ലമല്ലൂകവക്ഷോദളത്സിംഹവും
(വില്ലുകനും) ദണ്ഡിവില്ലരശേഷവും
മററും സമർത്ഥരാം (പോരാളികളോടു)
മാററലർക്കന്തകനാകുന്ന യോദ്ധാവും
ആന കുതിര കാലാൾപട സർവ്വവും
(മാനമോടേ)ററമട്ടത്തു യുദ്ധം ചെയ്തോർ.
ചത്തു ചത്താറപോൽ ചോരയൊലിക്കുന്നു
മത്തഗജങ്ങൾ ചത്തേററം വീഴുന്നിതു.
നല്ല കുതിരകൾ ചാടുന്നനേരത്തു
[2]പള്ള തുറന്നു പതിക്കുന്നു ഭൂമിയിൽ.
ശംഖധ്വനികളും സിംഹനാദങ്ങളും
ഹൂങ്കാരമായ് സേനയാർത്തു വിളിപ്പതും
വാരണവാജികൾ നാദമനസ്സുകൾ[3]
വേഗത്തിലോടുന്ന [4]വണ്ടിയിൻ നാദവും
ഘോരഘോരം കേട്ടു വീരനാം ഭൂപതി
പോരിന്നു പോവാൻ തുടങ്ങും ദ(ശാന്ത)രെ.
ലക്ഷധർമ്മിഷ്ഠപരിവൃഢൻ വന്ദിച്ചു
ലക്ഷ്മീശതുല്യ ! അടിയൻ (വിടകൊണ്ടു)
ശത്രുക്കളെ ജയിച്ചത്ര വരുമെന്നു
യാത്രയും ചൊല്ലി(പ്പുറപ്പെട്ടിതാദരാൽ).

---

1 പ്രശ്രയം=ദേശം. 2 പള്ള=വയറ്. 3 അനസ്സ്=വണ്ടി.
4 വണ്ടിൽ=ചക്രം.

ലക്ഷധൎമ്മിഷ്ഠമഹാസ്വാമിയോടുടൻ
ലക്ഷം ഭടനായകന്മാർ (പിറപ്പെട്ടാർ).
ക്രുദ്ധരായ്ച്ചെന്നവർ പോരു തുടങ്ങിനാർ
യു(ദ്ധം ഭയം)കരമായീതന്നേരം.
ഭൂമി കുലുങ്ങി നടുങ്ങി ജഗത്ത്രയം.
ഭീമനും പേടിയുണ്ടായി തദന്തരെ.
ധൂളികളാകാശമൊക്കെപ്പരന്നിതു
ധൂമങ്ങളും പരന്നാകാശവീഥിയിൽ.
കാണികളോടുന്നു സേനകൾ ചാടുന്നു
പ്രാണികൾ വാലുമുയൎത്തിനിൽക്കുന്നിതു.
ഇത്തരം ഘോരങ്ങൾ കാൺകയാൽ ഭൂമിപൻ
സത്വരം [1]സേനാനിയോടു ചൊല്ലീടിനാൻ.
(കേ)ൾക്കടോ ആൎത്തുവിളിക്കുന്ന ശബ്ദങ്ങൾ
നോ(ക്കെടോ നാലു)പാടും ജനമോടുന്നു.
വല്ലതുമൊന്നാം പടയിലനൎത്ഥ(ങ്ങൾ
മെല്ലവേ പോരിനു) നീ ഗമിച്ചീടണം.
ഇത്ഥം പറഞ്ഞതു കേട്ടുഗ്രഗൌരവൻ
(ഉത്ഥായ ഭൂപാലകനോ)ടു ചൊല്ലിനാൻ.
ശത്രുക്കളേററം ചതിക്ക.... ... ... ...
... ... ... ... ... ...ണ്ടു പാൎക്കുന്നിതു.
യോദ്ധാ... ... ... ... ... ... ... ... ...
... ... ... ... ... ...ലിങ്ങു പരിഭവം.
... ... ... ... ... ... ... ...
... ... ... ... ... ... ...നല്ല.
പോകുന്നു നിർബ... ... ... ... ... ... ...
... ... ... ... ... ... ...രങ്ങിനെ.

---

1 സേനാനി=പടത്തലവൻ.

മുഷ്ണ നാകമധെ... ... ... ... ... ... ...
... ... ... ... ... ...നൃപേന്ദ്രനെ.
അല്ലൽക്കൂടാ... ... ... ... ... ... ...
... ... ... ... ... ... ... ...
... ... ...നിന്നീടുകന്നാനപ്പൊ... ... ...
... ... ... ... ... ... ... ...
... ... ... ... ...വനോടെത്തുത്തിതു.
ജ... ... ... ... ... ... ... ...
... ... ... ... ... ... ... ...
തങ്ങളിൽ ചെയ്യോരു യുദ്ധം ഭയങ്കരം
എ(ങ്ങനെയെന്നു പറവാൻ പണി പണി).
ഹൂങ്കാരശബ്ദം ഭയങ്കരമായ് കേട്ടു
ശങ്കാരഹിതം നൃപനും പിറപ്പെട്ടു.
വാരിധിപോലെ നൃപനെഴുന്നിട്ടു
വീരരാം സേനയും കൂടി നടന്നിതു.
കാളീകരാളനും സേനാനിയും തമ്മിൽ
ഡംഭഗാംഭീൎയ്യഭയങ്കരമായ് തദാ
ഘോരഘോരം പൊരുന്നേരം നൃപാത്മജ-
സായകാൽ മോഹിച്ചുവീണു ഗുരൌരവൻ.
കംഭീ(കരാളൻ കരവാ)ളവുംകൊണ്ടു
ഗാംഭീൎയ്യമോടത്ത് വേഗമടുക്ക(യാൽ
മല്ലഭല്ലൂകവക്ഷോദ)ളത് കേസരി
നില്ലനില്ലെന്നടുത്താൻ കരവാളമേ്.
വാളും പരിശയും കൊണ്ടവർ തങ്ങളിൽ
ചീളുന്ന വെട്ടി നുറുങ്ങീ പരിശകൾ.
വാളും മുറിഞ്ഞിരുപേൎക്കും തദന്തരെ
[1]കോളരിപോലെ പിടിച്ചാർ ഭയങ്കരം.

---

1 കോളരി—സിംഹം.

കെട്ടിപ്പിടിക്കയും തമ്മിലടിക്കയും
മുഷ്ടി ചുരുട്ടി കഠോരമിടിക്കയും
ഓടി വിലകിയും ചാടിപ്പിടിക്കയും
തമ്മിൽത്തലകൊണ്ടു നന്നായിടിക്കയും
പിന്നെയും തമ്മിൽ പിടിച്ചു വീഴുകയും
കണ്ണും ചുവക്കയും ശബ്ദമൊലിക്കയും
മീത്തിൽ കരേറിയും കീഴ്പട്ടു വീഴ്കയും
കീഴ്പട്ടു വീണവൻ മേല്പട്ടു കേറിയും
മന്നവൻ മല്ലഭല്ലൂകയുദ്ധത്തിനെ
മുന്നമേ കണ്ടതുപോലെയിതും കണ്ടു.
ഏറിന കോപേന ഭല്ലാന്തകൻ തദാ
ചീറ്റമെണീച്ചു കംഭീകരാളനെ
ഒന്നു ചവിട്ടിക്കഴുത്തെത്തിരിച്ചിട്ടു
നന്നായ് വലിച്ചു തലയെ മുറിച്ചുടൻ
മേൽപട്ടെറിഞ്ഞതിദൂരത്തുയന്നിട്ടു
കീഴ്പട്ടു വീണു നുറുങ്ങീതവൻതല.
കണ്ടവരൊക്കവേ കൊണ്ടാടിനാർ തദാ
ഇണ്ടൽ മുഴുത്തിതു ശത്രുജനങ്ങൾക്കും.
മോഹവും തീൎന്നുഗ്രശൌരവനും തദാ
[1]ആഹവശൌരവനെത്തലോടീടിനാൻ.
എന്നതു കണ്ടുടൻ മാനപ്രഹൃഷ്ടനും
നന്നായടുത്തിതു ലംഘപഞ്ചാസ്യനും.
അഭ്രമീകാക്ഷനും വിഭ്രമം കൈക്കൊണ്ടു
അഭ്രവൎണ്ണൻ പടനായകനന്യരും
ഒന്നിൽ മരിക്കണമെല്ലാവരുമിന്നു
നന്നല്ലതെ(ല്ല?)ങ്കിൽ രിപുക്കളെക്കൊല്ലണം.
ഇത്ഥമുറച്ചവർ ബദ്ധവൈരത്തൊടു
എത്രയും ഘോരമായ് യുദ്ധം തുടൎന്നിതു.

---

1 ആഹവശൌരവൻ = യുദ്ധത്തിൽ മേന്മയുള്ള ഭല്ലാന്തകൻ.

ആന കുതിര കാലാൾ ഭടനായകർ
സ്ഥാനികൾ മാനികൾ സർവ്വരുമൊന്നിച്ചു
വെട്ടുകൾ കുത്തുകൾ കല്ലേറി തല്ലുകൾ
മുഷ്ടികൾ ശസ്ത്രങ്ങളസ്ത്രങ്ങളെന്നിവ
കൈയ്യുംകൊണ്ടു പ്രഹരിച്ചതുനേരം
ചിക്കിച്ചെത്തമിയിരുണ്ടിതാകാ(ശവും).
അസ്തമിപ്പാനാറുനാഴികയായ് തദാ
ഇത്തരമായുള്ള യുദ്ധം തദന്തരെ.
ബ്രഹ്മവിഹിതമാം പൌഷ്യവിനാശനം
ജിഹ്മഗമാരാലൊഴിച്ചുകൂട്ടുന്നിതു.
ലക്ഷ്മീസഹിതചക്രം തദാ ലക്ഷണം
സൂര്യന്റെ നേരെയെടുത്തിതു (സത്വരം).
സൂര്യബിംബേയുടൻ പാദം സമതമായ്
പാരിച്ചു ക്രൂരിരുൾ ഭൂമൌ പരന്നിതു.
സത്യപ്രസക്തനാം മാർത്താണ്ഡഭൂപതി-
ക്കത്യന്തമുൾതാപമപ്പോൾ ഭവിച്ചിതു.
ആയോധനം നിറുത്തി മഹീപാലന്റെ
കായവിനാശനം കാണ്മതിന്നായ് തദാ
സംഘൂർണ്ണഘോരനാം പൌഷ്യനാം മററുള്ള
സംഘങ്ങളും വന്നുനിന്നു തദന്തരെ.
യോദ്ധാ ഘടീമാനഘങ്ങളെ നോക്കീട്ടു
ക്രുദ്ധനായഗ്നിശസ്ത്രത്തെ പ്രയോഗിച്ചു
പൌഷ്യന്റെ കണ്ഠത്തിനെ ക്ഷണം ഖണ്ഡിച്ചു
പൌഷ്യനറുതിയായ് സൂര്യൻ പ്രകാശിച്ചു.
എന്തൊരു വൈഭവമിങ്ങ(നെ) വന്നതു
ചിന്തിച്ചുകണ്ടാൽ വിചിത്രമത്രെ തുലോം.
അദ്ധ്യായവും പതിനഞ്ചു കഴിഞ്ഞിതു
അത്യന്തഭക്ത്യാ പറയുന്നതുണ്ടു ഞാൻ.

—— (൦) ——

# പതിനാറാം അദ്ധ്യായം.

അയ്യോ മരിച്ചു പൌഷ്യൻ ഗ്രഹദോഷേണ
പൊയ്യല്ല സംഘൃഷ്ണഘോരാദികൾ തദാ
എന്തിന്നു നാമിനി ജീവിച്ചിരിക്കുന്നു
ഹന്ത മരിക്കണമിന്നു രണാംഗണെ
എന്നുറച്ചന്നു സായന്തനെ കർമ്മവും
ഒന്നുമേ ചെയ്യാതെ നിന്നു പൊരുതിതു.
പോരും കഠിനമായ് വന്നു തദന്തരെ
ആരുമൊരുപദം പിൻനോക്കിവച്ചീല.
അഭ്രമീകാക്ഷനമഭ്രവർണ്ണൻ താനും
വിഭ്രമിപ്പിച്ചാരരികളെ സത്വരം.
[1]ഋക്ഷപ്രമർദ്ദിയും ഗത്തിയുമായിട്ടു
അക്ഷിസംക്ഷുബ്ധരായ് ചെന്നടുത്തീടിനാർ,
ഭാനപ്രഹൃഷ്ടൻ മഹാവീരപുംഗവൻ
സേനകളോടുമങ്ങെത്തടുത്താൻ തദാ.
ലംഘപഞ്ചാസ്യൻ ഭടാവൃതനായിട്ടു
ലംഘനംക്രുടാതടുത്താൻ തദന്തരെ.
അസ്തമിച്ചപ്പോളിരുൾ പരന്നു ഭൂവി
[2]മസ്തകമാക്കും തിരിയാതെയായിതു.
അഗ്നിശസ്ത്രപ്രഭാ കാണാമിടിസമം
ഭഗ്നശസ്ത്രന്മാരടിച്ചുപിടിപ്പതും.
വാളുകൾ മിന്നുന്നു ആളുകൾകൈകളിൽ
[3] പാളികൾ പന്തിയായിട്ടണയുന്നിതു.
യുദ്ധത്തിലേററമപജയം കണ്ടിട്ടു
ക്രുദ്ധനായ് പൌഷ്ടല്യനെയ്തെയ്തടുത്തിതു.

---

1 ഋക്ഷാ = കരടി. 2 മസ്തകം = തല. 3. പാളികൾ = കൂർത്ത മുനയുള്ള ഒരുതരം ആയുധം ധരിച്ചവർ.

ഉഗ്രനാം പൌരുഷ്ഠല്യശസ്ത്രങ്ങളേററിട്ടു
വ്യഗ്രം മുഴുത്തു ശ്രീമാർത്താണ്ഡസേനകൾ
... ... ... ... ... ... ... ...
... ... ... ... ... ... ... ...
......................പറവാ)ൻ പണിപണി.
ഒന്നതളൎന്നുചമഞ്ഞു പൌ(ഷ്ഠ)ല്യനും
ചെന്നു തുണച്ചാനടൻ ലംഘപഞ്ചാസ്യൻ.
അപ്പോൾ ഗദയുമെടുത്തതിക്രുദ്ധനായ്
പെട്ടന്നടുത്തിതു മിശ്രഗംഭീരനും.
പാററലരെയ്യുന്ന അസ്ത്രശസ്ത്രങ്ങളെ
തെററന്നു തട്ടിയകററി ഭയാനകം
ലംഘപഞ്ചാസ്യനെ ചെന്നടിച്ചീടിനാൻ
ലംഘപഞ്ചാസ്യനെടുത്താനൊരു ഗദ.
തങ്ങളിൽ പിന്നെ ഗദകൊണ്ടു ചെയ്യുപോർ
ഇങ്ങിനെയെന്നു പറവാൻ പണിപണി.
(മോഹിച്ചുവീ)ണിതു മിശ്രഗംഭീരനും
... ..............യാധിവന്നൊന്നു ക..,........... ........
... ... ... ... ... ... ... ... ...
... ... ... ... ...ണുകൊണ്ടുടൻ
ലംഘപഞ്ചാസ്യൻെറ വൻപടക്കൂട്ടങ്ങൾ
ഹുങ്കാരമായിട്ടു ചെന്നടുത്തീടിനാർ.
കാങ്കപ്രവീരൻെറ ശിഷ്യരാം വൃഷ്ണികൾ
ശങ്കകൂടാതെ കൊന്നീടിനാർ തത്ക്ഷണം.
ലംഘപഞ്ചാസ്യൻെറ സേനകളൊക്കയും
ലംഘനംവന്നതു കണ്ടു കോപത്തൊടു
കാങ്കപ്രവീരനെ ചെന്നു വെട്ടീടിനാൻ
കാങ്കപ്രവീരൻ തളൎന്നു തങ്ങീട്ടിയാൻ.

ഈറ്റിയെ നുറു നുറുക്കിവെട്ടി ക്ഷണം
പെട്ടെന്നു കാങ്കഗളത്തെയും ഖണ്ഡിച്ചാൻ.
അപ്പോഴണന്നിതു മിശ്രഗംഭീരനും
മുൽപ്പുക്ക [1]കണ്ഠീരവസമം ചാടിനാൻ.
വാളെടുത്തൊന്നു വെട്ടി ലംഘപഞ്ചാസ്യൻ
വാളിനെയപ്പോൾ ഗദകൊണ്ടു തട്ടിട്ടു
ഒന്നു [2]കുതംകൊണ്ടടിച്ചാൻ ഗളാന്തരെ
ചെന്നു യമാലയെ സൌഖ്യമായ് മേവിനാൻ.
രാത്രിയിലഷ്ടമമായി മുഹൂർത്തവും
ചീർത്തൊരു നിദ്രയും വന്നുചാടീടിനാൾ.
[3]കുംഭികുലോത്തമസ്ഥമസ്തകന്നവർ
കുംഭി[4]കുംഭസ്ഥലെ വീണുറങ്ങീടിനാർ
സംഭോഗകാന്തയാം അംഭോജനേത്രിതൻ
[5]കുംഭസ്ഥലാന്തരെ വീണുറങ്ങുംവണ്ണം.
പാരിൽ നിന്നീടും [6]പദാതികൾ പാരിലും
തേരിലിരിക്കുന്ന വീരർകൾ തേരിലും
അശ്വങ്ങൾതന്മേലിരുന്നോരശ്വവിയും
വിശ്വസിച്ചാനന്ദമുൾക്കൊണ്ടുറങ്ങിനാർ.
രണ്ടരനാഴികനേരമുറങ്ങുമ്പോൾ
[7]ഇണ്ടയൊണ്ടാകയാൽ [8]സ്വപ്നോത്ഥിതരായാർ.
മാനപ്രദൃഷ്ടനും പൌഷ്ടല്യവീരനും
മാനസത്തിൽ തുലോം കോപം പെരുക്കയാൽ
ക്രുദ്ധരായസ്ത്രശസ്ത്രങ്ങൾ ചൊരിഞ്ഞിട്ടു
[9]അർദ്ധരാത്രാവരം ആർത്തട്ടത്തീടിനാർ.

---

1 കണ്ഠീരവം—സിംഹം. 2 കുതം—വില്ലിൻെറ ഞാൺവാറ്. 3 കുംഭി—ആന. 4 കുംഭം—മസ്തകം. 5 കുംഭം—കുംഭാകൃതിയായ സ്തനം. 6 പദാതി—കാലാൾപട. 7 ഇണ്ട—കൂട്ടമായ ശബ്ദം. 8 സ്വപ്നം—ഉറക്കം. 9 ഇവിടെ 'അർദ്ധരാത്രാൽ പരം' എന്നു പാഠ

അപ്പോഴതിങ്ങുള്ള വീരരും ക്രുദ്ധരായ്
കെല്പോടു നിന്നു പൊരുതാർ ഭയങ്കരം.
കാളികൾ ശൂലികൾ പേ [1]പിശാചുക്കളും
കേളിയോടാടിക്കളിച്ചലറുന്നിതു.
രണ്ടുപാടുമതുനേരത്തു മാനുഷർ
കണ്ഠംമുറിഞ്ഞൊരുമിച്ചു വീഴുന്നിതു.
ചോര കുടിക്കുന്ന നായ്ക്കൾ നരികളും
പാരിടമൊക്കെയും പ്രേതമയങ്ങളായ്.
എന്നെങ്കിലും മൃതിയുള്ളതിന്നാകട്ടെ
എന്നുറച്ചാത്മഭയം കളഞ്ഞു ജനം
അത്തൽ വെടിഞ്ഞസ്ത്രശസ്ത്രം പ്രയോഗിച്ചു
ചത്തു ചത്തങ്ങുമിങ്ങും വീഴുന്നീടുന്നു.
അഭ്രമീകാക്ഷനം..........................................
.......................................മട്ടുത്തു പടകളോടും തദാ.
കൊന്നുകൊന്നാശു (മുടിക്കുന്നനേരത്തു
ചെന്നെത്തുന്നാ)ൻ ഋക്ഷമർദ്ദനീ തത്ക്ഷണേ.
അഭ്രവർണ്ണന്റെ പടകളെയൊക്കെയും
[2]ദഭ്രനേരംകൊണ്ടു കൊന്നതു കാൺകയാൽ
അർദ്ധചന്ദ്രാകാരമാകും ശരത്തിനാൽ
ക്രുദ്ധനാം മർക്കടമർദ്ദിയെക്കൊന്നിതു.

---

മിരിക്കാം. 'അർദ്ധരാത്രൗ അരം' എന്നു പദം മുറിക്കയാണെങ്കിൽ 'അർദ്ധരാത്രി' എന്ന ഇകാരാന്തശബ്ദം അപാണിനീയമാകും. "അർദ്ധരാത്രനിശീഥൌ ദ്വൗ" എന്ന അമരകോശപ്രകാരവും ആ ശബ്ദം അകാരാന്തമായിരിക്കേണ്ടതാണ്. അല്ലെങ്കിൽ അർദ്ധരാത്രി എന്നു ഭാഷയിൽ സാധാരണ ഉപയോഗിക്കുന്ന ശബ്ദത്തിൽ സപ്തമീപ്രത്യയം ചേർത്തു സംസ്കരിച്ചു എന്നു സമാധാനപ്പെടണം.

1 പിശാചം—മാംസം തിന്നുന്ന ഒരുകൂട്ടം ദേവയോനിവിശേഷം. ദേവയോനിയിലുൾപ്പെടാത്തതു് പേയ്, അറുവല മുതലായതു്. 2 ദഭ്രം—സ്വല്പം.

കണ്ടുനില്ക്കുന്ന മഹാഗർത്തനാർത്തനായ്
മണ്ടിയണഞ്ഞവൻ വിൽ മുറിച്ചീടിനാൻ.
വാളുമെടുത്തവൻ ചാടിനാൻ ചീളുന്ന
[1]വ്യാളിയെപ്പോലവർ നിന്നു പൊരുംവിധൌ
ഗർത്തൻ ക്ഷണംകൊണ്ടു [2]കർത്തനമാക്കിനാൻ
അഭ്രവർണ്ണന്റെ [3]ഗളത്തെക്കുപിതനായ്.
വിഭ്രമീകാക്ഷനടുത്താനതുനേരം
[4]വിഭ്രമമെന്നിയെ കേതകീചണ്ഡഗു
ആർത്തടുത്താനവർ തമ്മിൽ പൊരുതപോർ
[5]മാർത്താണ്ഡപുത്രനും പേടിയാം കാണുകിൽ.
അററമില്ലാതെ പടകളം മരിച്ചിതു
തെററന്നു വിഭ്രമീകാക്ഷ... ... ... ... ...
... ... ... ... ...ണ്ഡാംശുതൻ വക്ഷസി
എയ്താനൊരമ്പിനെ കൈത... ... ... ...
... ... ... ... ... ...ഗ്രാമികൻ
ആഹവത്തിന്നായടുത്താനവനോടു.
ക്രുദ്ധനായഭ്രമീകാക്ഷനവനുടെ
[6]ഉത്തമാംഗത്തെയുടൻ മുറിച്ചീടിനാൻ.
കണ്ടുനിൽക്കുന്നൊരു വൈഷ്കംഭരോഹികൻ
[7]വണ്ടുമിറുക്കീട്ടവനിയടുത്തിതു.
തങ്ങളിൽ ക്രുദ്ധരായപ്പോഴും പൊരുതതു
ഇങ്ങിനെയെന്നു പറവാൻ പണിപ്പണി.
വിൽ മുറിച്ചീടിനാനഭ്രമീകാക്ഷനും
മെല്ലെന്നു ചാടിയടുത്തുവന്നു തദാ

1 വ്യാളീ=ദുഷ്ടഗജം, ചെന്നായ്, സിംഹം. 2 കർത്തനമാക്കുക=മുറിക്കുക. 3 ഗളം=കഴുത്ത്. 4 വിഭ്രമം=പരിഭ്രമം—പേടി. 5 മാർത്താണ്ഡപുത്രൻ=അന്തകൻ. 6 ഉത്തമാംഗം=ശിരസ്സ്. 7 വണ്ടിറുക്കുക=ചുണ്ടുകളെ അകമേ വലിച്ചു കോപഭാവം നടിക്ക.

കല്ലെടുത്തൊന്നെറിഞ്ഞീടിനാൻ വക്ഷസി
പങ്കമായ് നെഞ്ചു വിരിഞ്ഞു മരിച്ചവൻ.
ഇങ്ങിനെ യുദ്ധങ്ങൾ ചെയ്തവരുംവിധൌ
അങ്ങഹിക്രോധിയും പൌഷ്ക്കല്യനും മഹാ–
ഘോരഘോരം യുദ്ധമാശു ചെയ്തീടിനാർ
പൂരിച്ചി[1] താശകളസ്ത്രങ്ങളാൽ തദാ.
ക്രുദ്ധനായേററമെടുത്തു പൌഷ്ക്കല്യനും
... ... ... ... ... ...ളെ ക്ഷണം
ഒക്കവേ കൊല്ലുവേനെന്നു നിർബന്ധിച്ചു
... ... ... ... ... ... ... ...ന്തരെ.
സംഘൂർണ്ണഘോരൻ നൃപതി മരിച്ചുപോയ്
സംഖാ മതീമതീ എന്നു പ്രസിദ്ധമായ്
കേട്ടതുകൊണ്ടു പൌഷ്ക്കല്യൻ മഹാസുധീ
പെട്ടെന്നു വില്ലിനെ ദൂരെയെറിഞ്ഞഥ
കണ്ണുമടച്ചിരുന്നീടിനാൻ ഭൂതലേ.
തിണ്ണം വരുന്ന നിശ്വാസമടക്കീട്ടു
അങ്ങിഡാപിംഗലയൂടേ കടന്നിട്ടു
തിങ്ങിന[3] കുണ്ഡലിയിങ്കൽനിന്നഗ്നിയെ
മെല്ലവേ പൊങ്ങിച്ചു ശക്തിയോടുംകൂടി
ഉല്ലസത്താകും [4] സുഷുമ്നകളിലൊള്ള

---

1 ആശ=ദിക്ക്. 2 ഇഡയും പിംഗലയും രണ്ടു നാഡികളുടെ പേർ. ശരീരത്തിന്റെ ഇടതുവശം ഇഡയും, വലതുവശം പിംഗലയും സ്ഥിതിചെയ്യുന്നു. യോഗികൾ ഇഡയിൽക്കൂടി ബാഹ്യവായുവിനെ ഉള്ളിലടയ്ക്കുകയും പിംഗലയിൽക്കൂടി വെളിയിൽ വിടുകയും ചെയ്യുന്നു. 3 കുണ്ഡലീ=മൂലാധാരത്തിലുള്ള ശക്തി. 4 സുഷുമ്നാ=ഇഡയുടേയും പിംഗലയുടേയും നടുക്കുള്ള നാഡി. അലംബുഷാ മുതലായ മററു നാഡികളെ ഉദ്ദേശിച്ചു ബഹുവചനം ഉപയോഗിച്ചതാണ്.

[1]ദ്വാദശത്തട്ടിലും [2]സൂര്യഗൃഹത്തിലും
വേദവിശ്രുതമാം ചന്ദ്രഗൃഹത്തിലും
ഉള്ള തേജസ്സുകളൊക്കയുമൊന്നാക്കി
എല്ലാ [3]സിരയിലും യോഗാഗ്നിയെ ചേർത്തു
വിസ്മയം ക്ഷിപ്രമഹോ നിജഗാത്രത്തെ
ഭസ്മമാക്കി [4]പരമത്തിൽ ലയിച്ചിതു.

---

1 ദ്വാദശത്തട്ട് = ഹൃന്മദ്ധ്യം. 2 സൂര്യഗൃഹമെന്നും ചന്ദ്രഗൃഹമെന്നും രണ്ടു സ്ഥാനങ്ങൾക്കു പേർ. 3 സിര = ഞരമ്പ്. 4 പരമം = ബ്രഹ്മം. ഈ യോഗത്തെക്കുറിച്ചു കൂടുതൽ വിവരം പ്രപഞ്ചഹൃദയം യോഗപ്രകരണത്തിൽ ഇപ്രകാരം കാണുന്നു —

"ശരീരം വിസിസൃക്ഷുശ്ചേത് സുഖമാസനമാസ്ഥിതഃ
ഇദം ബ്രഹ്മപുരം ദേഹം പൂരയേദ് ബാഹ്യവായുനാ.
സർവ്വദ്വാരാണി സംയമ്യ മനോ ബാഹ്യാന്നിരുദ്ധ്യ ച
പാദാംഗുഷ്ഠാദികേഷ്വേവ സ്വേഷു സ്ഥാനേഷ്വവസ്ഥിതാൻ.
നിശ്ശേഷാൻ സംഹരേദ് വായൂൻ സർവ്വാനവ്യഗ്രയാ ധിയാ
മനസാ വായുബീജേന സംപുട്യ പ്രണവം ജപൻ.
പാദാംഗുഷ്ഠാദിമർമ്മഭ്യോ മർമ്മാന്തരമുപാഗതെ
വായുവ്യൂഹേ തു തത്രൈവ വഹ്നിസ്തമനുഗച്ഛതി.
പ്രാണാദിവായുവ്യൂഹേ ച നാഭിമൂലമുപാഗതെ
ഊർദ്ധ്വദേഹസ്ഥിതാൻ വായൂനധസ്തത്ര സമാഹരേത്.
മൂലാധാരഗതം വഹ്നിം നിശ്ശേഷം തത്ര കർഷയേത്
തതഃ പ്രകൃതിരൂപാ സാ ദഗ്ദ്ധാ ഭവതി കുണ്ഡലീ.
തതഃ സുഷുമ്നാരന്ധ്രേണ വായും വഹ്നിപുരസ്സരം
ഹൃന്മദ്ധ്യേ ച സമാരോപ്യ കണ്ഠകൂപേ തതഃ പരം.
ഭ്രുവോർമ്മദ്ധ്യേ സമാരോപ്യ ശനൈസ്തത്ര നിരുദ്ധ്യ ച
അകാരപ്രതിപാദ്യസ്യ ബ്രഹ്മണഃ പരമാത്മനഃ.
മകാരപ്രതിപാദ്യസ്യ സ്വസ്യ ജീവാത്മനസ്തഥാ
ഉകാരേണൈവ താദാത്മ്യമവധാരണവാചിനാ.
ബ്രഹ്മൈവാഹമഹം ബ്രഹ്മ പ്രണവാത്മമിതി സ്മരൻ
ഏകാക്ഷരപരം ബ്രഹ്മ പ്രണവം വാപ്യനുസ്മരൻ.
സംഭിദ്യ മനസാ മൂർദ്ധ്നി ബ്രഹ്മരന്ധ്രസ്ഥവായുനാ
പ്രാണമുന്മോചയേത് പശ്ചാന്മഹാപ്രാണേ ഖമദ്ധ്യമെ.
ദേഹാതിഗേ ജഗത്പ്രാണേ ശൂന്യേ നിത്യേ ധ്രുവേ പദേ
[illegible] പരമാനന്ദേ സ്വാത്മാനം യോജയേദ് ധിയാം.

ഭാനുപ്രരുഷ്ടൻ മഹാകുപിതൻ തദാ
സേനാവനത്തിനു [1]ദാവാനലസമൻ
ചെന്നുടൻതാനതുകൊണ്ടു സമസ്തരും
ഛിന്ന(രായ്മാറി)നാര(യ്യോ ശിവ) ശിവ.
സാരജ്ഞനാമുഗ്രഗൌരവൻ സേനാനി
ദൂരത്തുപോയൊരു കോണിലൊളിച്ചിതു.
മന്ത്രിമാരും ഭടനായകവീരരും
ഹന്ത കഷ്ടം ഒളിച്ചീടിനാർ തത്ക്ഷണേ.
ഭംഗിയിൽ ശ്രീചക്രബന്ധനം കങ്കണം
ശൃംഗാരിയാം മല്ല[2]ഭല്ലൂകനാശനൻ
ഹസ്തെ ധരിച്ചു കരവാളവുംകൊണ്ടു
[3]പ്രസ്തുതഭാനുപ്രരുഷ്ടാന്തികെ ചെന്നാൻ
ഭാനുപ്രരുഷ്ടനയക്കുന്ന ശസ്ത്രങ്ങൾ
സേനാനിയാമിവൻനേരേ വരുംവിധൌ
[4]പ്രത്യങ്മുഖങ്ങളായ് വീണുപോകുന്നിതു
അത്യദ്ഭുതം ചക്രമീശ്വരീമുദ്രിതം.
ഘോരവേഗം ചെന്നു ഭാനുപ്രരുഷ്ടന്റെ
നേരവേ നിന്നു ഗളത്തെ വെട്ടീടിനാൻ.
ആമോദമാർന്നു സ്തുതിച്ചിതു കാണികൾ
പൂമഴ പെയ്താരമരരുമന്നേരം.

---

മൂർദ്ധ്വരന്ധ്രാദ് വിനിഷ്ക്രാന്തം വിദ്യുത്പുഞ്ജനിഭം മഹത്
നിരഞ്ജനം പരം ജ്യോതിരേകമേവ ഭവിഷ്യതി.
വൈശ്വാനരഃ സ്വയം വഹ്നിർബ്രഹ്മരന്ധ്രവിനിർഗ്ഗതഃ
യഥൈവ മഥിതോ വഹ്നിരരണിം സന്ദഹേത് തഥാ.
സന്താപയതി സ്വം ദേഹമാപാദതലമസ്തകം
ബ്രഹ്മൈവാസൌ ഭവേദാത്മാ ന പുനർജ്ജന്മഭാഗ് ഭവേത്."

1 ദാവാനലം = കാട്ടുതീ. 2 ഭല്ലൂകം = കരടി. 3 പ്രസ്തുതൻ = മുമ്പിൽ പ്രസ്താവിക്കപ്പെട്ടവൻ. 4 പ്രത്യങ്മുഖം = തിരിഞ്ഞത്.

മക്കളും മരു(മക്കളും മന്ത്രി സേനാനി)കളു
ഒക്കെ മരിച്ചതറിഞ്ഞതിശൂരവാൻ
സംഘൃണ്ണ(ഘോരനും പാരം വിഷാദിച്ചു)
ഹുങ്കാരമോടൊരു വാളുമെടുത്തഥ
ആഹവാർത്ഥം ക്ഷണം [1]വാഹത്തിലേറീട്ടു
ദേഹകാന്ത്യാ വരുംനേരത്തു [2]മാർത്താണ്ഡൻ
മെല്ലെന്നുദിച്ചു ശ്രീമാർത്താണ്ഡസൈന്യവും
എല്ലായിടത്തും പരന്നു കടൽസമം.
[3]ബാഡവാഗ്നിജ്വാലപോലെ നരാധിപൻ
പാട്ടം കുതിരയിൽ കേറിയടുത്തിതു.
വെട്ടുകളുകൊണ്ടു പൊരുത്തുക്കൂടായ്കയാൽ
പെട്ടന്നു സർവ്വരുമോടിനാർ തൽക്ഷണം.
രക്ഷ മാം രക്ഷ മാം മാർത്താണ്ഡഭൂപതെ !
രക്ഷ മാം രക്ഷ മാം വൈപ്രാവരനരാപര !
ഇത്ഥം പറഞ്ഞു പറഞ്ഞു കരഞ്ഞിഹ
ചിത്തേ ഭയാൽ മന്ത്രിസേനസേനാനികൾ
ശ്രീമഹാമാർത്താണ്ഡഭൂപപാദാന്തികെ
പാഹി മാം പാഹി മാമെന്നു നിന്നീടിനാർ.
അപ്പോഴതീവ കോപത്തോടു ഭൂപതി
കെല്പോടെണീയിച്ചി(ത്യുഗ്രരൂപനായ്.
സർവ്വലോക)ങ്ങളും ഭസ്മമാംകാലത്തു
സർവ്വസംഹാരതേജസ്സോടു(ക്രുടീട്ടു
ശർവ്വന)തുപോലെയങ്ങെണീയിച്ചവൻ
മെല്ലന്നുടവാളു തൃക്കയ്യിൽ ധരിച്ചിട്ടു
പോരുന്ന നേരത്തു തേജോമയാഗ്നികൊ-
ണ്ടാഹന്ത ദേഹത്തിൽ സംഘൃണ്ണഘോരനു

1 വാഹം=കുതിര. 2 മാർത്താണ്ഡൻ=സൂര്യൻ. 3 ബാഡവാഗ്നി=സമുദ്രത്തിന്റെ ഉള്ളിലുള്ള അഗ്നി.

അഗ്നി പിടിക്കയാൽ നിന്നുരുകാതെയവൻ
[1]ഭഗ്നകരവാളനായ്[2] ദ്രുതമോടിനാൻ
[3]സൌധോപരി ചെന്നു കേറിനാൻ തൽക്ഷണം.
മാധവതുല്യനാം മാർത്താണ്ഡഭൂപതി
ഒന്നു കോപിച്ചു നോക്കീടിനാൻ സൌധത്തെ
നന്നായെരിഞ്ഞു ഭസ്മീകരമായിതു.
അഗ്നി പിടിച്ചു ജ്വലിച്ചു മേൽ പൊങ്ങീട്ടു
നഗ്നരായ് വസ്ത്രങ്ങൾ വെന്തു സുരസ്ത്രീകൾ
തങ്ങൾ തങ്ങൾക്കുള്ള ഭർത്താക്കളോടവർ
തങ്ങൾ തങ്ങൾ പുരക്കുള്ളിലോടീടിനാർ.
സന്തുഷ്ടിയോടിഹ സംപൂർണ്ണഭൂപതി
വെന്തുപോയാനഹോ സൌധേന കൂടവേ.
പണ്ടു (ശ്രീരാമൻ പുരത്തെ)യെരിച്ചപോൽ
ഉണ്ടായിതദ്ഭുതം [4]ഹാർദ്ദകൌതുകം (തദാ).
... ... ... ... ... ... ... ... ...
[5]വൃദ്ധതാപേന സംപൂർണ്ണതാമെന്ന
ശ്രദ്ധനാകിയ ദേവനെ മാനവർ
ക്രുദ്ധനെന്നു നിനച്ചതുകാരണം.
അദ്ധ്യായവും പതിനാറു കഴിഞ്ഞിതു
പൃഥ്വീപതിചരിതം കേൾക്കയിന്നിയും.

—— (൦) ——

1 ഭഗ്നം = മുറിഞ്ഞതു്. 2 ദ്രുതം = വേഗം. 3 സൌധം = കൊട്ടാരം. 4 ഹാർദ്ദകൌതുകം = [illegible]. 5 വൃദ്ധം = വർദ്ധിച്ചതു്, തിങ്ങിയതു്.

# പതിനേഴാം അദ്ധ്യായം

സേനാകുന്തജസഹോദരസേനാനി-
നാനാസചിവകുലനാഥരോടഹോ
ഹാർദ്ദകേരളേശൻ മരിച്ചോരനന്തരം
[1]ശാർദ്ദൂലവിക്രമന്മാരാം ഭടരോടും
[2]മേദിനീശനെഴുന്നള്ളും ദശാന്തരേ
[3]രോദനമൊണ്ടായതിങ്ങിനെ ചൊല്വതു.
ഹാ താത ! ഹാ പുത്ര ! ഹാഹാ സഹോദര !
മാതാമഹ ! മമ ഭാഗിനേയ ! സഖേ !
കാന്താ ! വയസ്യാ ! (മമ പ്രിയ! മാതുല!)
ഹന്ത നിങ്ങളല്ലോ (ഞങ്ങൾക്ക താരകം[4]
എന്നു പ)റകയും നെഞ്ചിലു(ടി)ക്കയും
മൺപൊടി വായ്ക്കുളിൽ (വാരിയിടുകയും
ദാര)ങ്ങൾ കുഞ്ഞുങ്ങൾ വൃദ്ധകൾ വൃദ്ധർകൾ
കണ്ണനീരാലോലം വാർത്തു കരയുന്ന
കണ്ണീർത്തിരമാലകായൽ തുഴഞ്ഞിട്ടു
മന്നവൻ [5]പാരകാഖ്യപുരിക്കെത്തിനാൻ.
പിന്നെ മഹീപാലകനഗ്രഗണ്യവൻ
അന്യമന്ത്രികളുംകൂടി മന്ത്രിച്ചിട്ടു
[6]ധന്യനാമെ.... ... ... ... ... ...
... ... ... ... ... ... ... ... ...
... ... ... ... ... ... ... ... ......



ശുഭം ഭൂയാൽ

---

1 ശാർദ്ദൂലം—കടുവാ. 2 മേദിനീശൻ—രാജാവ്—മാർത്താണ്ഡവർമ്മമഹാരാജാവ്. 3 രോദനം—വിലാപം—കരച്ചിൽ. 4 താരകൻ—രക്ഷിതാവ്. 5 പാരകം—പരവൂർ. 6 ധന്യൻ—കൃതാർത്ഥൻ, സുകൃതി.

